ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ആനന്ദവിമാനം

ഗ്രന്ഥകർത്താ

ബ്രഹ്മാനന്ദ സ്വാമി ശിവയോഗി

6–ാം പതിപ്പ്. കോപ്പി 1000

1986

ആനന്ദമതാദ്ധ്യക്ഷൻ നിർമ്മലാനന്ദയോഗി
പ്രസിദ്ധപ്പെടുത്തുന്നത്.



വില :

ആനന്ദ ഏവ വിജയതേ മനസ്വസ്ഥതൈവാനന്ദഃ
മനോജയ ഏവമഹാജയഃ അഹിംസൈവപരമോ
ധർമ്മഃ

അജ്ഞാന ദുഃഖായൈവ യജ്ഞാദികർമ്മ
ആനന്ദമതമേവസഹജം സർവ്വേഷാമന്യത്
സർവ്വംകൽപ്പിതം

**Brahmananda Swami Sivayogi**
FOUNDER OF
# ANADAMATHA

ആനന്ദശ്രീ പരമഹംസ ബ്രഹ്മാനന്ദസ്വാമി ശിവയോഗി സൽഗുരു പൂജ്യപാദർ 1852 ആഗസ്റ്റ് 26ാം-നു അവതരിച്ചു. അഹിംസ, ആലോചന. പൌരുഷം, ജ്ഞാനം, രാജയോഗം ഇവയുടെ പൂജ്യതയും അജ്ഞാനകർമ്മകാണ്ഡം അയുക്തമതാചാരങ്ങൾ ഇവയുടെ ത്യാജ്യതയും അനുഭവ യുക്തിപുരസ്സരം തെളിയിക്കുന്ന—അഥവാ മനുഷ്യനെ മനുഷ്യനാക്കിത്തീർക്കുന്ന 'ആനന്ദമതം' സ്ഥാപിക്കുകയും അനേക മുമുക്ഷുക്കളെ ആനന്ദികളാക്കി തീർക്കുകയും ചെയ്തു.

1929 സപ്തംബർ 10-ാംനു- പുനരുത്ഥാനരഹിതമായ മഹാനന്ദസമാധിയടഞ്ഞു. ഈ പരമഗുരുവിൻെറ മഹാനന്ദസമാധി പ്രകാശ വൈചിത്ര്യം കാണികളേവരേയും ആനന്ദഭരിതന്മാരാക്കിതീർത്തു.

എന്നു്, ശിഷ്യ യോഗിനീദേവി,
ആനന്ദമതാദ്ധ്യക്ഷ.

ആനന്ദമേവ വിജയതെ
അഹിംസൈവ പരമോധർമ്മഃ

# മുഖവിന്യാസം.

പദ്യം

ഇല്ലില്ലീശ്വരനെന്നനാസ്തികമതം വാദിപ്പവർക്കും കരി-
ങ്കല്ലും നമ്മുടെദൈവമെന്ന കരുതും കൂട്ടർക്കുമെല്ലാവനും
നല്ലാനന്ദവിമാനമണ്ണിതു വഴിക്കല്ലാസമോടെത്തിടാം
തല്ലുംതർക്കവുമെന്നിയെ സഹജമാമാനന്ദലോകത്തിനേ.

ഹിന്തുക്കളെ വൃഥാ തമ്മിൽതല്ലിപ്പിക്കുന്ന ജാതിഭേദാനാചാരാദികളേയും, വിഗ്രഹാരാധനാദികളായ അജ്ഞാനകർമ്മങ്ങളേയും വിധിച്ച ഇഹപരസുഖങ്ങളിൽ നിന്ന അധഃപതിപ്പിക്കുന്ന അനവധി കപടപ്രമാണങ്ങൾ ഹിന്തുമതത്തിൽ കലൎന്ന കിടക്കുന്നു. ആ പ്രമാണങ്ങളിൽ ഈശ്വരകല്പിതമാണ്, ആദിനാഥകഥിതമാണ്, മഹൎഷിപ്രോക്തമാണ് എന്നിങ്ങിനെ പ്രയോഗിച്ച കാണുന്നതുകൊണ്ട ഹിന്തുക്കൾ അവയെ ബലമായി വിശ്വസിച്ച അവയിൽ പറയുംപ്രകാരം ആചരിച്ചും വരുന്നു. അതുകൊണ്ടാണ് ഹിന്തുക്കൾ അധഃപതിച്ചതും അധഃപതിക്കുന്നതും. ആ പ്രമാണങ്ങൾ എല്ലാം ശരി എന്നാണ ഇന്നുള്ള വിദ്വാന്മാരുടെ വിശ്വാസം. അതുകൊണ്ടാണ് ഇക്കാലത്ത് മതപരിഷ്കാരപ്രിയന്മാരും, പണ്ഡിതന്മാരും, യോഗികൾ ജ്ഞാനികൾ എന്ന പ്രസിദ്ധപ്പെട്ടവരും ആ കപടപ്രമാണങ്ങളെ അടിസ്ഥാനമാക്കി പ്രസംഗിക്കുന്നതും, പുസ്തകങ്ങളെ എഴുതി കൂട്ടുന്നതും പത്രങ്ങളിൽ എഴുതിവിടുന്നതും വായനശാലാദികളിൽ ആ പ്രമാണങ്ങളെ കുത്തിനിറച്ചിട്ടുള്ളതും ഇങ്ങിനെ ഇവർചെയ്യുന്നതുകൊണ്ട "വെളുക്കാൻ തേച്ച പാണ്ട പിടിച്ചു" എന്ന പറഞ്ഞകൂട്ടത്തിൽ യഥാൎത്ഥ

ജ്ഞാനപരിഷ്കാരം സിദ്ധിക്കാതെ അജ്ഞാനക
ർമ്മകാണ്ഡത്തിൽപ്പെട്ടു ദുഃഖിപ്പാനാണ് സംഗതിവർദ്ധി
ച്ചു വരുന്നതു! നോക്കുക. നായന്മാർ ഗുരുവായൂർ മുതലാ
യ ക്ഷേത്രങ്ങളിൽ കൊണ്ടുപോയി താലികെട്ടു കല്യാണം
കഴിച്ചു തുടങ്ങിയിരിക്കുന്നു. അസംബന്ധം ക്ഷേത്രത്തിൽ
വെച്ചുചെയ്താൽ അതു സംബന്ധമാകുമൊ? ചത്തപുല
പത്തുദിവസത്തെആചരിച്ചാൽ മതി എന്നുതീർച്ചപ്പെടു
ത്തി അങ്ങിനെ ചില നായന്മാർ ആചരിക്കയാൽ തെക്കൻ
ദിക്കിൽ ചിലേടത്ത് വക്കാണം തുടങ്ങിയിരിക്കുന്നു.

പതിനഞ്ചുദിവസം ആചരിച്ചവൎക്കും, പത്ത്ദിവസം ആ
ചരിച്ചവൎക്കും ആശൌചം (പുല) പോയ അടയാളമൊന്നും
കാണുന്നില്ല, വന്നാലല്ലയോ പോകുക? ചില സ്വാമിയാ
രന്മാർ നായന്മാരെക്കൊണ്ടു ക്ഷേത്രംകെട്ടിച്ച് പൂണുനൂലിടി
വിച്ചു ശാന്തിക്കോലം കെട്ടിക്കുവാൻ ശ്രമിച്ചുവരുന്നു. ഈ
ഴവർ ക്ഷേത്രം കെട്ടലും ശാന്തിക്കോലം കെട്ടലും നിറവേ
റ്റിക്കഴിഞ്ഞു ആശാരിമാരും, തട്ടാരും, കൊല്ലന്മാരും മററു
പലരും പൂണുനൂലിട്ടു പിങ്കുടുമവെച്ചു പൂജാദികൾ തുട
ങ്ങി. ഈ അജ്ഞാനവിലാസങ്ങൾ ഇവരുടെ ഇടയിൽ പ
ണ്ടുണ്ടായിരുന്നില്ല. ഇക്കാലത്തെ മതപരിഷ്കാര പ്ര
സംഗാദികളിൽനിന്നുണ്ടായതാകുന്നു. ഹിന്തുക്കൾക്കു മത
വിഷയമായ യോഗക്ഷേമത്തെ വരുത്തേണമെന്നു വിചാ
രിക്കുന്ന കൂട്ടർ ഭേദദൃഷ്ടിയേയും അജ്ഞാനകർമ്മങ്ങളെ
യും വർദ്ധിപ്പിക്കുന്ന കള്ളപ്രമാണങ്ങളെ കളകളെപ്പോ
ലെ കളഞ്ഞു സമദൃഷ്ടി, ദയാ, ജ്ഞാനം, ശാന്തി മുത
ലായ സൽഗുണങ്ങളെ നല്കുന്ന സൽപ്രമാണങ്ങളെ മാത്രം
വായനശാലാദികളിൽ സംഗ്രഹിക്കയും അവയെ അടി
സ്ഥാനമാക്കി കർമ്മകാണ്ഡത്തെ അടിച്ചുടച്ചും പ്രസം
ഗാദികൾ ചെയ്യുകയുമാണ് വേണ്ടതു്. എന്നാൽ പരിഷ്
ക്കാരം പരിഷ്കാരമായിട്ടുതന്നെ പരിണമിക്കും. അല്ലെ
ങ്കിൽ വായനശാലകളും, സംസ്കൃതപാഠശാലകളും

ഹിന്ദുസർവ്വകലാശാലയും പ്രസംഗാദികളും, ''വെളുക്കാൻ തേച്ചു പാണ്ടുപിടിച്ചു'' എന്നപറഞ്ഞകൂട്ടത്തിൽതന്നെ

''ദോഷമുക്തൊയദാ സൂതസ്തദാ മൃത്യുരുജാപഹഃ
സാക്ഷാദമൃതമേവൈഷഃദോഷയുക്തോരസോവിഷം''

അർത്ഥം—രസത്തിൻെറ ദോഷത്തെ നീക്കി സേവിച്ചാൽ മഹാവ്യാധിയെ നീക്കുന്ന ഒരു അമൃതാണ് രസം രസത്തിൻെറ ദോഷത്തെ നീക്കിയില്ലെങ്കിൽ അതു് വിഷമാണ് എന്ന രസമഞ്ജരി. ഈശ്വരസൃഷ്ടമാണ് എന്നു കരുതി രസത്തെശുദ്ധിചെയ്തു ദോഷത്തെ നീക്കാതെ സേവിച്ചാൽ കുഷ്ഠം, മൂർച്ഛ, മഹാദാഹം മുതലായ അനേക രോഗത്തെ ഉണ്ടാക്കി കൊല്ലും. അപ്രകാരം ഹിന്ദുമതത്തിൻെറ ദോഷാംശത്തെ (കപടപ്രമാണങ്ങളെ) നീക്കാതെ ആചരിച്ചാൽ ജാതിഭേദ കുഷ്ഠവ്യാധി, അജ്ഞാനമൂർച്ഛ, ഉപവാസമഹാദാഹം, പക്ഷഭേദപക്ഷവാതം മുതലായ മഹാരോഗത്തെ ഉണ്ടാക്കി മേലും ഹിന്തുക്കളെ നശിപ്പിച്ച കൊണ്ടെ ഇരിക്കും. അതിൻെറ നിവാരണത്തിനുവേണ്ടിയാണ് ഞാൻ ഹിന്തുമതദോഷാംശമായ കർമ്മകാണ്ഡകപടപ്രമാണങ്ങളെ ഖണ്ഡിച്ചു എൻെറ മോക്ഷപ്രദീപാദികളിൽ സാരാംശമായ യോഗജ്ഞാനത്തെ മാത്രം നിക്ഷേപിച്ചതു. ശാസ്ത്രവൈദ്യൻെറ ശാസ്ത്രക്രിയ സഹിക്കാതെ ചില രോഗികൾ നിലവിളിച്ച പല ചാപല്ല്യവും കാണിക്കും അപ്രകാരം നമ്മുടെ ജ്ഞാനശാസ്ത്രക്രിയയെ സഹിക്കാതെ അജ്ഞാനരോഗികൾ നിലവിളികൂട്ടി പല ഗോഷ്ടികളേയും കാണിക്കുന്നുണ്ടു്. ആ ഗോഷ്ടികളുടെ സ്വരൂപമാണ് നമ്മെ ആക്ഷേപിച്ച ചില പുസ്തകങ്ങളും, പത്രങ്ങളും, അനുമോദനപത്രങ്ങളും കാണപ്പെടുന്നവ. അക്കാര്യം ഇരിക്കട്ടെ. ഉണ്ണുമ്പോൾ കല്ല് കടിച്ചാൽ കല്ലിനെ നീക്കിക്കളയുന്നതുപോലെ ആനന്ദാനുഭവത്തിന്നു വിരോധികളായ കപടപ്രമാണങ്ങളെ കണ്ടാൽ തള്ളിക്കളെ

യേണ്ടത് അത്യാവശ്യമാകുന്നു. രസത്തിൽ ദോഷം എങ്ങിനെ കടന്നുകൂടി അപ്രകാരം ഹിന്തുമതത്തിൽ കപടപ്രമാണങ്ങൾ എങ്ങിനെ കടന്നുകൂടി? എന്നു അന്വേഷിച്ചു അറിയേണ്ട ആവശ്യമില്ല. അറിഞ്ഞേ മതിയാവൂ എന്നു ചിലർ വിചാരിക്കുന്നുണ്ടെങ്കിൽ അവർക്കുവേണ്ടി അല്പം പറയാം—

1 ആനന്ദത്തെ നല്കുന്ന യോഗത്തെ വളരെ ഗോപ്യമായി വെക്കേണ്ടതാണ്. മോഹാദികൾകൊണ്ടു അപാത്രങ്ങൾക്കു ഉപദേശിച്ചാൽ അവൻെറ ശിരസ്സ് പൊട്ടിത്തെറിച്ചുപോകും എന്നു ശിവൻ ശപിച്ചിരിക്കുന്നു. ആ ശിവശാപത്തെ ആലോചിച്ചു സനകാദി സർവ്വമഹർഷികളും ആദിനാഥൻ മുതലായ സർവ്വയോഗികളും ആനന്ദകാരണമായ യോഗത്തെ പുറത്തേക്കുവിട്ടുകൂടാ എന്ന ഭയത്താൽ കപടപ്രമാണങ്ങളെ ഉണ്ടാക്കി യോഗത്തെ മറച്ചു വെച്ചു എന്നു ശിവജ്ഞാനദീപികയിൽ ശിവൻ പറഞ്ഞിരിക്കുന്നു കേൾപ്പിൻ

> ''പ്രഗോപ്യമേവകല്ല്യാണിയോഗമാനന്ദസഞ്ചയം
> മോഹാദിഭിരപാത്രേഷുയോപദിഷ്ടൊനരാധമ:''
> ''ശാപോസ്തീതിശിരസ്തസ്യസ്പുടത്യേവസഹസ്രശഃ
> ഇതിസഞ്ചിന്ത്യമച്ഛാപംസനകാദ്യാമഹർഷയഃ
> ആദിനാഥാദയസ്സർവ്വേബഹിർഗ്ഗമഭിയാധിയാ
> ഗോപയന്തിസ്മതന്മൂലംവ്യാജശാസ്ത്രൈശ്ശതൽകൃതൈഃ''

2 സുബ്രഹ്മണ്യൻ അഗസ്ത്യർക്കു യോഗത്തെ ഉപദേശിച്ചപ്പോൾ ''ലോകത്തിൽ ഇങ്ങനെയല്ല കാണുന്നതു, ക്ഷേത്രംകെട്ടി കല്ലിനെ പ്രതിഷ്ഠിച്ചു പൂജിക്കുന്ന സമ്പ്രദായമാണ് കാണുന്നതു. അങ്ങിനെ വരുവാൻ കാരണമെന്താണ്?'' എന്നു അഗസ്ത്യൻ ചോദിച്ചു അപ്പോൾ യോഗാജ്ഞാനത്തെ അഭ്യസിച്ചു നാട്ടിലുള്ളവരൊക്കെ യോഗികളായിത്തീരും എന്നുകരുതി ശിവൻ തന്നെ ലോകത്തെ വിഗ്രഹാരാധന, തീർത്ഥസ്നാനാദി

കളിൽ ഭ്രമിച്ചു പിശാചത്തെപ്പോലെ അലഞ്ഞുതിരിയു മാറാക്കിയതാകുന്നു എന്നാണ് സുബ്രഹ്മണ്യൻ ഉത്തരം പറഞ്ഞതു. അഗസ്ത്യരുടെ ചോദ്യം! ''ഏറലാമെൻറു ചൊല്ലിച്ചൊന്നീരര്യ! ഇവ്വുലകിൽ തൈവകുലമെൻറു ചൊല്ലി, പെരെല്ലാംകൂടി ആലയംതാൻകെട്ടി, പേശാത കല്ലുകളെപ്പിടുത്തുവൈത്തു, പാരെല്ലാം പൂചൈ നിവൈത്തിയംചെയ്തു പലരുമെകൂടിയ തൈപ്പണ്ണിയലാമൊ? സുബ്രഹ്മണ്യരുടെ ഉത്തരം. വിളമ്പുകിറേൻ അറിവുള്ള മൈന്താ കേള്, വിതമാക അപ്പടിയുമില്ലാവിട്ടാൽ, നലം പെറവെർജ്ഞാനമതൈ പാർത്തുതാനും നാട്ടിലുള്ള ജനങ്ങളെല്ലാം, യോഗിയാവാർ................ കാണപ്പാകോവിലെൻറും, തീർത്ഥമെൻറും, കാശിനിയിൽ ചെമ്പാലെ വിഗ്രഹം താനെൻറും, പൂണപ്പാഉലകത്തോർ തങ്കളൈത്താൻ പേപോലെ തിരിന്തലയപ്പടത്താരീചൻ'' എന്നു സുബ്രഹ്മണ്യജ്ഞാനത്തിൽ പറഞ്ഞിരിക്കുന്നു. ആനന്ദയോഗത്തെ അറിവാൻ നിവ്വാഹമില്ലാതെ ജനങ്ങരം പിശാചങ്ങളെപ്പോലെ ഓടി അലയേണ്ടതരത്തിൽ യാഗവ്രത വിഗ്രഹാരാധന തീർത്ഥസ്നാനാദി കമ്മങ്ങളെ കല്പിക്കുന്ന കപടപ്രമാണങ്ങരം വേദാദികളായ ഹിന്തുമതഗ്രന്ഥങ്ങളിൽ സവ്വത്ര കലൻ കിടക്കുന്നതു ശരിയാണ്. അതു കൊണ്ടാണ് യോഗം പ്രചാരത്തിൽ വരാഞ്ഞതും ''നയൊഗഃപൃഥിവീതലെ'' യോഗം ഭൂമിയിലില്ലെന്നു ദേവീഭാഗവതത്തിൽപറവാൻ കാരണമായതും. മേൽകാണിച്ച ശിവജ്ഞാനദീപികയിലും സുബ്രഹ്മണ്യജ്ഞാനത്തിലും പറയുന്നതുപോലെ പറയുന്നതായാൽ സനകാദിമഹർഷികളും, ശിവനും ചെയ്തതുപോലെ ശ്രീകൃഷ്ണനും ആനന്ദയോഗത്തെ മറച്ചു വെക്കുവാൻവേണ്ടിയും നാട്ടിലുള്ളവരെല്ലാം യോഗികളായിത്തീൻകൂടാ എന്നു കരുതിയും ഗീതയിൽ അജ്ഞാനകമ്മകാണ്ഡത്തെ ഇടകലൻ വർഷിച്ചതാണെന്നു പറയുന്നതിന്നു യാതൊരു വിരോധവും ഇല്ല. ഞാൻ

അങ്ങിനെ പറയുകയില്ല. സനകാദിമഹർഷികളേയും ശിവനേയും മററും ദൂഷ്യപ്പെടുത്താതെതന്നെ കഴിപ്പാൻ മതിയായ കാരണം ഉണ്ടു്

1. കമ്മകാണ്ഡാചാര്യന്മാർ തങ്ങളുടെ പൂജ്യതയേയും ലഭ്യത്തേയും നിലനിർത്തുവാൻവേണ്ടി യോഗത്തിലും, ജ്ഞാനത്തിലും കമ്മകാണ്ഡത്തെ കലർത്തിട്ടുണ്ടു് ഇങ്ങനെ സ്വാർത്ഥതൽപരന്മാർ ഹിന്തുമതത്തിൽ പലതും എഴുതി ചേർത്തിട്ടുണ്ടു്

"ദ്വിജൈർഭോഗരതൈർവ്വേദെ ദർശിതംഹിംസനംപശോഃ"

അത്ഥം—ഭോഗതൽപരന്മാരായ ദ്വിജന്മാർ വേദത്തിൽ (ജ്ഞാനത്തിൽ) പശുഹിംസ വേണമെന്നു കാണിച്ചതാകുന്നു. (പശുഹിംസയോടുകൂടിയ യാഗകമ്മത്തെ ചേർത്തതാകുന്നു) എന്നു ദേവീഭാഗവതത്തിൽ പറഞ്ഞിരിക്കുന്നു. " നാനാകപടശാസ്ത്രാണി പ്രപഞ്ചകഥിതാനിവൈ " അനേക കപടശാസ്ത്രങ്ങരം പ്രപഞ്ചത്തിൽ പ്രശംസിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. എന്നു ശിവജ്ഞാനദീപികയിൽ പറഞ്ഞിരിക്കുന്നു 2. സമദൃഷ്ടി, ദയാ, ജ്ഞാനം, ശാന്തി, സ്വാനുഭവം മുതലായതു തികഞ്ഞു പരിപക്വദശയിൽ എത്തുന്നതിന്നുമുമ്പായി പാണ്ഡിത്യഡംഭം കൊണ്ടും മതഗ്രന്ഥങ്ങരം പലതും എഴുതിയിട്ടും വ്യാഖ്യാനിച്ചിട്ടും ഉണ്ടു്. ഇന്നും അങ്ങിനെ ചെയ്തുകാണുന്നു. ഇങ്ങിനേയും ഹിന്തുമതത്തിന്നു അശുദ്ധി ഭവിച്ചിട്ടുണ്ടു. 3. പല പുഷ്പങ്ങളേയും കലൎന്നു ഒരു പൂമാലയേയും പല മണികളേയും കലൎന്നു ഒരു മണിമാലയേയും കോർത്തുണ്ടാക്കുന്നതുപോലെ പല ഗ്രന്ഥങ്ങളിൽ പറയുന്നതിനെ എടുത്തുചേർത്തു ഒരു ഗ്രന്ഥത്തെ ഉണ്ടാക്കുന്ന സമ്പ്രദായം ഇന്നും ഗ്രന്ഥകാരന്മാരുടെ ഇടയിൽ പ്രസിദ്ധമാണ്. അങ്ങിനെ രചിക്കുന്നതുകൊണ്ടും യോഗവും, ജ്ഞാനവും,

വിഗ്രഹാരാധന, വ്രതം, തീൎത്ഥാടനം മുതലായ കൎമ്മങ്ങളും ഒരേ ഗ്രന്ഥത്തിൽ ഇടകലൎന്നു കാണുന്നതാണ് ഗ്രന്ഥകാരന്മാർ ആത്മാനന്ദാനുഭവമില്ലാത്തവരായതു കൊണ്ട് ''ഇതെല്ലാം മുക്തിഭുക്തികരംകൾ ഉതകുന്നതാണെ''ന്നു അതാതു ഗ്രന്ഥങ്ങളിലെ പ്രയോഗംകണ്ടു വിശ്വസിച്ചു അതെല്ലാം എടുത്തു ചേൎത്തു ഗ്രന്ഥമാലകളെ കോൎക്കുന്നതാണ്. ആത്മാനന്ദാനുഭവമുള്ളവരാകുന്നു എങ്കിൽ മുക്തിക്കുപകരിക്കുന്ന മനോലയമാൎഗ്ഗത്തെ (യോഗജ്ഞാനസാരാംശത്തെ) മാത്രമെ എടുത്തു എഴുതുകയുള്ളു. ജ്ഞാനകാണ്ഡത്തേയും മുക്തിക്കു വിരോധമായ അജ്ഞാനകൎമ്മകാണ്ഡത്തേയുംകൂടി കലൎന്നു ഒരുഗ്രന്ഥത്തെ ഒരിക്കലും എഴുതുകയില്ല. എന്തിനു അധികം പറയുന്നു? ഹിന്തുക്കാംക്ക് തത്വം മനസ്സിലാകാതെ തമ്മിൽതല്ലേണ്ടു തരത്തിലും കഠിനകഷ്ടത്തിൽ പെടേണ്ടു തരത്തിലുമാണ് ഹിന്തുമതഗ്രന്ഥങ്ങളുടെ കിടപ്പു. അതു നമ്മുക്കു ഇന്നും അനുഭവമാണല്ലൊ. ഗ്രന്ഥകാരന്മാർ പറഞ്ഞതെല്ലാം ശരി എന്നു വിശ്വസിപ്പാൻ വേണ്ടി ഈശ്വരോക്തമാണു, അവതാരപ്രോക്തമാണു എന്നും മററും ഗ്രന്ഥങ്ങളിൽ പ്രയോഗിച്ചിട്ടും ഉണ്ടു് അവയെ വിശ്വസിച്ചു ജനങ്ങരം ആനന്ദപദവിയിൽനിന്നു പതിക്കുന്നു. അതിൻെറ നിവാരണത്തിനു വേണ്ടി ഗ്രന്ഥകാരന്മാരാൽ കല്പിക്കപ്പെട്ട ന്യൂനതകളിൽ ചിലതിനെ ഈ ആനന്ദവിമാനത്തിലും ഞാൻ വിശദമാക്കിയതാകുന്നു. ഭഗവൽഗീതാദി പ്രമാണങ്ങരം ശ്ലോകങ്ങളായിരിക്കുന്നതുകൊണ്ടു് തന്നെ ഗ്രന്ഥകാരന്മാരാൽ കല്പിക്കപ്പെട്ടവയാണെന്നു അനുഭപ്പെടുന്നു പണ്ടുണ്ടായിരുന്ന കൃഷ്ണാൎജ്ജുനാദികളും ഇന്നുള്ളവരും പരസ്പരം സംസാരിക്കുന്നതും വാദപ്രതിവാദങ്ങരം ചെയ്യുന്നതും ശ്ലോകത്തിലും പാട്ടിലും സംഗീതത്തിലും മററുമാണൊ? അല്ല.

"അഷ്ടാദശപുരാണാനികവിഭിഃ കല്പിതാനിവൈ
തേഷുമുഹ്യന്തിചജനാധർമ്മാധർമ്മഭിയാവൃഥാ
നസൂക്ഷ്മംഗ്രസതെവിദ്വാൻപ്രപഞ്ചരസസംഗതഃ'

പതിനെട്ടു പുരാണങ്ങരം കവികളാൽ നിമ്മിക്കപ്പെട്ടവയാകുന്നു. അവയിൽ ജനങ്ങരം ഇതു ധർമ്മം, ഇതു അധർമ്മം എന്ന ഭയത്തോടുകൂടി വൃഥാ മോഹിക്കുന്നു പ്രപഞ്ചരസാസക്തനായ പണ്ഡിതൻ സൂക്ഷ്മത്തെ അറിയുന്നില്ല, എന്നു ശിവജ്ഞാനദീപികയിൽ പറഞ്ഞിരിക്കുന്നു അപ്പോരം പ്രമാണംകൊണ്ടും, അനുഭവം കൊണ്ടും ഭഗവൽ ഗീതാദികരം കവികളാൽ കല്പിക്കപ്പെട്ടവയാണെന്നു സിദ്ധിച്ചു. ഗ്രന്ഥങ്ങളിലെ · പരസ്പരവിരോധങ്ങളെയും അസംഭവങ്ങളുടെ സംഭവങ്ങളേയും മററും ആലോചിച്ചാലും കവികളാൽ ഒരുകാലത്തു കല്പിക്കപ്പെട്ടവയാണെന്നു തെളിയുന്നു. ഭഗവൽഗീത പതിനെട്ടു അദ്ധ്യായവും യുദ്ധാരംഭത്തിൽ അല്പസമയംകൊണ്ടു പറഞ്ഞവസാനിക്കുമൊ? പറഞ്ഞു അവസാനിക്കുന്നതുവരെ രണ്ടൊ നാലൊ ദിവസത്തേക്കു യുദ്ധംനിത്തിവെച്ചതായിട്ടും കാണുന്നില്ല. അരികളുടെ അലച്ച്കൊണ്ടും ചെകിടടയുമാറുള്ള ആനകാദി വാദ്യങ്ങളുടേയും, ആനകളുടേയും അശ്വങ്ങളുടേയും, ഞാണൊലികളുടേയും, ധ്വനിപ്രതിദ്ധ്വനികരം കൊണ്ടും, ദ്യാവാഭൂമികരംകൂടി മുഴങ്ങികൊണ്ടിരിക്കുമ്പോരം കലഹഭൂമിയിലെ കോലാഹലം പറയേണ്ടതുണ്ടോ? അവിടെവെച്ചു ശ്രോതൃപേണ ഈ ഭാരിച്ച ഭഗവൽഗീതയെ ഭാഷിച്ചതു എങ്ങിനെയാണ്. ആ ഭാഷണത്തെ എങ്ങിനെയാണു കേരംക്കുക? എന്നല്ല പ്രകൃതത്തിന്നു ഉപയോഗമുള്ള ക്ഷത്രിയധർമ്മമായ യുദ്ധത്തെ മാത്രം ഉപദേശിച്ച് അജ്ജുനനെ ധീരനാക്കി യുദ്ധത്തിൽ പിടിച്ചിറക്കുവാനല്ലയോ സംഗതിയുള്ളതു? ധീരനാക്കുവാൻ ആ വിശ്വരൂപത്തെ ഒന്നു കാണിച്ചാൽ മതിയല്ലൊ. ''കൃഷ്ണൻ സാക്ഷാൽ ഈശ്വരൻ തന്നെ''

എന്നു ആ വിശ്വരൂപത്തെ കണ്ട മാത്രക്ക അജ്ജുനന്നു ബോദ്ധ്യംവരും. ലോകത്തെ മുഴുവനും ഹിംസിപ്പാൻ പറഞ്ഞാലും അജ്ജുനൻ ചെയ്യും. പാപഭയ ശങ്കയൊ മററൊ ലവലേശം അങ്കുരിക്കയില്ല. അങ്ങിനെ ഇരിക്കെ അപ്രകൃതങ്ങളായ ബ്രാഹ്മണാദി ധമ്മങ്ങൾ, സാംഖ്യ യോഗം, കമ്മയോഗം, കമ്മസന്യാസയോഗം, സന്യാസ യോഗം, ധ്യാനയോഗം വിജ്ഞാനയോഗം, താരക ബ്രഹ്മയോഗം, രാജഗുഹ്യയോഗം, വിഭൂതിയോഗം, ഭക്തിയോഗം, ശ്രദ്ധാത്രയവിഭാഗയോഗം, പ്രകൃതി പുരുഷവിവേകയോഗം, ഗുണത്രയവിഭാഗയോഗം, പുരുഷോത്തമയോഗം, മോക്ഷസന്യാസയോഗം, എന്നി ങ്ങിനെ പലതരത്തിൽ പരിഭ്രമിക്കേണ്ട വിധത്തിൽ ഗ്രന്ഥവിസ്താരത്തെ വരുത്തുവാൻ സംഗതിയുണ്ടൊ? അതിന്നപ്പോൾ മനസ്സു വരുമൊ? സമയമുണ്ടൊ? സമര കോലാഹല സമയമല്ലയൊ? വേനത്തിൽ തീപ്പിടിപെ ട്ടിരിക്കുന്ന സമയത്ത് കൂപത്തെകുഴിപ്പാൻ (കിണറുകുഴി പ്പാൻ) ആരെങ്കിലും പുറപ്പെടുമൊ? പുറപ്പെടുന്ന പക്ഷവും ' ധമ്മോല്ലോഗ്രന്ഥവിസ്താരഃ'' ധമ്മം ചുരുക്കം മററുള്ളതെല്ലാം ഗ്രന്ഥവിസ്താരം എന്ന പ്രമാണത്തെ അനുസരിച്ചു ഗ്രന്ഥവിസ്താരത്തിന്നു പുറപ്പെടാതെ ചുരുക്കത്തിൽ ധമ്മത്തെ ധരിപ്പിക്കുവാനല്ലയൊ പുറപ്പെ ടുക? മോക്ഷവിരോധികളായ ജാതിഭേദ യാഗാദികർമ്മ ങ്ങളെ ഉപദേശിക്കുമൊ? എന്നിങ്ങിനെ ആക്ഷേപിക്കു മ്പോൾ ചെവി കൊടുക്കുന്നില്ല. എന്നുമാത്രമല്ല നമ്മുടെ കൂട്ടർ കയർക്കയും ചെയ്യുന്നു ആക്ഷേപത്തിൽ വല്ലന്യായ മുണ്ടൊ, വല്ലഗുണമുണ്ടൊ, ഉണ്ടെങ്കിൽ എടുക്കാം, ഇല്ലെ ങ്കിൽ തള്ളിക്കളയാം എന്നു വിചാരിച്ചു ഒന്നു ക്ഷമി ക്കുന്നില്ല. ചിലർ ''കലികാലദോഷമാണ്, അതാണ് ജാതിഭേദാചാരവിഗ്രഹാരാധനാദികളേയും ഭഗവൽ ഗീതയേയും ആക്ഷേപിക്കുന്നതു'' എന്നു കണ്ണുചിമ്പി

പറയുന്നു. എൻെറ മോക്ഷപ്രദീപാദികളെ വായിച്ച സാരഗ്രാഹിയായ ഒരു ചെറുപ്പക്കാരൻ കൂടി ഇങ്ങിനെ പറയുകയില്ല. അത്ര യുക്തിയുക്തമായി കലികാലാപവാദത്തേയും, വിഗ്രഹാരാധനാദികളേയും ജാതിഭേദത്തേയും ഞാൻ ഖണ്ഡിച്ചിട്ടുണ്ടു്. ജാതിഭേദങ്ങളും തത്തൽ ധർമ്മകർമ്മങ്ങളും ദൈവ കല്പിതങ്ങളൊ സഹജങ്ങളൊ ആകുന്നുവെങ്കിൽ അവയെ ഖണ്ഡിപ്പാൻ ആരും ഇച്ഛിക്കയില്ല. അവനവൻെറ കണ്ണിനെ കുത്തിപ്പൊട്ടിക്കവാനൊ സൗന്ദര്യത്തെ കളവാനൊ സഹജമായ സുഖത്തെ ത്യജിപ്പാനൊ ആരെങ്കിലും ഇച്ഛിക്കുമൊ? ഇല്ല. അപ്പോലെ സഹജങ്ങളാണ് ജാതിഭേദധർമ്മങ്ങൾ എന്നു വരികിൽ അവയെ നശിപ്പിപ്പാൻ പടുമൂഢനും ഇച്ഛിക്കയില്ല.

''ദാസ്യായൈവഹിസൃഷ്ടൊസൌബ്രാഹ്മണസ്യസ്വയംഭുവാ''

എന്നു മനുസ്മൃതിയിൽ പറഞ്ഞപ്രകാരം ബ്രാഹ്മണരുടെ ശുശ്രൂഷർക്കുവേണ്ടി മാത്രമാകുന്നു ബ്രഹ്മാവ് ശൂദ്രരെ സൃഷ്ടിച്ചതു എങ്കിൽ ഇന്നു ബ്രാഹ്മണർ ജോഡുകൊണ്ടു അടിച്ചു ഓടിച്ചാലും ശൂദ്രർ ബ്രാഹ്മണരുടെ പാദമെ ശരണം എന്നു പറഞ്ഞു ശുശ്രൂഷിച്ചു കിടക്കുമായിരുന്നു. ബ്രാഹ്മണ ശുശ്രൂഷയെ വിടുകയില്ല. സഹജമായ സ്വഭാവത്തെ ആർ വിടും? വിട്ടാലും പോകയില്ല ചന്ദ്രൻ ശീതളതയെ വിടുമൊ? വിട്ടാലും അതു പോകുമൊ? ബ്രാഹ്മണത്വവും ഈശ്വര കല്പിതമൊ സഹജമൊ ആകുന്നുവെങ്കിൽ അതിനെ ഉപേക്ഷിപ്പാൻ ബ്രാഹ്മണർക്കും തോന്നുകയില്ല. ചില ബ്രാഹ്മണർ യാഗാദി സഹജധർമ്മങ്ങളെ ഉപേക്ഷിച്ചു ക്രിസ്ത്യാദി മതത്തിൽ ചേരുകയില്ല. ചേന്നാലും കൃസ്ത്യന്മാരാകയില്ല. ആന ആട്ടിൻകൂട്ടത്തിൽ ചേന്നാൽ ആടാകുമൊ? ഇല്ല. ഇങ്ങിനെ ആലോചിക്കുമ്പോൾ ജാതിഭേദധർമ്മങ്ങളും വിഗ്രഹാരാധനാദി കർമ്മങ്ങളും ദൈവകല്പിത

ങ്ങളൊ സഹജങ്ങളൊ എന്നു സ്വപ്നേപിശങ്കിപ്പാൻ അവകാശമില്ല. ഭേദദൃഷ്ടികളും സ്വാർത്ഥതൽപരന്മാരും ദയാഹീനന്മാരും ആത്മതത്വത്തെ അറിയാത്തവരുംആയ ഗ്രന്ഥകാരന്മാരുടെ പ്രബലതകൊണ്ടു ജാതിഭേദങ്ങളും തത്തൽധർമ്മകർമ്മങ്ങളും പണ്ടു കല്പിക്കപ്പെട്ടവയാകുന്നു അവയിലുള്ള ന്യൂനതകളെ സമദൃഷ്ടികളായ ജ്ഞാനികൾ കണ്ടുപിടിച്ചു ആക്ഷേപിക്കുമ്പോൾ ''അവർ അസുരസ്വഭാവികളാണ്, നിരീശ്വരന്മാരാണ്, കലികാലദോഷമാണ് അതാണ് ഇങ്ങിനെ ആക്ഷേപിക്കുന്നതു'' എന്നും മററും സമാധാനം പറഞ്ഞു പരിഹസിച്ചു തങ്ങളുടെ കൃതികളെ നിലനിത്തുവാൻവേണ്ടി മുൻകൂട്ടി പല ഉപായങ്ങളേയും കല്പിച്ചിട്ടുണ്ട്. അവയിൽ ഒന്നാണ് ''കലികാലത്തു വർണ്ണധർമ്മാശ്രമാചാരങ്ങൾക്കു ലോപം വരും, കലി നീചനാണു, അതുകൊണ്ടു നീചന്മാർ മഹത്വത്തെ പ്രാപിക്കും, നിരീശ്വരന്മാർ വർദ്ധിക്കും'' എന്നുംമററും ഇടക്കിടെ ഗ്രന്ഥങ്ങളിൽ കാണുന്ന പ്രയോഗം. കലിയുഗത്തിനു സഹജമായ ധർമ്മത്തിനു ലോപം വരുത്തുവാനൊ വിപരീതമാക്കുവാനൊ ഉള്ള ദോഷശക്തിയുണ്ടെങ്കിൽ എന്താ കലികാലമാണെന്നു പറയപ്പെടുന്ന ഇക്കാലത്ത് കരിമ്പിൻെറ മാധുര്യത്തിനും, ചന്ദ്രൻെറ ശീതളത്വത്തിന്നും, സജ്ജനത്തിൻെറ സൽസ്വഭാവത്തിനും ലോപം വരുത്താത്തതു (ഹാനി വരുത്താത്തതു) എന്താ കരിമ്പിനു കശപ്പിനേയും കാരസ്കരത്തിനു (കാഞ്ഞിരത്തിന്നു) മാധുര്യത്തേയും, ചന്ദ്രനു ഉഷ്ണത്തേയും, സജ്ജനത്തിനു അസൽസ്വഭാവത്തേയും കലികാലദോഷം ഉണ്ടാക്കാത്തതു? കലികാലത്തിൻെറ ദോഷമാണെങ്കിൽ സമദൃഷ്ടി ദയാ ജ്ഞാനവിശിഷ്ടങ്ങളായ സൽശാസ്ത്രങ്ങളെ ജ്ഞാനികൾ ആക്ഷേപിക്കാത്തതു എന്താണ്? കലികാലത്തിന്നു ശത്രുകർമ്മകാണ്ഡക്കാരണവർ മാത്രമെ ഉള്ളു എന്നുണ്ടൊ ? നല്ലകാല

മാണെന്നു ഹിന്തുക്കളാൽ വിചാരിക്കപ്പെടുന്ന കൃതത്രേതാ ദ്വാപരകാലങ്ങളിലും ജ്ഞാനികാം ജാ തി ഭേ ദ യാ ഗ വിഗ്രഹാരാധനാദി കർമ്മങ്ങളെ പ്രതിപാദിക്കുന്ന കർമ്മ കാണ്ഡത്തെ ആക്ഷേപിച്ചതു എന്താണ് ? നമ്മുടെ ജ്ഞാനികാംക്കു പുറമെ കലി കാ ല മെന്ന ഒരു കാലമു ണ്ടെന്നു സമ്മതിക്കാത്ത അന്യമതക്കാരും ജാതിഭേദവിഗ്ര ഹാരാധനാദി കർമ്മങ്ങളെ ആക്ഷേപിക്കുന്നതു എന്താണു? ഭേദദൃഷ്ട്യാ കലഹിപ്പിച്ചിട്ടും വ്രത തീർത്ഥങ്ങളാൽ പട്ടിണി കിടത്തിയിട്ടും പല ദിക്കിലലയിപ്പിച്ചിട്ടും വിഗ്രഹാ രാധനാദി കർമ്മങ്ങളിൽ ചാടിച്ചിട്ടും ദുഃഖത്തിൽപെടു ത്തുന്ന കർമ്മകാണ്ഡക്കാരണവന്റെ ദോഷമെന്നല്ലാതെ കലികാല ദോഷമാണെന്നൊ മറ്റൊ ശ ബ്ദി പ്പാ ൻ അവകാശമില്ല. ഗ്ര ന്ഥ കാര ന്മാ രു ടെ കൃതികളിൽ കാണുന്ന കഥ ഉള്ളതോ ഇല്ലാത്ത കെട്ടുകഥയൊ എങ്ങി നെയുള്ളതൊ ആയിരുന്നു കൊള്ളട്ടെ. ഏതിൽനിന്നും സാരമെടുക്കേണ്ടതാകകൊണ്ട് ഭഗവൽഗീതയുടെ സാരാം ശത്തെ ഞാൻ മോക്ഷപ്രദീപത്തിൽ എടുത്തു ചേർത്തിട്ടുണ്ടു സാരാംശം അപ്രകാരമല്ല. ''ഭഗവൽഗീതാദി ഗ്രന്ഥങ്ങാം മുഴുവനും സാരംതന്നെ. അധികാരിതാരതമ്യേന ജാതി ഭേദങ്ങളും വിഗ്രഹാരാധനാദികർമ്മങ്ങളും അവയിൽ കല്പിച്ചിട്ടുള്ളതാണു, അതെല്ലാം അനുഷ്ഠിക്കപ്പെടേണ്ടവ തന്നെ ഭഗവാൻ പറഞ്ഞിട്ടുള്ളതാണു'' എന്നു വാദിച്ചു നമ്മോടു കലഹത്തിന്നു വരുന്നത് അന്ധവിശ്വാസം കൊണ്ടും, അജ്ഞാനംകൊണ്ടും, അസൂയകൊണ്ടും തന്നെ എന്നു തെളിയിക്കുന്നതു ലോകയോഗക്ഷേമത്തിന്നു ഉതകു ന്നതുകൊണ്ടു ഭഗവൽഗീതാദികളിലെ ചില ന്യൂനതകളെ ഈ ആനന്ദവിമാനത്തിൽ വിശേഷിച്ചു തെ ളി യി ച്ച താകുന്നു. ന്യൂനതകളെ തെളി യി ച്ചു കൊട്ടു ക്കു മ്പോാം യുക്തികൊണ്ടും അനുഭവംകൊണ്ടും സമാധാനിക്കാതെ കലികാലദോഷമാണു, നിരീശ്വരനാണു, അഹങ്കാരി

യാണു'' എന്നുംമററും പറഞ്ഞു കൊഞ്ഞനം കാണിക്കുന്നതു പണ്ഡിതന്മാർക്ക മണ്ഡനമല്ല. ഇങ്ങിനെ ഗോഷ്ടി കാണിക്കുന്നതു ശരിയായി സമാധാനിക്കുവാൻ കഴിയാത്ത കാരണമാകുന്നു. ഹിന്തുമതത്തിൽ കലൎന്നു കിടക്കുന്ന കള്ളപ്രമാണങ്ങളെ ആക്ഷേപിച്ചാലെ ഹിന്തുക്കൾക്ക യോഗക്ഷേമം ഭവിക്കയുള്ളു. അതിന്നു ഒരുവൻ പുറപ്പെട്ടാൽ ''അവൻ അഹങ്കാരിയാണു, സമദൃഷ്ടിയുള്ള ജ്ഞാനിയല്ല, സമദൃഷ്ടിയുള്ള ജ്ഞാനി ചിലതിനെ ആക്ഷേപിക്കയും ചിലതിനെ അംഗീകരിക്കയും ചെയ്യുമൊ? നന്മയെന്നും, തിന്മയെന്നും ജ്ഞാനിക്കു രണ്ടുണ്ടൊ. എല്ലാംഒരുപോലെ വിചാരിക്കയെഉള്ളു'' എന്നുംമററും അധിക്ഷേപിക്കുന്നു. ഈ അധിക്ഷേപകന്മാർക്കു ഇഷ്ടപ്പെട്ട ജ്ഞാനികളെ കാണേണമെങ്കിൽ ഭ്രാന്താസ്പത്രിയിൽ തന്നെ പോകണം. അവിടെ നന്മതിന്മകളെ ഗണിപ്പാൻ തലച്ചോറില്ലായ്കയാൽ അന്നത്തേയും അമേദ്ധ്യത്തേയും കലൎന്നു കൊടുത്താൽ അപ്പടിയെ തിന്നുന്ന ജ്ഞാനികളെ കാണാം. സർവ്വമതങ്ങളിലും ഉള്ള ജ്ഞാനികളാണു സത്ത് എന്നും, അസത്തു എന്നും നന്മതിന്മകളെ ഭാഗിച്ചിട്ടുള്ളതു അവരെല്ലാം സമദൃഷ്ടിയില്ലാത്ത അഹങ്കാരികളായ അജ്ഞാനികളാണൊ? ''യുക്തിയുക്തമുപാദേയം ................ അന്യത്തൃണമിവത്യാജ്യം'' ''യൽസാരഭൂതം തദുപാസിതവ്യം'' ഇത്യാദി പ്രമാണങ്ങൾകൊണ്ടു യുക്തിയുള്ളതിനേയും സാരമുള്ളതിനേയും സ്വീകരിക്കേണം, മററുള്ളവയെ പുല്ലുപോലെതള്ളിക്കളയേണം എന്നുപറഞ്ഞ പ്രമാണകൎത്താക്കന്മാരും ആ വചനത്തെ അനുസരിക്കുന്ന സർവ്വമതസ്ഥസാരഗ്രാഹികളും സമദൃഷ്ടിയില്ലാത്ത അഹങ്കാരികളായ അജ്ഞാനികളാണൊ? അജ്ഞാനകൎമ്മക്കാരണവൻെറ കാൎയ്യസ്ഥന്മാർക്ക എന്താ പറഞ്ഞുകൂടാത്തതു? അവൎക്കൊ കപടപ്രമാണങ്ങളെ കണ്ടുപിടിപ്പാൻ

ജ്ഞാനക്കണ്ണില്ല. ജ്ഞാനക്കണ്ണുള്ളവരിൽ അസൂയയും അതിയായിട്ടുണ്ടു. അതിരില്ലാത്ത മത്സരവും ഉണ്ടു്. ഈ ത്രിദോഷകോപ സന്നിപാതം ഇവരെ ഏതുകാലത്തുവിടുമൊ എന്നറിയുന്നില്ല. മേൽപറഞ്ഞ സന്നിപാതലക്ഷണം തികഞ്ഞു കാണാത്ത പലക്കും നമ്മുടെ മോക്ഷപ്രദീപാദി ദിവ്യരസായനം നല്ലവണ്ണം ഫലിച്ചു കാണുന്നുണ്ടു. അവർക്കു ഇതു കലിയുഗമായിട്ടല്ലാ ഇരിക്കുന്നതു. ആനന്ദയുഗമായിട്ടാണു തീൎന്നിട്ടുള്ളതു എന്നതു ആനന്ദസോപാനത്തെ വായിച്ചുനോക്കിയാൽ അറിയാം. അങ്ങിനെയുള്ളവരുടെ ആനന്ദ വർഷത്തെ അല്ലാതെ കമ്മവേദാന്തയോഗികളുടെ ആക്ഷേപവഷ്ത്തെ ഞാൻ വിലവെച്ചിട്ടില്ല. അതുതന്നെയാണ് ഈ ആനന്ദവിമാനത്തിന്നും കാരണം ഹിന്തുക്കാംമതതത്വത്തെ അറിയാതെയാണ് മററു മതങ്ങളിലേക്കു ഓടിപ്പോകുന്നതും മത്സരിച്ചു മഹാദുഃഖത്തിൽ മുങ്ങിമയങ്ങിക്കിടക്കുന്നതും. ആ മതതത്വത്തെ എല്ലാവർക്കും മനസ്സിലാക്കുവാൻ യോഗജ്ഞാനശാലകളെ ഏർപ്പെടുത്തി തത്വപ്രസംഗമാണു ചെയ്യേണ്ടതു. അങ്ങിനെ ചെയ്യാതെ അജ്ഞാനത്തെ വർദ്ധിപ്പിക്കുന്ന അമ്പലപ്പണിക്കു അനേകായിരം ഉറുപ്പിക ചിലവുചെയ്യുന്നു. അമ്പലം ആദ്യപടവാണെന്നു പ്രസംഗിക്കയും ചെയ്യുന്നു. തിരിഞ്ഞാലും മറിഞ്ഞാലും എവിടെ നോക്കിയാലും ക്ഷേത്രങ്ങൾ ഉണ്ടു. അവയെ കാണുമ്പോൾ ഒരു കുട്ടികുടികുമ്പിടുന്നതും ഉണ്ടു. ആ കുട്ടിക്കു പ്രസംഗിച്ചു അജ്ഞാനത്തെ അകത്തു കടത്തിയിട്ടാണൊ അങ്ങിനെ ചെയ്യുന്നതു? അല്ല അജ്ഞാനകർമ്മങ്ങളെ പഠിക്കുവാൻ ആരുടേയും പ്ര സം ഗം വേണ്ടാ. "കാക്കേ! നീ കറുത്തിരിക്ക്, കാഞ്ഞിരമേ നീ കയ്ക്ക്, ജലമേ! നീ താണപ്രദേശത്തേക്കു ഒഴുക" എന്നു പ്രസംഗിക്കേണ്ടാ, പുസ്തകങ്ങളെയും എഴുതി അച്ചടിപ്പിക്കേണ്ട. അപ്രകാരം കമ്മകാണ്ഡ യന്ത്രത്തിരുപ്പിൽ പണ്ടേ തന്നെ ചുററിത്തിരിഞ്ഞുകൊണ്ടിരിക്കുന്ന

ഹിന്തുക്കളെ അതിലേക്ക തിരിക്കുവാൻ പ്രസംഗങ്ങളും നൂതന പുസ്തകങ്ങളും ആവശ്യമില്ല. തൊണ്ണൂറു വയസ്സായിട്ടും ഹിന്തുമതതത്വം എന്തെന്നറിയാതെ അന്ധാളിച്ച കർമ്മാന്ധാന്ധുവിൽകിടന്നു അന്തരിക്കുന്ന ഹിന്തുസന്തതികളെ ഉദ്ധരിക്കുന്ന യോഗജ്ഞാന പ്രസംഗങ്ങളോടുകൂടിയ യോ ഗ ജ്ഞാ ന ശാലകളെയാണ് പ്രതിഷ്ഠിക്കേണ്ടതു. എന്നാൽ അമ്പലങ്ങളിലെ അജ്ഞാനക്കൂത്തു കാണുമ്പോൾ അവിടേക്ക ഓടിപ്പോയി അജ്ഞാനകർമ്മത്തെ കണ്ടു പഠിക്കുന്നതുപോലെ യോഗജ്ഞാന ശാലകളെ കാണുമ്പോൾ അവിടേക്ക ഓടിപ്പോയി യോഗജ്ഞാന പ്രസംഗങ്ങളെ കേട്ടു ഹിന്തുമതതത്വത്തേയും മനസ്സിലാക്കിത്തുടങ്ങും. ഈ ആനന്ദവിമാനത്തിൽ ആക്ഷേപിച്ചിട്ടുള്ളതു ഗ്രന്ഥകാരന്മാരാൽ കല്പിക്കപ്പെട്ട അവതാരാദികളേയും ഈശ്വരനേയും അവരുടെ ന്യൂനതകളേയും പററിയാകുന്നു. അ ല്ലാ തെ യഥാർത്ഥ പ്രവർത്തകന്മാരെയും യഥാർത്ഥദൈവത്തേയും പററിയല്ല. ശിവൻ, വിഷ്ണു, ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായി ക്ഷേത്രങ്ങളിൽ കാണപ്പെടുന്ന ദേവന്മാർ ശില്പികളാൽ നിർമ്മിക്കപ്പെട്ടവരാകുന്നു. കഥകളിയിൽ കാണപ്പെ ടു ന്ന ശിവവിഷ്ണുശ്രീരാമകൃഷ്ണാദികൾ കളിക്കാരാൽ നിർമ്മിക്കപ്പെട്ട ദേവന്മാരാകുന്നു. ഭഗവൽഗീതാദിഗ്രന്ഥങ്ങളിൽ കാണപ്പെടുന്ന ശ്രീകൃഷ്ണാർജ്ജുനാദികൾ ഗ്രന്ഥകാരന്മാരാൽ കല്പിക്കപ്പെട്ടവരാകുന്നു. ക ഥ ക ളി യി ൽ കൊട്ടിന്നും, താളത്തിന്നും, പാട്ടിന്നും അനുസരിച്ച കളിക്കുന്ന ദേവന്മാരുടെ അഭിനയത്തിൽ കു ററം ക ണ്ടാ ൽ ആക്ഷേപിക്കുന്നില്ലയൊ? അപ്രകാരംഗ്രന്ഥ കാരന്മാരാൽ കല്പിക്കപ്പെട്ട ഈശ്വരകൃഷ്ണാർജ്ജുനാദികളുടെ വചനവ്യാപാരങ്ങളിൽ കാണുന്ന തെററിനെ ഇനിക്കും ആക്ഷേപിപ്പാൻ അ ധി കാ ര മു ണ്ടു. ഇതു ലോകോപകാരത്തിന്നു വേ ണ്ടി മാത്രമാകുന്നു. '' നാനാകപടശാസ്ത്രാണി '' ഇത്യാദിപ്രമാണങ്ങൾകൊണ്ടും അനുഭവ യുക്തികൊണ്ടും

അനേക കപടപ്രമാണങ്ങൾ ഹിന്ദുമതത്തിൽ കലർന്നു കിടപ്പുണ്ടു. അവയെ വിശ്വസിച്ചു വിദ്വാന്മാർ തെററിപ്പോകുന്നു. ആ വിദ്വാന്മാരെ പിന്തുടർന്നു ജനങ്ങളും ജ്ഞാനാനന്ദപദവിയിൽനിന്നു തെററി വിഗ്രഹാരാധനാദി കർമ്മകാണ്ഡത്തിൽപെട്ടു ദുഃഖിക്കുന്നു എന്നു ഞാൻ എൻെറ മോക്ഷപ്രദീപ, വിഗ്രഹാരാധനാനന്ദസൂത്രങ്ങളിൽ വിസ്തരിച്ചു തെളിയിച്ചിട്ടുണ്ടു. അതുകൊണ്ടു ഇതിൽ ആ ഭാഗത്തെ ചേർക്കാത്തതാകുന്നു.

എന്നു്,

29–6–1916 ബ്രഹ്മാനന്ദസ്വാമി ശിവയോഗി

ആനന്ദ ഏവ വിജയതേ,
അഹിംസൈവ പരമോധർമ്മഃ

# ആനന്ദവിമാനം

തണുപ്പോടു ദേഹത്തെ ചേർത്താലെ തണുപ്പു സിദ്ധി ക്കയുള്ളു. അപ്പോലെ ഗാത്രക്ഷേത്രത്തിൽ വിളങ്ങുന്ന ആനന്ദത്തോടു മനസ്സിനെ ചേർത്താലെ ആനന്ദം സിദ്ധിക്കു. വെയിലത്ത് ഓടിനടന്നാൽ താപം ഉണ്ടാകുന്നതുപോലെ വിഗ്രഹാരാധന, വ്രതം, തീർത്ഥാടനം, യാഗം മുതലായ ദുഃഖകർമ്മങ്ങളെ അനുഷ്ഠിച്ചാൽ ദുഃഖമെ സിദ്ധിക്കയുള്ളു. ആനന്ദം സിദ്ധിക്കയില്ല. ''ഈശ്വരാർപ്പണമായിട്ടാണ് കർമ്മങ്ങളെ ചെയ്യുന്നതു്, അതിനാൽ ഈശ്വരൻ പ്രസാദിച്ചു ഇഹപരസുഖങ്ങളെ തരും'' എന്നു വിചാരിക്കുന്നതും പറയുന്നതും യുക്തമല്ല. നമുക്കു വിശക്കുമ്പോൾ നോം തന്നെ ആഹാരം കഴിച്ചു നമ്മുടെ വിശപ്പിനെ മാററണം. നമുക്കു ദാഹിക്കുമ്പോൾ നോം തന്നെ വെള്ളം കുടിച്ചു ദാഹത്തെ തീർക്കണം. ''ഈശ്വര! എന്റെ ക്ഷുത്തിനേയും ദാഹത്തേയും ശമിപ്പിച്ചു തൃപ്തനാക്കേണമെ'' എന്നു പ്രാർത്ഥിച്ചാലും ഈശ്വരാർപ്പണമായി പായസാദി പദാർത്ഥങ്ങളേയും, പാൽ, പാനീയം മുതലായപേയങ്ങളേയും വെച്ചു പൂജിച്ചാലും ഏകാദശ്യാദി വ്രതങ്ങൾ എടുത്താലും നമ്മുടെ വിശപ്പും ദാഹവും വർദ്ധിക്കുകയെയുള്ളു, മാറുകയില്ല. ഈശ്വരൻ മാററുകയും ഇല്ല. വിശപ്പും ദാഹവുംകൊണ്ടുള്ള ദുഃഖത്തെതീർക്കേണ്ട ചുമതല നമ്മുടേതാകുന്നു. ഈശ്വരന്റെ അല്ല. അപ്രകാരം ''മുക്തി എന്ന വാക്കിന്റെ അർത്ഥം ദുഃഖത്തിൽ നിന്നു വേർപെട്ട ആനന്ദത്തെ പ്രാപിക്കുക എന്നതാകുന്നു'' എന്നറിഞ്ഞു ദുഃഖകർമ്മങ്ങളായ വിഗ്രഹാരാധനാദികളെ വെടിഞ്ഞു ആനന്ദത്തെ ചേരേണ്ട

ഠാരം നമ്മുടേതാകുന്നു. അറിവില്ലാത്ത കുട്ടികൾ വല്ല അനർത്ഥങ്ങളിൽ വീഴുമ്പോഴൊ പാററകൾ കൂട്ടംകൂട്ടമായി അഗ്നിയിൽ പതിക്കുമ്പോഴൊ ഈശ്വരൻ അവയെവിലക്കുന്നില്ല. അപ്രകാരം അറിവില്ലാതെ മുക്തിക്കു വിപരീതങ്ങളായ വിഗ്രഹാരാധനാദി ദുഃഖകർമ്മങ്ങളിൽ പതിക്കുന്ന കർമ്മികളെ ഈശ്വരൻ വിലക്കി ആനന്ദത്തോടു ചേർക്കുന്നില്ല ചേർക്കയും ഇല്ല. അറിവില്ലാതെ അഗ്നിയിൽ പതിക്കുന്ന അതിദയനീയങ്ങളായ പാററകളിൽ (ശലഭങ്ങളിൽ) കൂടി ദയകാണിക്കാത്ത ദൈവം കർമ്മാന്മാരിൽ ദയകാണിക്കുമെന്നു വിചാരിപ്പാൻ ലേശംപോലും അവകാശമില്ല. കർമ്മാന്മാരുടെ കൊട്ടിന്നും താളത്തിന്നും അനുസരിച്ചു കളിക്കുന്ന ഒരു വികാരിയായ ദൈവം ഇല്ല ഉണ്ടെങ്കിൽ കർമ്മാന്മാരാണ് ചക്രവർത്തിത്വാദി പ്രതാപത്തോടും സംപൂർണ്ണജ്ഞാനസമ്പത്തിയോടുംകൂടി വിളങ്ങേണ്ടതു്. അത്രവളരെ സകാമകർമ്മങ്ങളും നിഷ്കാമകർമ്മങ്ങളും അവരാൽ ചെയ്യപ്പെടുന്നുണ്ടു്. എന്നിട്ടു എന്തുഫലം? സ്വജാതിയെകൂടി അറിവാൻ ജ്ഞാനം സിദ്ധിക്കാതെ ഞാൻ ബ്രാഹ്മണൻ, നീ ശൂദ്രൻ, നീ ഈഴവൻ, എന്നിങ്ങിനെ ഇന്നും മത്സരിക്കുന്നു. ചക്രവർത്തിത്വാദിസ്ഥാനമാന സ്വാതന്ത്ര്യങ്ങൾപോയിട്ടു അനവധികർമ്മികൾ ഉപജീവനത്തിന്നുവേണ്ടി സ്വധർമ്മകർമ്മങ്ങളെ വിട്ടു പല വേലകളിൽ ഏർപ്പെട്ടിട്ടും ക്രിസ്ത്യാദി ഭിന്നമതങ്ങളിൽ ചേർന്നിട്ടും കാണപ്പെടുന്നു. ഇതാണൊ സകാമകർമ്മസിദ്ധി? ഇതാണൊ നിഷ്കാമകർമ്മസിദ്ധി? ഇങ്ങിനെ കർമ്മികളുടെ ഇടയിൽ അന്നും ഇന്നും ഉള്ള അനേക സംഭവങ്ങളെ ആലോചിക്കുമ്പോൾ ഇവരെ ദുഃഖകർമ്മങ്ങളിൽ നിന്നു വിലക്കി ജ്ഞാനാനന്ദപദവിയിലേക്കു ദൈവം തിരിക്കുന്നില്ല എന്നതു നല്ലവണ്ണം തെളിയുന്നു. ''എന്നാൽ യോഗികൾക്കു ദൈവം എന്താ കൊടുത്തിരിക്കുന്നതു? എന്താ കൊടുക്കുന്നതു?'' എന്നു

ത്തിൽ ഒലിച്ചുപോകുന്ന എറുമ്പുമുതലായ ദീനജീവി കളേയും ഈശ്വരൻ കയററിവിടുന്നില്ല. ആടു, കോഴി മുതലായ അനേകപ്രാണികളെ മനുഷ്യർ അറുക്കുമ്പോൾ ആ അന്യായകർമ്മത്തെ കണ്ടിട്ടും അവയുടെ ആർത്തനാദം കേട്ടിട്ടും ആ അനാഥപ്രാണികളുടെ സങ്കടനിവൃത്തിയെ കൂടി ഈശ്വരൻ ചെയ്യുന്നില്ല. തീയ്യിൽ കൂട്ടംകൂട്ടമായി വീണു വെന്തുരുകിച്ചാകുന്ന പാററക്കുകൂടി ദൈവം വഴി കാണിച്ചുകൊടുക്കുന്നില്ല. ഇങ്ങിനെ പലതും നശിച്ചിട്ടു ള്ളതും നശിക്കുന്നതും നമുക്കു അനുഭവമാകുന്നു അങ്ങിനെ ഇരിക്കെ യഥാർത്ഥവഴിയെ അറിവാൻ അവകാശപ്പെട്ട മനുഷ്യർ യോഗജ്ഞാനശാസ്ത്രങ്ങൾ ഉണ്ടായിട്ടും ഉപദേശി പ്പാൻ ഗുരുവുണ്ടായിട്ടും ആനന്ദമാർഗ്ഗത്തെ വിട്ടു വിഗ്രഹാരാ ധനാദികളായ വിപരീത വിഷമവഴിയിൽ അലയുമ്പോൾ അവക്കുമാത്രം ദൈവം വഴികാണിച്ചു ആനന്ദത്തിൽ ചേർക്കുമെന്നു കരുതുന്നതു ഒട്ടും ശരിയല്ല. പാററമുതലായ പ്രാണികൾക്കു സഹായിച്ചാൽ പായസം, പഴം, ഫലം, പൂവം, പാൽ, പാനകംമുതലായ ഭക്ഷ്യപേയപദാർത്ഥ ങ്ങളെ ദൈവത്തിന്നു അനുഭവിക്കുവാൻ കിട്ടുകയില്ല, വാദ്യഘോഷങ്ങളോടും ഛത്രചാമരാദികളോടും ആനപ്പു റത്തു എഴുന്നള്ളിക്കുക, സ്തുതിക്കുക നമസ്കരിക്കുക മുതലായ കർമ്മങ്ങളാലുള്ള ബഹുമാന സന്തോഷങ്ങളും ദൈവത്തിന്നു സിദ്ധിക്കയില്ല. മനുഷ്യർക്കു സഹായിച്ചാൽ ആ അനുഭ വവുംപൂജ്യതയും ദൈവത്തിന്നു സിദ്ധിക്കും. അതുകൊണ്ടു ദൈവം മനുഷ്യർക്കു സഹായിക്കും. പാററ മുതലായ ജന്തു ക്കൾക്കു ദൈവത്തെ പൂജിപ്പാനും മററും കഴിയാത്തതു കൊണ്ടു അവർക്കു ദൈവം സഹായിക്കയില്ല'' എന്നു കർമ്മികൾ പറയുന്നു എങ്കിൽ ഈശ്വരൻ സ്വാർത്ഥ പ്രതി പത്തിയെ ആഗ്രഹിച്ചു ദുർബ്ബലപ്രാണികളെ ഉപേക്ഷിച്ച് പ്രബലകക്ഷിയിൽ കൂടുന്ന ദുർഗ്ഗുണമൂർത്തിയും പക്ഷ പാതിയും വികാരിയുമാണെന്നു സമ്മതിക്കേണ്ടിവരും.

ദൈവം അങ്ങിനേയുള്ള വികാരിയാണെന്നു വിചാരി പ്പാനോ വിവാദിപ്പാനോ കർമ്മികാംക്ക ഒന്നും കൊടുത്തു കാണുന്നില്ല. കൊടുക്കാത്തതിരിക്കട്ടെ ക്ഷേത്രത്തിൽ ഉത്സവകാലത്തിൽ ദൈവത്തിനെ എഴുന്നള്ളിക്കമ്പോരാം കൂടി ചിലപ്പോരാം ആന വിരണ്ടു ആനക്കാരനേയും ശാന്തി ക്കാരനേയും മററും കുത്തിക്കൊല്ലുന്നു. വെടിമരുന്നു പ്രയോഗംകൊണ്ടു ചിലർ ദുർമ്മരണത്തെ പ്രാപിക്കുന്നു. ദൈവം വികാരിയാണെങ്കിൽ തൻെറ മംഗളമായ എഴു ന്നള്ളത്തിൽ മരണം മുതലായ അമംഗളം വരുന്നതു കണ്ടിരിക്കുമോ? ഭക്തന്മാർക്ക കുണ്ഠിതം വരുത്തുമൊ? ഇങ്ങിനെ ലോകത്തിലുള്ള ഏതൊരു സംഭവത്തെ ആലോ ചിച്ചാലും ദൈവം വികാരിയല്ലന്നതാണ് വിശദമാ യിരിക്കുന്നതു്. ഇതിനെപ്പററി പിന്നീടു് ഞാൻ അല്പം പറയാം. ഹേ ആനന്ദകാംക്ഷികളെ! നമ്മുടെ ദേഹ ത്തിലുള്ള ചളിയെ നാം തന്നെ തേച്ചുകഴുകിക്കളയേണം. അങ്ങിനെ ചെയ്യാതെ ദൈവഭാവനയോടുകൂടി ബിംബ ത്തെ തേച്ചുകഴുകിയാലും ''ദൈവമെ! എൻെറ ദേഹ ത്തിലുള്ള ചളിയെ കളഞ്ഞുതരേണമെ'' എന്നു പ്രാർത്ഥി ച്ചാലും പൂജിച്ചാലും ദൈവം നമ്മുടെ ദേഹത്തിലുള്ള ചളിയെ തേച്ചുകഴുകിക്കളഞ്ഞുതരികയില്ല. ദൈവം നമ്മു ടെ വാലിയക്കാരൻ(ഭൃത്യൻ) അല്ല. ദേഹത്തിലുള്ള ചളി യെ കളയേണ്ടു ഭാരം നമ്മുടേതാകുന്നു. ദൈവത്തിൻെറ ഭാരമല്ല. അപ്രകാരം ചിത്തത്തിലുള്ള രാഗദ്വേഷാദിമാലി ന്യത്തെ നീക്കം ചെയ്യേണ്ടുന്ന ഭാരം നമ്മുടേതാകുന്നു. ദൈവത്തിൻെറയല്ല. നമ്മുടെ സസ്യഭൂമിയിലുള്ള കള കളെ കളവാൻവേണ്ടി ദൈവത്തെ പൂജിച്ചതുകൊണ്ടു ദൈവം വന്നു കള പറിച്ചുകളകയില്ല. ദൈവം നമ്മുടെ കൂലിക്കാരൻ അല്ല. കളകളെ പറിച്ചു നീക്കം ചെയ്യേ ണ്ടുന്ന ഭാരം നമ്മുടേതാകുന്നു, ദൈവത്തിൻെറയല്ല. അപ്പോ ലെ ആനന്ദ സസ്യം വിളയേണ്ടുന്ന നമ്മുടെ ചിത്തഭൂമി

യിലുള്ള രാഗദ്വേഷാദികളെ നീക്കംചെയ്യേണ്ടുന്ന ഭാരം നമ്മുടേതാകുന്നു. ദൈവത്തിൻെറയല്ല. ശത്രുജയത്തിനായി കൊണ്ടു് രാജാവു് എത്രതന്നെ ദൈവത്തെ പൂജിച്ചാലും യുദ്ധം വേണ്ടുംവണ്ണം ചെയ്തില്ലെങ്കിൽ ദൈവം രാജ ശത്രുക്കളോടു യുദ്ധംചെയ്തു രാജാവിന്നു സാമ്രാജ്യത്തെ നൽകിയില്ല, ദൈവം രാജാവിൻെറ ഭടനായകൻ അല്ല. ദൈവം അനുഗ്രഹിച്ചിട്ടും സാമ്രാജ്യത്തെ നൽകിയില്ല. ശത്രുക്കളെ ജയിക്കേണ്ട ചുമതല രാജാവിൻെറതാകുന്നു, ദൈവത്തിൻെറയല്ല. അപ്രകാരം രാഗദ്വേഷാദി ശത്രുക്കളേയും കർമ്മകാണ്ഡരാക്ഷസനേയും ജ്ഞാനശാസ്ത്രം കൊണ്ടു ഖണ്ഡിച്ചു മോക്ഷ രാജ്യത്തെ സമ്പാദിക്കേണ്ട ഭാരം നമ്മുടേതാകുന്നു, ദൈവത്തിൻെറയല്ല. നാം വെയിലത്തു് ഓടിനടന്നു താപാദി ദുഃഖങ്ങരം നേരിടുമ്പോരം ആ ദുഃഖം തീരുവാൻ നോംതന്നെ തണലിൽ ചെന്നിരിക്കേണം. അങ്ങിനെ ചെയ്യാതെ ''ദൈവമെ! വെയിലുകൊണ്ടുള്ള താപാദിദുഃഖങ്ങരം സഹിക്കുന്നില്ലല്ലൊ, നീ ഭക്തവത്സലനല്ലെ? സർവ്വശക്തനല്ലെ? എന്താ എൻെറ ആതപദുഃഖത്തെയും കാൽകഴച്ചലിനെയും മാററിതരാത്തതു?'' എന്നു സങ്കടപ്പെട്ടു ഭജിച്ചാലും നേർച്ചകരം നേർന്നാലും ദൈവംവന്നു വെയിലുകൊള്ളാതിരിപ്പാൻ നമുക്കു കുട പിടിച്ചു തരികയൊ ഓടുന്നതുകൊണ്ടുള്ള കാൽകടച്ചിൽ മാറാൻ ദൈവം നമ്മുടെ കാൽ തിരുമ്പിത്തരികയൊ അല്ലെങ്കിൽ ദൈവം നമ്മെ എടുത്തുകൊണ്ടുപോയി തണലിൽ ഇരുത്തി ആശ്വസിപ്പിക്കയൊ അനുഗ്രഹിച്ചു ആശ്വസിപ്പിക്കയൊ ചെയ്കയില്ല. തണലത്തു ചെന്നിരുന്നു താപാദി ദുഃഖത്തെ നീക്കേണ്ട ഭാരം നമ്മുടേതാകുന്നു. ദൈവത്തിൻെറയല്ല. അപ്രകാരം തീർത്ഥാടനത്തിന്നായിക്കൊണ്ടു കാശി, ഹരിദ്വാരം, രാമേശ്വരം മുതലായ സ്ഥലങ്ങളിൽ ഓടിനടന്നിട്ടും വ്രതങ്ങരംകൊണ്ടു പട്ടിണികിടന്നിട്ടും ക്ഷേത്രംകെട്ടി ബിംബാരാധനചെയ്തിട്ടും യാഗാദി

കർമ്മങ്ങളെ ചെയ്തിട്ടും സംസാരവിഷയത്തിൽ അലഞ്ഞിട്ടും ദുഃഖിക്കുന്ന മനസ്സിനെ ആ ദുഃഖകർമ്മങ്ങളിൽ നിന്നു വേർപെടുത്തു (ആ കർമ്മങ്ങളെ ത്യജിച്ചു) ഗാത്രക്ഷേത്രത്തിലുള്ള ആനന്ദത്തോടു ചേർക്കേണ്ട ചുമതല നമ്മുടേതാകുന്നു, ദൈവത്തിന്റെ അല്ല. അതുകൊണ്ടു നാം തന്നെ ആനന്ദത്തോടു മനസ്സിനെ ചേർക്കേണം. അങ്ങിനെ ചേർക്കുമ്പോൾ ദുഃഖത്തിൽനിന്നു വേർപെട്ട മനസ്സ് ആനന്ദത്തിൽ ലയിക്കും. ഇതുതന്നെ ആനന്ദസിദ്ധി, ഇതുതന്നെ മുക്തി, ഇതുതന്നെ രാജയോഗം ഇതുതന്നെ ജീവപരൈക്യം.

ഹേ ആനന്ദകാംക്ഷികളെ! ''താൻ പാതി ദൈവം പാതി'' എന്ന് പറഞ്ഞതിൽ തന്റെ പകുതിമാത്രമേ ബാക്കിയിൽ ഇരിക്കുന്നുള്ളു. അതു നാം ശരിയായി ചെയ്താൽമതി. ദൈവത്തിന്റെ പകുതി ബാക്കിയിൽ ഇരിക്കുന്നില്ല. നോം അപേക്ഷിച്ചു ചെയ്യിപ്പിക്കേണ്ടതും ഇല്ല. അപേക്ഷിച്ചാൽ ചെയ്കയും ഇല്ല. നമ്മുടെ വാസസ്ഥലത്ത് ജലം ഇല്ലെങ്കിൽ നോം കുളമൊ കിണറൊ കുഴിച്ചാൽ നമുക്കു വെള്ളം കിട്ടും. വിഗ്രഹാരാധനാദികൾ കൊണ്ടു ദൈവത്തെ പ്രസാദിപ്പിച്ചു ജലത്തെ അവിടെ സൃഷ്ടിപ്പിക്കേണ്ട. നമുക്കു രോഗം നീക്കേണ്ടുന്ന സിദ്ധമൂലികയുടെ ആവശ്യം നേരിടുമ്പോൾ ആ മൂലിക ഏതു ദിക്കിൽ ഏതു കാട്ടിൽ കിട്ടുമെന്നു അന്വേഷിച്ചാൽ നമുക്കു കണ്ടുപിടിക്കാം. യോഗധ്യാനങ്ങൾകൊണ്ടോ വിഗ്രഹാരാധനാദികൾകൊണ്ടോ ദൈവത്തെ പ്രസാദിപ്പിച്ചു ആ മൂലികയെ സൃഷ്ടിപ്പിക്കേണ്ട. അങ്ങിനെ സൃഷ്ടിപ്പിക്കുന്ന വികാരിയും അല്ല ദൈവം. കാശിയിലും, മക്കത്തിലും ബിലാത്തിയിലും, ഹിമവൽപർവ്വതത്തിലും മററും ചെന്നുചേരേണ്ടവർ അവിടവിടെ ചെന്നുചേരണം. ''കാശികാശി, മക്കംമക്കം, ബിലാത്തിബിലാത്തി''

എന്നുംമററും ജപിച്ചതുകൊണ്ടും വിഗ്രഹാരാധനാദികറം ചെയ്യുതുകൊണ്ടും അവിടവിടെ എത്തുകയില്ല. ദൈവത്തോടപേക്ഷിച്ച ആവക സ്ഥലങ്ങളെ സൃഷ്ടിപ്പിക്കേണ്ട ആവശ്യവും ഇല്ല. അപ്രകാരം ശാശ്വതാനന്ദരാജ്യത്തെ (ആനന്ദത്തെ) പ്രാപിക്കേണ്ടവരും മനസ്സിനെ ആനന്ദപദവിയിൽക്കൂടി നടത്തി ആനന്ദത്തെ ചേരേണ്ടതാകുന്നു. ആനന്ദത്തെ സൃഷ്ടിപ്പിക്കേണ്ടാ! അത് എപ്പോഴും ഹാജരുണ്ട്. ''വാഴപ്പഴം തിന്നുവാൻ ആഗ്രഹമുള്ളവർ വാഴക്കുഴി കുത്തി വാഴവെച്ചുവളർത്തിയാലെ അതു കാച്ചു പഴം തിന്നുവാൻ സംഗതി വരികയുള്ളൂ. അപ്പോലെ ദൈവാനുഗ്രഹഫലത്തെയും ബിംബപ്രതിഷ്ഠാദി ക്രിയാരൂപേണ ഫലിപ്പിച്ചാലെ ആനന്ദത്തെ അനുഭവിപ്പാൻ സംഗതി വരൂ'' എന്നു വിചാരിക്കുന്നതു തെററാണ്. നമ്മുടെ കൺവ്യാധിയെ ചികിത്സിച്ചു മാററിയാൽ സൂര്യവെളിച്ചത്തെ കാണാം. ''ദൈവമെ! എൻെറ കൺവ്യാധി ശമിച്ചു സൂര്യനെ ഉദിപ്പിക്കേണമെ'' എന്നു പ്രാർത്ഥിച്ചിട്ടൊ വിഗ്രഹാരാധനാദികറം ചെയ്തിട്ടൊ സൂര്യനെ ഉദിപ്പിക്കേണ്ടാ. അപ്പോലെ മനസ്സിനെ ശരിക്കുവെച്ചാൽ ആനന്ദവെളിച്ചത്തെ അനുഭവിച്ചു ആനന്ദിക്കാം. അതിന്നു ദൂരത്തിൽ ഓടി അലയേണ്ടാ, അയൽവക്കത്തുക്കൂടി പോകേണ്ടാ, നമ്മുടെ അകത്തുതന്നെയുണ്ട്. കണ്ടുപിടിക്കേണ്ട ചുമതല നമ്മുടെതാകുന്നു. ഇംഗ്ലീഷുകാർ കോലാറിലുള്ള സ്വർണ്ണഖനികളെ കണ്ടുപിടിച്ചിരിക്കുന്നു. അതു അവിടെ ഉള്ളതുതന്നെ. വിഗ്രഹാരാധനാവ്രതാദികറംകൊണ്ടു അവർ ദൈവത്തെപ്രസാദിപ്പിച്ചു സൃഷ്ടിപ്പിച്ചതല്ല. ദൈവം പക്ഷപാതിയായിട്ടു അവർക്കു കാണിച്ചുകൊടുത്തതും അല്ല. ഇന്ത്യയിലുള്ള ആ സ്വർണ്ണഖനികളെ അനേകായിരം കാലംകൊണ്ടും ഹിന്തുക്കറക്കു കണ്ടുപിടിക്കുവാൻ കഴിഞ്ഞുവൊ? ''എൻെറദാരിദ്ര്യം മാററിത്തരേണമെ'' എന്നു പ്രാർത്ഥിച്ചുംകൊണ്ടു വിഗ്രഹാരാധനാദി കർമ്മങ്ങളെല്ലാവർ

ദൈവത്തെ ആരാധിക്കുന്ന ഹിന്തുക്കൾക്ക കയ്യും കണക്കു മില്ല. ഇവർക്കൊ യോഗികൾക്കൊ ജ്ഞാനികൾക്കൊ ആ സ്വർണ്ണഖനികളെ ദൈവം കാണിച്ചുകൊടുക്കാഞ്ഞത് എന്താണ്? മൈസൂരിലാണ് ആസ്വർണ്ണഖനികൾ മൈസൂർ മഹാരാജാവിനാലും മററുള്ള മാലോകരാലും പൂജിക്കപ്പെട്ടു വരുന്ന ശങ്കരാചാര്യപരമ്പരയും അവിടെയാണ്. ശാരദാംബയെ നിത്യം പൂജിക്കുന്ന ആ ശങ്കരാചാര്യപരമ്പരക്കും ശാരദാംബ മൈസൂരിലുള്ള ആ സ്വർണ്ണഖനികളെ കാണിച്ചുകൊടുക്കാഞ്ഞതെന്താണ്. ഇങ്ങിനെ ആലോചിക്കുന്തോറും കാണേണ്ടതിനെ കാണേണ്ട വഴിക്ക പോയാൽ മാത്രമെ കാണുകയുള്ളു എന്നതു സിദ്ധമായിരിക്കുന്നു. വിഗ്രഹാരാധന, വ്രതം മുതലായകർമ്മങ്ങൾ ഒന്നും കാണേണ്ടതിനെ കാണ്മാൻ (ശാശ്വതാനന്ദത്തെ അനുഭവിപ്പാൻ) ലേശംപോലും ആവശ്യമില്ല. വടക്കഭാഗത്തേക്ക നമ്മുടെ ദൃഷ്ടിയെ തിരിച്ചാൽ വടക്കു ഭാഗത്തിലുള്ള വസ്തുക്കളെ കാണാം. അപ്രകാരം തന്നെ കിഴക്കോട്ടും, തെക്കോട്ടും, പടിഞ്ഞാട്ടും ദൃഷ്ടിയെ തിരിച്ചാൽ അതാതു ഭാഗങ്ങളിലുള്ള വസ്തുക്കളെകാണാം. ആകാശത്തിൽ ദൃഷ്ടിയെവെച്ചാൽ അനേകനക്ഷത്രങ്ങളേയും ചന്ദ്രസൂര്യന്മാരേയുംകാണാം. ഇങ്ങിനെ ബാഹ്യത്തിൽ കാണേണ്ടതിനെ കാണ്മാൻ ദൃഷ്ടിയെ ബാഹ്യത്തിൽ വെച്ചാൽമതി. വിഗ്രഹാരാധനാദികൾ ഒന്നും ആവശ്യമില്ല. അപ്രകാരം ഉള്ളിലുള്ള പരമാത്മാവിനെ കാണ്മാനും ഉള്ളിലേക്കു ദൃഷ്ടിയെ (മനസ്സിനെ) തിരിച്ചാൽമതി. അതറിയാതെ രൂപധ്യാനങ്ങളും, സ്തോത്രങ്ങളും, മന്ത്രജപങ്ങളും, വിഗ്രഹാരാധനാവ്രതതീർത്ഥസ്നാനാദി ദുഃഖകർമ്മങ്ങളും, വേദശാസ്ത്രേതിഹാസാദി പാരായണങ്ങളും, ചെയ്തുകൊണ്ടു അലയുന്നു. മലകളേയും നദികളെയും, സമുദ്രങ്ങളെയും, വൃക്ഷങ്ങളെയും, മററു സ്ഥൂലവസ്തുക്കളെയും നോം കാണുന്നതു അവയുടെ രൂപ

ത്തെ നോം ധ്യാനിച്ചിട്ടൊ കരിങ്കല്ലുകൊണ്ടൊ മററൊ പ്രതിമകളെ ഉണ്ടാക്കി അർച്ചനാദികളെ ചെയ്തിട്ടൊ അല്ല. സ്ഥൂലദൃഷ്ടിയെ അവയുടെ നേരെ നിത്തുന്നതുകൊണ്ടാകുന്നു കാണുന്നത്. അപ്രകാരം സൂക്ഷ്മവസ്തുവിൻെറ (ആനന്ദത്തിൻെറ) സിദ്ധിക്കും സൂക്ഷ്മദൃഷ്ടിയെ (മനസ്സിനെ) ആനന്ദസ്ഥാനത്തിങ്കൽ നിർത്തുകയാണു വേണ്ടതു്. ഇതു ആക്കും ആവാം ബുദ്ധിമാന്മാർക്കും വേദശാസ്ത്രാദികളെല്ലാം പഠിച്ചവർക്കും ഒരക്ഷരം അറിഞ്ഞുകൂടാത്തവക്കും, അല്പബുദ്ധികൾക്കും, ബാഹ്യത്തിൽ ദൃഷ്ടിയെ വെച്ചാൽ പർവ്വതാദിസ്ഥൂലവസ്തുക്കളെ കാണാം. അപ്പോലെ അല്പബുദ്ധികൾക്കും സർവ്വന്മാർക്കും ആനന്ദസ്ഥാനത്തിൽ മനസ്സിനെ വെച്ചാൽ ആനന്ദത്തെ അനുഭവിക്കാം, പഠിപ്പില്ലാത്ത അല്പബുദ്ധികൾക്കും സ്ത്രീസംഗത്താൽ സന്തതിയുണ്ടാകുന്നു / അപ്രകാരം അവക്കു ആത്മസംഗത്താൽ ആനന്ദസന്തതിയും ഉണ്ടാകും. സ്ത്രീസംഗം, ബാഹ്യസംഗം, ആത്മസംഗം, ആന്തരസംഗം. ആത്മസംഗത്തിന്നു പഠിപ്പില്ലാത്ത അല്പബുദ്ധികൾക്കു അധികാരമില്ല എന്നു വാദിക്കുന്നതു് സ്ത്രീ സംഗത്തിന്നു അല്പബുദ്ധികൾക്കു അധികാരമില്ല എന്നു് വാദിക്കുന്നതുപോലെ അസംബന്ധമാകുന്നു. രാജയോഗത്താൽ ആത്മാനന്ദത്തെ അനുഭവിക്കാത്ത വെറും പഠിപ്പുമാത്രമുള്ള പണ്ഡിതന്മാരാണു് ഇങ്ങിനെവാദിച്ചു് അല്പബുദ്ധികൾ വിഗ്രഹാരാധനാദികളെ ചെയ്തുകൊള്ളേണമെന്നു കല്പിച്ചതും കല്പിക്കുന്നതും. അതിനെ അനുസരിച്ചു മററുള്ളവരും പറയുന്നു. രാജയോഗം വഴിക്കു ഏവനും ആനന്ദത്തെ അനുഭവിക്കാം. ജലത്തോടു ദേഹത്തെ ചേത്താൽ തണുപ്പും മധുരപദാത്ഥത്തോടു നാവിനെ ചേത്താൽമധുരവും ഏവനും സിദ്ധിക്കും. ബുദ്ധിമാന്മാക്കും പഠിപ്പുള്ളവക്കും മാത്രമെ ജലത്തോടു ചേന്നാൽ തണുപ്പു സിദ്ധിക്കു, പഞ്ചസാര തിന്നാൽ മധുരിക്കു, ബുദ്ധിയും പഠിപ്പും

ഇല്ലാത്തവർക്ക ജലത്തോടുചേൎന്നാൽ തണുപ്പു സിദ്ധിക്കയില്ല. അതുകൊണ്ട അവർ ആദിയിൽ വെയിലത്തു കിടന്നു ശീലിക്കേണം പഞ്ചസാര തിന്നാൽ മധുരിക്കയില്ല. അതുകൊണ്ടു ആദിയിൽ കാഞ്ഞിരക്കായ തിന്നേണം എന്നു പറയുന്നതുപോലെ ഇരിക്കുന്നു ബുദ്ധിയും പഠിപ്പും ഇല്ലാത്തവൎക്ക ആദിയിൽ രാജയോഗം ശീലിച്ചുകൂടാ ആനന്ദിച്ചുകൂടാ ആദിയിൽ വിഗ്രഹാരാധനാ, വ്രതം, തീൎത്ഥസ്നാനം മുതലായ ദുഃഖകൎമ്മങ്ങളെ ചെയ്യേണമെന്ന പറയുന്നതു്. വിഗ്രഹാരാധനാദി ദുഃഖകൎമ്മങ്ങൾകൊണ്ട ഇഹലോകസിദ്ധിയൊ, ഈശ്വരപ്രസാദമൊ, ചിത്തശുദ്ധിയൊ ഉണ്ടാകുമൊ? അതും ഇല്ല. അവയെ അനുഷ്ഠിക്കുന്നതു അതിസങ്കടമായിട്ടും ഇരിക്കുന്നു. എത്ര പണച്ചിലവു്? എത്ര കായക്ലേശം! ഓരോപൂജാവിധികളേയും വ്രതാനുഷ്ഠാനവിധികളേയും വിചാരിക്കുമ്പോൾതന്നെ സങ്കടത്തിൽപെട്ടുപോകുന്നു. അങ്ങിനെയുള്ള വിഗ്രഹാരാധനാദി വിപരീതവിഷമകൎമ്മങ്ങളാണത്രെ പഠിപ്പില്ലാത്ത സ്വല്പബുദ്ധികൾക്ക എളുപ്പം (നിഷ്പ്രയാസം) എല്ലവൎക്കും സുഖകരമായ രാജയോഗം പഠിപ്പില്ലാത്ത സ്വല്പബുദ്ധികൾക്ക് മഹാ പ്രയാസമാണത്രെ. ഇങ്ങിനെ പറയുന്നവർ രാജയോഗസുഖം അങ്ങാടിമരുന്നൊ പറിമരുന്നൊ എന്താണെന്ന അറിഞ്ഞുകൂടാത്തവരാകുന്നു എന്ന് ആയിരം പ്രാവശ്യംപറഞ്ഞാലും അധികപ്രസംഗമായി വരികയില്ല. ഹെ ആനന്ദകാംക്ഷികളെ! ജലത്തിൻെറഅരികിലിരുന്നുംകൊണ്ടു "ജലം ജലം" എന്ന ലക്ഷം ജപിച്ചാലും ജലത്തെ സ്തുതിച്ചാലും പ്രാൎത്ഥിച്ചാലും നമസ്കരിച്ചാലും അനേക പൂജാദ്രവ്യങ്ങൾകൊണ്ടു ജലത്തെ പൂജിച്ചാലും താപം നീങ്ങുകയില്ല തണുപ്പും സിദ്ധിക്കയില്ല. ജലത്തോടു ദേഹം ചേൎന്നാൽ മാത്രമെ താപശാന്തിയും തണുപ്പും സിദ്ധിക്കയുള്ളു. അപ്രകാരം മനസ്സ് ആനന്ദത്തോടു ചേൎന്നാൽ

മാത്രമെ ദുഃഖനിവൃത്തിയും ആനന്ദവും സിദ്ധിക്കയുള്ളൂ. ജപിച്ചാലും, സ്തുതിച്ചാലും, പ്രാത്ഥിച്ചാലും, വിഗ്രഹാരാധനാദി കമ്മങ്ങളെ ചെയ്താലും ദുഃഖനിവൃത്തിയും ആനന്ദവും സിദ്ധിക്കുന്നതല്ല. ആനന്ദം എന്നും മനസ്സ എന്നും രണ്ടായി പറഞ്ഞതുകൊണ്ട രണ്ട ഭിന്നവസ്തുക്കാം എന്ന ഗ്രഹിക്കരുത്. ജലം എന്നും പോള എന്നും രണ്ടായി വ്യവഹരിക്കുന്നുണ്ടെങ്കിലും രണ്ടും ഒന്നുതന്നെ. പോളക്കു ജലത്തിൽ തന്നെ ലയം. അപ്രകാരം മനസ്സിന്നും ആനന്ദത്തിൽതന്നെ ലയം. മനോലയംകൊണ്ടെ ദുഃഖത്തിൽനിന്ന വേർപെടുകയുള്ളൂ. നോക്കുക. സഹിക്കുവാൻ കഴിയാത്ത മഹാദുഃഖമൊ മമ്മവലിയൊ നമുക്കു ഉണ്ടായാൽ അന്നദാനമൊ ഗോദാനമൊ ഭൂദാനമൊ, ജപമൊ, സ്തോത്രമൊ, പ്രാത്ഥനയൊ, വിഗ്രഹാരാധനാദി കമ്മങ്ങളൊ ചെയ്തുകൊണ്ട ആ ദുഃഖം മാറുന്നില്ല. നാം ഉറക്കത്തിൽ പെട്ടപോയാൽ അപ്പോഠം ആ ദുഃഖത്തെ അറിയുന്നില്ല. മനസ്സ ലയിച്ചതുകൊണ്ടല്ലയൊ ദുഃഖമറിയാഞ്ഞതു്? ഉറക്കത്തിൽനിന്നു ഉണരുമ്പോഠം പിന്നെയും ദുഃഖം സഹിക്കാതെ നിലവിളിക്കുന്നു. ഇതു സർവ്വമതസ്ഥന്മാക്കും അനുഭവമാകുന്നു ഈ സർവ്വമതജനാനുഭവംകൊണ്ടുതന്നെ മനോലയമാണ് സർവമതസ്ഥന്മാർക്കും ദുഃഖനിവൃത്തിയെന്ന മുക്തിയെന്ന തെളിയുന്നു. മുക്തി പലവിധത്തിലാണെന്ന സ്മരിപ്പാൻകൂടി അവകാശമില്ല. സന്തതിയുണ്ടാക്കുവാൻ പല മതക്കാർക്കും പല വഴിയില്ല. സ്ത്രീപുരുഷസംഗം എന്ന ഏക വഴിയെ ഉള്ളൂ. അപ്രകാരം ശാശ്വതാനന്ദത്തെ പ്രാപിപ്പാനും അഖിലമതക്കാർക്കും ആത്മമനഃസംഗം എന്ന ഏക വഴിയെ ഉള്ളൂ. പല വഴിയില്ല. ഇങ്ങിനെ തത്വം ആലോചിക്കുമ്പോഠം എല്ലാവരും ഒരു മതക്കാർ തന്നെ. അങ്ങിനെ ഇരിക്കെ ഭിന്നമതക്കാരാണെന്ന അഭിമാനിച്ചുകൊണ്ട ഹിന്തുക്കളും മററു മതക്കാരും പരസ്പരം കലഹിക്കുന്നതുകൂടി ശരിയല്ല എന്ന വിചാ

രിക്കുന്ന അസ്മാദൃക്കകരം, ഹിന്തുക്കളിൽത്തന്നെ നാനാ ജാതികളും ഭിന്നമതങ്ങളും വിശേഷിച്ച വിഗ്രഹാരാധനാദി കർമ്മങ്ങരം യോഗജ്ഞാനമുക്തികളുള്ള അടിപ്പടിയാണെ ന്നുള്ള അടിപിടികളും ശരിയാണെന്ന വിചാരിക്കുമൊ. ഏകയോഗക്ഷേമത്തിന്നുവേണ്ടി അവയെ ആക്ഷേപിക്കാ തെ ഇരിക്കുമൊ? ഹെ ആനന്ദകാംക്ഷികളെ! മനോലയം തന്നേയാണു സർവസംഗപരിത്യാഗമെന്നു പറയപ്പെടു ന്നതും. നാം ഉറങ്ങുമ്പോരം ഭാര്യയും, പുത്രന്മാരും ധനവും, ഭവനവും എല്ലാം ഉണ്ട്. ആരേയും ഒന്നിനേയും നാം അറിയുന്നില്ല, ഒന്നോടും നമുക്ക സംഗവും ഇല്ല. നമ്മുടെ ഭാര്യാപുത്രാദികളെ നാം ഉപേക്ഷിക്കയൊ തല്ലിക്കൊല്ലുകയൊ ഭവനത്തെ ചുട്ടുകളഞ്ഞു നശിപ്പിക്ക യൊ ചെയ്യിട്ടില്ല. മനസ്സു അടങ്ങുമ്പോഴെക്കു സർവ സംഗപരിത്യാഗവും സംസാരനാശവും ദുഃഖഹാനിയും തനിയെ സിദ്ധിച്ചുവല്ലൊ. ഇപ്രകാരം ആനന്ദത്തി ലുള്ള മനോലയമാണു സർവസംഗപരിത്യാഗമെന്നറിയാ തെ നാടും വീടും സർവ്വവും ഉപേക്ഷിച്ചു ഓടിപ്പോയി സന്യാസിക്കുന്നവരുടെ കഷ്ടകർമ്മം ശോചനീയം തന്നെ. കാവിവസ്ത്രാദികരം ധരിച്ചു ഭിക്ഷയെടുത്തു കഞ്ഞികുടി സമയംപോലെ കഴിപ്പാൻ കഴിവില്ലാതെ പെരുവഴിയി ലൊ, മരച്ചുവട്ടിലൊ, കാട്ടിലൊ, കാശ്യാദിസ്ഥലങ്ങ ളിലൊ, ഗുഹയിലൊ കിടന്ന ചത്താൽ മുക്തി എന്നാണ് ഇക്കൂട്ടർ മനസ്സിലാക്കിയിട്ടുള്ളത്. എവിടെ ഓടിപ്പോ യാലെന്താണ്? അവിടേയും വീട്ടിലേയും നാട്ടിലേയും മററും ചിന്ത വരാമല്ലൊ. മനസ്സ അടങ്ങുമ്പോരം വീട്ടി ലിരിക്കുമ്പോരംതന്നെ സർവചിന്തയും ദുഃഖവും വിട്ടുപോ കുന്നുവല്ലൊ. ഇങ്ങിനെ ആലോചിച്ച മനസ്സിനെ അട ക്കാതെ കർമ്മികളും കഠിനകർമ്മങ്ങളിൽ പെട്ടു ദുഃഖി ക്കുന്നു. പൂജിക്കുമ്പോരംകൂടി അവരുടെ മനസ്സിന്നു ചലനം തന്നെ. ജലഗന്ധം, പുഷ്പം, ധൂപം ദീപം, നൈ

വേദ്യം മുതലായ പദാൎത്ഥങ്ങളിൽ മനസ്സിനെ ചാടിക്കുന്നു കാശിരാമേശ്വരം മുതലായ നാനാക്ഷേത്രങ്ങളിലും, തീർത്ഥങ്ങളിലും, വ്രതങ്ങളിലും യാഗാദികർമ്മങ്ങളിലും മനസ്സിനേയും ദേഹത്തേയും ഓടിച്ചു ക്ഷീണിച്ചു ദുഃഖിക്കുന്നു. ഒതുക്കേണ്ട മനസ്സിനെ ഓടിക്കുകയാണ് ചെയ്യുന്നതു്. മക്കടത്താൻ സ്വഭാവേന ഒരിടത്തിരിക്കാതെ മരത്തിന്റെ ശാഖകൾതോറും ഓടിച്ചാടിക്കളിക്കുന്ന ജാതിയാകുന്നു. ആ മക്കടന്നു് അല്പം മദ്യവുംകൊടുത്തു അതിനെ ഒരുതേളും കടിച്ചു ഒരു പിശാചുവും അതിനെ വന്നു പിടികൂടി എന്നു വെക്കുക. എന്നാൽ ആ മക്കടം കാണിക്കുന്ന ഗോഷ്ടികൾ എന്തെല്ലാമായിരിക്കും? അപ്രകാരം സാധാരണയായി സംസാരമഹാവൃക്ഷത്തിന്റെ വിഷയശാഖകൾതോറും സദാ ഓടിച്ചാടി അലയുന്ന മനോമക്കടത്തിന്നു അജ്ഞാനമദ്യത്തേയും കൊടുത്തു വ്രതപട്ടിണിയാകുന്ന തേളിന്നു കടിപ്പാനും ഇടയാക്കി വിഗ്രഹാരാധദികർമ്മപിശാചത്തിന്റെ പീഡക്കും സംഗതി വരുത്തിയാൽ ആ മനോമർക്കടത്തിന്നു സ്വൈരമുണ്ടോ, സ്വസ്ഥതയുണ്ടോ, സുഖമുണ്ടോ? സദാനേരവും അലഞ്ഞലഞ്ഞു വലഞ്ഞു ദുഃഖിപ്പാനല്ലയൊ അവകാശം? കഷ്ടം! കഷ്ടം! പറഞ്ഞിട്ടെന്തുഫലം? ഫലമില്ലെന്നു പറവാനും പാടില്ല. എന്നതു നമ്മുടെ മോക്ഷപ്രദീപാദിസിദ്ധഗ്രന്ഥങ്ങളുടെ പ്രചാരം നമ്മെ ഉണർത്തിച്ചു ഉദാസീനാവസ്ഥയിൽനിന്നു ഉത്ഥാടനം ചെയ്യിപ്പിക്കുന്നു. അതുകൊണ്ടു പിന്നെയും പിന്നെയും പറയുന്നതാകുന്നു.

''ഈശ്വരൻ ഭക്തവത്സലനും, ഭക്താഭീഷ്ടദാതാവും ദീനബന്ധുവും ദയാനിധിയും, ലോകപിതാവും, സർവജ്ഞനും ആകുന്നു. അതുകൊണ്ടു ഭക്തന്മാരും ദീനന്മാരും ദയനീയന്മാരും, പുത്രന്മാരും ആയ ഞങ്ങളിൽ വത്സല്യാദികളെ കാണിപ്പാൻ കടപ്പെട്ടവനാകുന്നു. ഈശ്വരൻ സർവശക്തനായതുകൊണ്ടു ഞങ്ങൾക്ക ഇഹപരസുഖങ്ങ

ളെ തരുവാൻ ശക്തനും ആകുന്നു. തരികയുംചെയ്യും'' എന്നാണ കർമ്മികരം വാദിക്കുന്നതു്. ഇതു ശരിയല്ലാ എന്നതു ശ്രുതിയുക്ത്യനുഭവങ്ങരംകൊണ്ടു എൻെറ വിഗ്ര ഹാരാധനയിൽ പ്രബലമായി തെളിയിച്ചിട്ടുണ്ടു്. ഇതിൽ ഇതരകാരണങ്ങരം കൊണ്ടുകൂടി ഈവാദം ശരിയല്ലെന്നു തെളിയിച്ചുകൊള്ളുന്നു. ഈശ്വരൻ ഭക്തവത്സലനും ഭക്താഭീഷ്ടദാതാവുമാണെന്നു പറയുമ്പോരം തന്നെ ഭജിക്കുന്നവർക്കുമാത്രം അഭീഷ്ടത്തെ കൊടുക്കുന്ന ദുരഭിമാനിയും പക്ഷപാതിയും വികാരിയുമായ ഒരു ദുഷ്പ്രഭുവിന്നു സമനാണ് ഈശ്വരൻ എന്നു വരുന്നു. ''സമം സർവേഷുഭൂതേഷുതിഷ്ഠന്തം പരമേശ്വരം'' സർവപ്രാണികളിലും ഈശ്വരൻ സമനാണെന്നു ഘോഷിക്കുന്ന ശ്രുതിക്കും വിരോധമായിരിക്കുന്നു. അനുഭവത്തിന്നും വിരോധമായിരിക്കുന്നു. അന്നും ഇന്നും ആക്കും ഈശ്വരൻ പക്ഷപാതത്തെ ചെയ്തുകാണുന്നില്ല. നിഷ്പക്ഷപാതിയും നിർവികാരിയും ആയആനന്ദവസ്തുവിൽ (ഈശ്വരനിൽ) ഇങ്ങിനെയുള്ള ദോഷത്തെ ആരോപിക്കുന്നതു തെററാണ് ഭക്തന്മാരാണെന്നു അഭിമാനിക്കുന്ന കർമ്മികരം ഇങ്ങിനെഈശ്വരനെ ദുഷ്പ്രഭുവിന്നു സമനാക്കി നിന്ദിക്കയാണൊ ചെയ്യേണ്ടതു്? ഇവർ ''ഈശ്വരൻ ദീനബന്ധുവും ദയാനിധിയും ലോകപിതാവും ആകുന്നു'' എന്നു പറയുന്നതുകൊണ്ടു വിഗ്രഹാരാധനാദികരം ആവശ്യമില്ലാ എന്നും വരുന്നു. എങ്ങിനെ എന്നാൽ, ലോകത്തിൽ ദയാനിധികളും പിതാക്കന്മാരും ദീനന്മാരുടേയും പുത്രന്മാരുടേയും ദീനതയെ കണ്ടാൽ സഹിക്കുന്നില്ല. സ്വയമേവ ദീനന്മാക്കും പുത്രന്മാർക്കും കഴിയുന്ന സഹായം ചെയ്തു സങ്കടനിവൃത്തിയെ ചെയ്തു കാണുന്നു. ഇങ്ങിനെ ചെയ്യുന്നതു ദീനന്മാരും പുത്രന്മാരും ദയാനിധികരംക്കും പിതാക്കന്മാക്കും വല്ലതും കൊടുത്തിട്ടും പ്രാത്ഥിച്ചിട്ടും അല്ല. ഞാനും എറാൽവെള്ളത്തിൽ പെട്ടുകാണുന്ന

എറുമ്പിനേയുംകൂടി എടുത്തുകയററി വിടാറുണ്ട്. എറുമ്പു എന്നോടു സങ്കടം ബോധിപ്പിച്ചിട്ടോ എന്നെ പൂജിച്ചിട്ടോ ഇനിക്കു വല്ലതും തന്നിട്ടോ അല്ലാ അങ്ങിനെ ചെയ്യുന്നതു്. അനാഥപ്രാണികളായ ആടു കോഴി മുതലായ ജന്തുക്കളെ മനുഷ്യർ ഹിംസിക്കുന്നതുകണ്ടു സഹിച്ചുകൂടാതെയാണു് ഹിംസാദോഷത്തെപററി എൻെറ മോക്ഷപ്രദീപത്തിലും ആനന്ദസൂത്രത്തിലും ഞാൻ വളരെ വിസ്തരിച്ചതു്. ഈ അനാഥപ്രാണികളെപ്പോലെതന്നെ മത്ത്യന്മാരും വിഗ്രഹാരാധനാദികർമ്മങ്ങളാംകൊണ്ടു ആനന്ദപദവിയിൽനിന്നു പതിച്ചു അതിസങ്കടപ്പെടുന്നതിനെകണ്ടു സഹിച്ചുകൂടാതെയാണു് ജാതിഭേദ വിഗ്രഹാരാധനാദികളെ ഖണ്ഡിച്ചു ആനന്ദപദവിയെ പ്രകാശിപ്പിച്ചുകൊണ്ടു സിദ്ധഗ്രന്ഥങ്ങളെ ഞാൻ നിർമ്മിച്ചതും. ഇങ്ങിനെ പണ്ടും ഇന്നും പല ദയാലുക്കളും ദീനന്മാരുടെ അപേക്ഷാദികാം കൂടാതെതന്നെ പലതും ചെയ്തിട്ടുണ്ടു് ചെയ്യുന്നതുമുണ്ടു്. ദൈവം (ആനന്ദം) ദീനബന്ധുവും ദയാനിധിയുമാണെങ്കിൽ ഇങ്ങിനെ നമ്മുടെ അപേക്ഷാദികാം കൂടാതെതന്നെ നമ്മുടെ അഭീഷ്ടങ്ങളെ നൽകും. നമ്മെ സംസാരസങ്കടത്തിൽനിന്നു ഉദ്ധരിക്കയും ചെയ്യും. വിഗ്രഹാരാധനാദികർമ്മങ്ങാം ആവശ്യമില്ല. പുത്രന്മാരുടെ നേരെ പിതാക്കന്മാക്കുള്ള വാത്സല്യാദികളെ ഓർത്താലൊ ലോകപിതാവും മാതാവും ആയ ദൈവം നമുക്കു വേണ്ടുന്നതു സകലവും ചെയ്‌വാൻകടപ്പെട്ടിരിക്കുന്നു. വ്യഷ്ടിപിതാവു ബാല്യത്തിൽ നമ്മെ എടുത്തു ലാളിക്കുന്നു. കളിപ്പിക്കുന്നു, ഇഷ്ടവസ്തുക്കളെ നല്കുന്നു, ദീനം പിടിക്കുമ്പോഠം ചികിത്സിക്കുന്നു, ഓടിനടക്കാറായ കാലത്തു ആഹാരം കഴിക്കേണ്ടുന്നസമയത്തിൽ കണ്ടിട്ടില്ലെങ്കിൽ തേടിപ്പിടിച്ചു കൊണ്ടുവന്നു ആഹാരത്തെ നല്കുന്നു, വിദ്യാഭ്യാസകാലത്തു വിദ്യയെ പഠിപ്പിക്കുന്നു. പിതാവിൻെറ അഭാവകാലത്തുകൂടി പുത്രന്മാർ അരിഷ്ടിച്ചുകൂടാ എന്ന വിചാര

ത്തിൽ സ്വത്തിനെ സമ്പാദിച്ചു ഉറപ്പിക്കുന്നു. ഇങ്ങിനെ പിതാക്കന്മാർ അത്യാത്മസമയത്തു പുത്രഹിതാർത്ഥം ചെയ്യുന്ന കൃത്യങ്ങളെ ചുരുക്കിപ്പറവാൻകൂടി പ്രയാസമായിരിക്കുന്നു. പുത്രന്മാർ ഉപദേശിച്ചിട്ടോ, പ്രാർത്ഥിച്ചിട്ടോ, പ്രതിഫലാദികൾകൊണ്ടു പിതാക്കന്മാരെ പ്രീതിപ്പെടുത്തിയിട്ടോ അല്ല പുത്രഹിതത്തെ ചെയ്യുന്നതു്. അങ്ങിനെ ചെയ്യുന്നതു് പിതൃധർമ്മമാകുന്നു, അപ്രകാരം ലോകപിതാവും പിതൃധർമ്മത്തെ ചെയ്വാൻ സ്വയമേവ കടപ്പെട്ടിരിക്കുന്നതുകൊണ്ടു നാം പൂജിക്കാതെതന്നെ സകല സുഖങ്ങളെ നൽകുവാനും സംസാരസമുദ്രത്തിൽ നിന്നു നമ്മെ കയററി വിടുവാനും അവകാശമുണ്ടു്. കുട്ടികൾ കുളത്തിൽവീണു വെള്ളം കുടിച്ചു പള്ളവീത്തു മുങ്ങിച്ചാകുമാറായിക്കണ്ടാൽ അതു കണ്ടിരിക്കുന്ന പിതാക്കന്മാർ ലോകത്തിൽ ഉണ്ടോ? അക്ഷണം പിടിച്ചു കയററി വിടുകയില്ലയൊ? "എന്നെ പൂജിക്കു്, ഇനിക്കു് വല്ലതും കാഴ്ച വെക്കു്, എന്നാലെ നിന്നെ കയററിവിടു" എന്നു പറയുന്ന പിതാവുണ്ടോ? ഇല്ല. നമ്മുടെ വ്യഷ്ടിപിതാവിന്നുള്ളതുപോലെ ലോകപിതാവിന്നു ക്ഷുൽപിപാസാദികൾകൊണ്ടോ, ദാരിദ്ര്യരോഗങ്ങൾകൊണ്ടോ, വാദ്ധക്യാദ്യവസ്ഥാഭേദങ്ങൾകൊണ്ടോ ഉള്ള ദുഃഖവും ഇല്ല. ദുരഭിമാനവും ഇല്ല. ഇതേവരെ പറഞ്ഞ സംഗതികൾകൊണ്ടും വിഗ്രഹാരാധനാദികൾ ആവശ്യമില്ല. ആ വക കർമ്മങ്ങൾകൊണ്ടു ദൈവം പ്രസാദിച്ചു കാണുന്നതും ഇല്ല. ഈശ്വരൻ സർവ്വജ്ഞനും ദയാനിധിയും ലോകപിതാവും ആകുന്നു എന്നു സമ്മതിക്കുന്ന അവസ്ഥക്കു ഒന്നും അറിഞ്ഞുകൂടാത്തവനോടു് സങ്കടം പറഞ്ഞു മനസ്സിലാക്കുന്നതുപോലെയും ഫലേച്ഛുവായ ദയാഹീനന്നു വല്ലതും കൊടുത്തിട്ടു പ്രസാദിപ്പിക്കുന്നതുപോലെയും, ഈശ്വരനെ പ്രസാദിപ്പിപ്പാൻ വിചാരിക്കുന്നതുതന്നെ തെററാണു്. അതെല്ലാം ഈശ്വരനിന്ദയായിട്ടാണു കലാശിക്കുന്നതു. ഇങ്ങിനെ ആലോചി

ക്കന്തോറും ഈശ്വരനെ സഗുണനായി വിചാരിക്കുന്ന കർമ്മികൾക്കു വിഗ്രഹാരാധനാദികർമ്മങ്ങൾ ലേശം പോലും ആവശ്യമില്ലെന്നാണ് സിദ്ധിക്കുന്നതു്. ഈശ്വരനെ നിർഗ്ഗുണവസ്തുവാണെന്നു വിചാരിക്കുന്ന പക്ഷത്തിലൊ സ്വപ്നേപി വിഗ്രഹാരാധനാദികർമ്മങ്ങൾ ആവശ്യമില്ല. ആവശ്യമുണ്ടെന്നുതോന്നുന്നതു് ആലോചിക്കാത്തതുകൊണ്ടും, ആലോചിച്ചു ഗുണദോഷങ്ങളെ വേർതിരിച്ചറിവാൻ ശക്തിയില്ലാത്തതുകൊണ്ടും ആകുന്നു. ആലോചിക്കാതെ ഇരിപ്പാൻ കാരണമെന്താകുന്നു എങ്കിൽ ഓരോ സമുദായങ്ങൾ അനേകകാലമായി പരമ്പരയായി പരിശീലിച്ചു ഉറച്ചു പഴകിയ സംഗതികളെ പ്പററി ആരും ആലോചിക്കുകയില്ല. നോക്കുക? ഞാൻ ബ്രാഹ്മണനൊ മററുവല്ലജാതിയൊ, ഞാൻ ശൂദ്രനൊ അല്ലെയൊ, ഞാൻ ഈഴവനൊ അല്ലെയൊ, എന്താ ബ്രാഹ്മണൻ എന്താ ശൂദ്രൻ, എന്താ ഈഴവൻ എന്നും മററും പറവാൻ കാരണം? ഇങ്ങിനെ ചിലജാതിയുണ്ടോ? ശൂദ്രരിൽതന്നെ കിരിയത്തിലെ, ചാന്നു്, വട്ടക്കാട്ടെ, പള്ളിച്ചാൻ എന്നിങ്ങിനെ അനേക ജാതിഭേദങ്ങൾ കാണുന്നു. ഇങ്ങിനെ ഹിന്തുക്കളുടെ ഇടയിൽ അല്ലാതെ മുഹമ്മദീയാദി മററു മതക്കാരുടെ ഇടയിൽ കാണപ്പെടുന്നില്ല. ആ മതക്കാർ, ഈ ജാതിഭേദത്തെപ്പററി ആക്ഷേപിച്ചു അപഹസിക്കയും ചെയ്യുന്നു. പരസ്പരം തൊടുവാനും തൊട്ടുതിന്നുവാനുംകൂടി പാടില്ലാത്ത ഈ ജാതിഭേദകുഷ്ഠവ്യാധി നമ്മുടെ ഇടയിൽ മാത്രം വരുവാൻ കാരണമെന്താണ്? കിരിയത്തിലെ, ചാന്നു്, വട്ടക്കാട്ടെ എന്നും മററും പറയുന്നതിന്നു് അർത്ഥമെന്താണ്? ഇങ്ങിനെ ചിലജാതിഭേദങ്ങൾ ഉണ്ടോ? ഉണ്ടെങ്കിൽ കറുത്തിട്ടൊ, വെളുത്തിട്ടൊ, ഉരുണ്ടിട്ടൊ, നീണ്ടിട്ടൊ ഏതേതു ലക്ഷണങ്ങളോടുകൂടിയവയാണു് ഓരോ ജാതികൾ? എന്നു ഒന്നും ആലോചിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ബാല്യംമുതല്ക്കു ഇന്നിന്നജാതിയാ

ണെന്നു് കേട്ട പഴകിപ്പോയതു കൊണ്ടാകുന്നു. ഹിംസി ക്കാതേയും, മാംസം തിന്നാതേയും ഇരിക്കുന്ന ചില സംഘക്കാരെ കണ്ടിട്ടും ഹിംസ മഹാപാപമാണെന്നു ഘോഷിക്കുന്നതിനെ കേട്ടിട്ടുംകൂടി മത്സ്യാദിമാംസങ്ങളെ തിന്നുശീലിച്ച മനുഷ്യർ ഹിംസിക്കുന്നതും മാംസം തിന്നു ന്നതും ശരിയൊ എന്നു് ഒന്നു ആലോചിക്കുന്നില്ല. അവർ ബാല്യംമുതല്ക്കെ മത്സ്യാദിമാംസങ്ങളെ തിന്നു ശീലിച്ചു പഴകിപോയതുകൊണ്ടാകുന്നു അതിനെപ്പററി ആലോചി ക്കാത്തതു്. ഇങ്ങിനെ ഏതേതു സംഘക്കാർ ഏതേതിൽ ആദിമുതൽ പഴകിവരുന്നുവൊ അതാതിന്റെ ഗുണദോഷ ങ്ങളെപ്പററിയുള്ള ആലോചന അത്രവേഗത്തിൽ അവരുടെ അകത്തു കടക്കുകയില്ല. അപ്രകാരം വിഗ്രഹാരാധനാദി കർമ്മങ്ങളിലും അനേകായിരം കാലമായി പഴക്കംവന്നതു കൊണ്ടും അവ ഇഹപരസുഖങ്ങൾക്കു അടിസ്ഥാനമാ ണെന്നു ഉള്ളിൽ ഉറച്ചുപോയതുകൊണ്ടും ആ വക കർമ്മ ങ്ങളെപ്പററി ആക്ഷേപിച്ചാലും ആലോചിക്കാത്തതാകുന്നു അഥവാ ആലോചിച്ചാലും ഗുണദോഷങ്ങളെ വേർതിരി ച്ചറിവാൻ ശക്തിവരുന്നില്ല. അതു എന്തുകൊണ്ടാകുന്നു എങ്കിൽ ഫലമൂലാദികൾകൊണ്ടു വിഗ്രഹങ്ങളെ പൂജിക്കുക സ്തുതിക്കുക, പ്രാർത്ഥിക്കുക,നമസ്കരിക്കുക, വ്രതമനുഷ്ഠി ക്കുക, തീർത്ഥസ്നാനം ചെയ്യുക മുതലായ ദേഹവ്യാപാരം കൊണ്ടു ആലോചനചെയ്തു തള്ളേണ്ടതിനെ തള്ളുവാനുള്ള മനശക്തി (ബുദ്ധിശക്തി) ഉണ്ടാകയില്ല. ആലോചന എന്ന മനോവ്യാപാരം കൊണ്ടു മാത്രമെ ആ ശക്തി സിദ്ധിക്കു. നോക്കുക! ഞാണിന്മേൽ കളി മുതലായവ അഭ്യസിച്ചവർ അംഗങ്ങൾകൊണ്ടു കാണിക്കുന്ന അഭ്യാസ ങ്ങളെ കാണുമ്പോൾ അത്ഭുതം തോന്നുന്നു. അവർ ആദി മുതല്ക്കെ അങ്ങിനെ ദേഹത്തെ അഭ്യസിച്ചു പഴക്കിയതു കൊണ്ടാണു ആ സാമർത്ഥ്യം സിദ്ധിച്ചതു് ആ കളി ക്കാരെപോലെ ദേഹംകൊണ്ടു കാണിപ്പാൻ ഇനിക്കു കഴി

കയില്ല. ഞാൻ അപ്രകാരം കായികാഭ്യാസം ചെയ്യാത്തതുതന്നെ അതിന്നു കാരണം. എന്നെപ്പോലെ മനസ്സിന്നുള്ള ആലോചനാശക്തി ആ കളിക്കാൎക്ക കാണുന്നില്ല. മനസ്സിനെ യഥാർത്ഥവിചാരത്തിൽ അവർ എന്നെപ്പോലെ ശീലിച്ചിട്ടില്ല. അതുതന്നെ അതിന്നു കാരണം ഏതേതു അംഗത്തിനെകൊണ്ടു ഏതേതിനെ അഭ്യസിക്കുന്നുവൊ, അതാതിന്നു അതാതിൽ ശക്തിക്കൂടും. നാം വലത്തെ കൈകൊണ്ടു ഉണ്മാനും, എഴുതുവാനും, തിന്നാനും, തുന്നാനും മററും ശീലിച്ചതുകൊണ്ടു അക്കാൎയ്യങ്ങളിൽ അതിന്നുള്ള സാമർത്ഥ്യം എടത്തെ കയ്യിന്നില്ല. കർമ്മികളും നമസ്കാരവിഗ്രഹാരാധനാദികായികവ്യാപാരങ്ങളിൽ പരിചയിച്ച ആലോചനയെ വിട്ടതുകൊണ്ട തത്വവിചാരജ്ഞാനശക്തി സിദ്ധിക്കാത്തതാകുന്നു. അതുകൊണ്ടു കർമ്മകാണ്ഡക്കാരണവരുടെ കല്പനകേട്ടു കഷ്ടകർമ്മങ്ങളിൽപെട്ടു സ്വാതന്ത്ര്യസുഖവും ആത്മാനന്ദവും സിദ്ധിക്കാതെ വലയുന്നതാകുന്നു. തത്വവിചാരശക്തിയുണ്ടെങ്കിൽ ദൈവം ഇവരുടെ കൊട്ടിന്നും താളത്തിന്നും പൂജാദികൎമ്മങ്ങം അനുസരിച്ച കളിക്കുന്ന വികാരി അല്ലാ എന്നതിന്നു ഈ ലോകപ്രകൃതിതന്നെ വിശേഷപ്പെട്ട വേദമായി വിളങ്ങിക്കൊണ്ടിരിക്കുന്നു. ഈ വേദത്തെ സർവമതസാരഗ്രാഹികളും സമ്മതിക്കും. മററുള്ള വേദപ്രമാണങ്ങളെ പരസ്പരം സമ്മതിക്കയില്ല. ഹിന്തുക്കൾ ബ്രഹ്മാവിന്റെ മുഖത്തിൽനിന്നു പുറപ്പെട്ടതാണ് വേദം അതുകൊണ്ടു ഞങ്ങളുടെ വേദമാണ് മീതെ എന്നു വാദിക്കുന്നു. മററുള്ള മതക്കാർ അതിനെ സമ്മതിക്കുന്നില്ല എന്നു മാത്രമല്ല ദൂഷ്യവും പറയുന്നു. ഹിന്തുക്കൾ പറയും പ്രകാരം ചതുർമുഖനായിട്ട (നാൽമുഖനായിട്ട) ഒരു സൃഷ്ടികൎത്താവുതന്നെ ഇല്ലെന്നും വാദിക്കുന്നു. ഹിന്തുക്കൾ സർവന്മാരും ഒത്തുകൂടി പ്രാർത്ഥിച്ചാലും ബ്രഹ്മാവിനെ കൊണ്ടവന്നു വേദം ബ്രഹ്മസൃഷ്ടമാണെന്നു തെളിയിപ്പാൻ കഴി

കയില്ല. ബ്രഹ്മാവിന്നു സമൻസൊ വാറണ്ടോ അയച്ചു വരുത്തി വിചാരണചെയ്തു തെളിവു എടുത്തു തീർപ്പ് കല്പിപ്പാനുള്ള ജഡ്ജിമാരും ഇല്ല. പിന്നെങ്ങിനെ വേദം ബ്രഹ്മമുഖത്തിൽനിന്നു പുറപ്പെട്ടതാണെന്നു ഹിന്തുക്കൾ തെളിയിക്കും? ഇങ്ങിനെതന്നെ ഒരു മതക്കാൎക്കും അവരവരുടെ വേദങ്ങളുടെ ദിവ്യത്വത്തെ തെളിയിപ്പാൻ കഴികയില്ല. ഇന്നു ചിലർ ചിലപുസ്തകങ്ങളേയും ആചാരഭേദങ്ങളേയും കല്പിക്കുന്നുണ്ടു്. അപ്പോലെ അന്നുചിലർ ചെയ്തതാണെന്നു തീർച്ചപ്പെടുത്തുന്നതെ യുക്തമായിരിക്കയുള്ളു. എന്നാൽ മതവിഷയത്തിൽ ഭിന്നാഭിപ്രായത്തോടുകൂടി വാദിക്കുന്ന സർവമതസ്ഥന്മാരും ഈ ലോകം ഒരു മഹാശക്തിയിൽനിന്നു ഉത്ഭവിച്ചതാണെന്നു സമ്മതിക്കുന്നുണ്ടു്. അതുകൊണ്ടു ഈ ലോകത്തെ ഒരു വേദപുസ്തകമാക്കി വെച്ചു വാദിച്ചാൽ സർവമതസാരഗ്രാഹികളും സമ്മതിപ്പാനെ അവകാശമുള്ള അഗ്നി ചൂടുള്ള വസ്തുവല്ലെയൊ? സൂര്യൻ പൊതുവിലുള്ള ഒരു ലോകദീപമല്ലെയൊ? നിണക്ക് ശിരസ്സ ഒന്നല്ലയൊ? എന്നു ചോദിച്ചാൽ ആരും എതൃത്തു വാദിക്കയില്ല. അതുകൊണ്ടു ഈ ലോകത്തെ നാം പ്രമാണമാക്കി ആലോചിച്ചാൽ ദൈവം ദയാവാത്സല്യാദി ഗുണങ്ങളോടും സൃഷ്ട്യാദികർമ്മങ്ങളോടും കൂടിയ വികാരിയല്ല നിൎഗ്ഗുണനും നിൎവ്വികാരിയുമാകുന്നു എന്നു തെളിയും. അല്പം ഒന്നു ആലോചിക്കുക. ദൈവത്തിന്നു ഇങ്ങിനെ ഒരു ലോകത്തെ സൃഷ്ടിച്ചിട്ടു ലാഭം എന്തു്? സർവമനുഷ്യരേയും സർവപ്രാണികളേയും സങ്കടസമുദ്രത്തിൽ മുങ്ങിപൊങ്ങി മയങ്ങി വീർപ്പുമുട്ടിച്ചാകേണ്ടതരത്തിലാണൊ സൃഷ്ടിക്കേണ്ടതു്? ദയാവാത്സല്യാദി ഗുണലേശമെങ്കിലും ഉണ്ടെങ്കിൽ ഇങ്ങിനെചെയ്യുമൊ? കുഷ്ഠവ്യാധി പ്രമേഹം, ക്ഷയം തിമിരം, വാതം, ശ്വാസകാസം, ഗ്രഹണി, അർശ്ശസ്സ് മുതലായ അനേക കഠിനരോഗങ്ങൾ

പിടിപെട്ട ദേഹം അളിഞ്ഞുചീഞ്ഞിട്ടും ശോഷിച്ചിട്ടും, കുരുടന്മാരായിട്ടും, മൊടന്തന്മാരായിട്ടും, കുരച്ചിട്ടും, ഏങ്ങിയിട്ടും ഓരോ കഠിനോപദ്രവത്തിൽപെട്ടു പ്രാണവേദന സഹിച്ചുകൂടാതെ ഈശ്വരനെ വിളിച്ചു കരഞ്ഞു കരഞ്ഞു ചിരകാലം കിടന്നു ദുഃഖിച്ചു മരിക്കുന്നവർ എത്ര? ഈ വക ദുഃഖം സഹിച്ചുകൂടാതെ ആത്മഹത്യയെ ചെയ്യുന്നവർഎത്ര? ദാരിദ്ര്യവും മഹാവ്യാധിയും രണ്ടും പിടിപെട്ടു ഈശ്വരനെ വിളിച്ചു നിലവിളിച്ചു ദുഃഖിക്കുന്നവർ എത്ര? പരസ്പരം കലഹിച്ചു കുത്തി കലപ്പെടുത്തി ചാകുന്നവർ എത്ര? രാഗദ്വേഷാദി നിമിത്തം എന്തെല്ലാം അനർത്ഥങ്ങൾ, എന്തെല്ലാം ദുഃഖങ്ങൾ? പ്രബലന്മാരുടെ പീഡനിമിത്തം ഈശ്വരനെ വിളിച്ചു ദുഃഖിക്കുന്നവർ എത്ര? ഈശ്വരപ്രസാദത്തിന്നു വേണ്ടി കഠിനവ്രതങ്ങളെ അനുഷ്ഠിച്ചു പട്ടിണികിടന്നിട്ടും യാഗവ്രതവിഗ്രഹാരാധനാദികളെ ചെയ്തിട്ടും സങ്കടപ്പെടുന്നവർ എത്ര? ഒരു കണ്ണു കണ്ടാൽ മതി ഈശ്വരാ! ഇനിക്കു മററൊന്നും വേണ്ടാ എന്നു ഈശ്വരനെ പ്രാർത്ഥിച്ചിട്ടും സ്തുതിച്ചിട്ടും രാവും പകലും കരഞ്ഞു കണ്ണുനീർ വാർക്കുന്ന ഭക്തന്മാർ എത്ര? ഈശ്വരന്നു എള്ളോളം ദയയൊ ഭക്തവാത്സല്യമൊ പുത്രസ്നേഹമൊ ഉണ്ടെങ്കിൽ ഇതെല്ലാം കണ്ടു കണ്ടു സഹിച്ചിരിക്കയില്ല. ഒരു മിനിട്ടുകൊണ്ടു ഇവരുടെ സങ്കടത്തെ തീർത്തു സന്തോഷിപ്പിക്കുമായിരുന്നു കാഴ്ചവെച്ചു കാലുപിടിച്ചു കരഞ്ഞപേക്ഷിച്ചുകൊണ്ടു അടിമയായിക്കിടന്നിൽ ദയയില്ലാത്ത മഹാപാപിയും പരമശത്രുവുംകൂടി ദയ കാണിക്കുന്നു. അത്രപോലും ഈശ്വരന്നു ദയ കാണുന്നില്ല. അതുകൊണ്ടു ദയാവാത്സല്യാദി ഗുണങ്ങൾ ലേശംപോലും ഇല്ലാത്ത നിർഗ്ഗുണവസ്തുവാണ് ഈശ്വരൻ എന്നാണ് തെളിയുന്നതു്

അങ്ങിനെ പറവാൻ പാടില്ല. മനുഷ്യരും മററു പ്രാണികളും അങ്ങിനെ ദുഃഖം അനുഭവിക്കുന്നതു അവർ

ചെയ്ത കുററത്തിൻെറ (പാപത്തിൻെറ) ഫലമാകുന്നു. അതിനെ അനുഭവിച്ചു തന്നെ തീക്കേണം. അതിലകത്തു വിടുന്നതു ന്യായമൊ? ഒരു ജഡ്ജി ദയാദിഗുണനിധി യായിരുന്നാലും ഒരു കുററക്കാരനെ വിട്ടയക്കുന്നതു ന്യായ മായിരിക്കയില്ല. കൊടുത്ത ശിക്ഷയെ അനുഭവിച്ചു തീരുന്നതിന്നുമുമ്പു വിടുന്നതും ന്യായമായിരിക്കയില്ല. വിടാത്തതുകൊണ്ടു ജഡ്ജിയെ ദയാദിഗുണഹീനനായ നിർഗ്ഗുണൻ എന്നുപറവാൻ പാടില്ല. അപ്രകാരം പാപി കളുടെ പാപഫലത്തെ അനുഭവിപ്പിക്കുന്ന ദൈവത്തേയും നിർഗ്ഗുണൻ എന്നു പറവാൻ പാടില്ലാ എന്നു പറയുന്നു വെങ്കിൽ, ഈ ഉദാഹരണം ഈശ്വരവിഷയത്തിലേക്കു പററുന്നതല്ല. ജഡ്ജിയേയും രാജാവിനേയും, സൃഷ്ടി കത്താവായിട്ടും സർവ്വശക്തനായിട്ടുംആരും വിചാരിക്കു ന്നില്ല. അവക്ക ആ ശക്തിയും ഇല്ല. ഈശ്വരനെ സൃഷ്ടി കത്താവായിട്ടും സവ്വശക്തനായിട്ടും ലോകപിതാവാ യിട്ടുമാണ് സർവ്വരും ഘോഷിക്കുന്നതു്. സർവ്വശക്ത നായതുകൊണ്ടു ഒരു തെററുംകൂടാതെ സർവ്വപ്രാണികളേയും സവ്വദാ ആനന്ദികളായി നടത്തിപ്പാൻ ഈശ്വരന്നു കഴിയും. സൃഷ്ടികാലത്തിൽതന്നെ കരിമ്പിന്നു മാധുര്യത്തേയും ചന്ദ്രന്നു ശീതളത്വത്തേയും മററും സൃഷ്ടിച്ചതുപോലെ മനുഷ്യർക്കു ജ്ഞാനം, സമദൃഷ്ടി, ദയാ, പരസ്പ രോപകാരപരതാ, പാപകമ്മങ്ങളിൽ വെറുപ്പ് മുതലായ സൽഗുണങ്ങളെമാത്രം സൃഷ്ടിച്ചു ദുർഗ്ഗുണങ്ങളെ അരികിൽ അണവാൻ പാടില്ലാത്തവിധം വിലക്കിയതാ ണെങ്കിൽ ആരും പാപകമ്മത്തെ ചെയ്യാതെ ഈശ്വരനെ ഭജിച്ചു നല്ല സ്ഥിതിയിൽ തന്നെ കഴിഞ്ഞു കൊള്ളു മല്ലൊ. മനുഷ്യരുടെ സൽഗുണങ്ങളെ കളവാൻ കഴിക യുമില്ല. കളവാൻ അവക്കും തോന്നുകയുമില്ല. ചന്ദ്രൻെറ ശീതളത്വത്തേയൊ കരിമ്പിൻെറ മാധുര്യത്തേയൊ കള വാൻ കഴിയുമൊ? ഇല്ല. അങ്ങിനെ ആയാൽ ആരും

പാപം ചെയ്കയില്ല. ശിക്ഷയും ദുഃഖവും ആരും അനുഭ വിക്കേണ്ടി വരികയും ഇല്ല. ഈശ്വരന്നു ദയാവാത്സ ല്യാദി ഗുണങ്ങൾ ലേശമെങ്കിലും ഉണ്ടെങ്കിൽ അങ്ങിനെ യല്ലെയൊ സൃഷ്ടിക്കേണ്ടിയിരുന്നതു്. അങ്ങിനെ ചെയ്യാത്തതുകൊണ്ടു ഈശ്വരൻ നിർഗ്ഗുണൻ എന്നു തന്നെ യാണു് തെളിയുന്നതു്. ആദിയിൽ ഈശ്വരൻ അത്ര ആലോചിച്ചില്ല അതുകൊണ്ടു അങ്ങിനെയെല്ലാം വന്നു പോയതാണു് എന്നു പറയുന്നു എങ്കിൽ പ്രാണികളുടെ പലവിധ പാപകർമ്മങ്ങളേയും അതിനാലുള്ള അതിസങ്ക ടാവസ്ഥയേയും കണ്ടാൽ പിന്നെയെങ്കിലും നന്നാക്കി സൃഷ്ടിക്കേണ്ടതല്ലെയൊ? അങ്ങിനെ ചെയ്യാത്തതു കൊണ്ടും ദൈവം നിർഗ്ഗുണൻ എന്നുതന്നെ തെളിയുന്നു. ലോകം മുഴുവനും ഹിംസാമയമായിരിക്കുന്നതുകൊണ്ടും അപ്രകാരമല്ലയൊ തെളിയുന്നതു്.

മനുഷ്യർ ഏതെല്ലാം വിധത്തിലാണു് പ്രാണികളെ ദ്രോഹിക്കുന്നതു്? ഏതൊരു പ്രാണിയാണു്, മനുഷ്യരുടെ ഉപദ്രവത്തിൽപെടാത്തതു്? കാളകളേയും പോത്തുകളേയും കരികെട്ടി ഉഴുന്നു. അവയെ കഠിനമായി പ്രഹരിക്കുന്നു. ക്ഷീണിച്ചു കിടന്നുപോയാൽ കണ്ണിൽ മുളകരച്ചു എഴു ന്നു. വാലിനെ പിടിച്ചു പൊട്ടിക്കുന്നു. കടിക്കുന്നു. വണ്ടിക്കാളകൾക്കു ഭാരം അധികമായിട്ടൊ, മററു സംഗതി കൊണ്ടൊ, കിടന്നുപോയാൽ അടിയുടെ പൂരംതന്നെ. കഴുത, ഒട്ടകം മുതലായവയെക്കൊണ്ടു ഭാരംചുമപ്പിച്ചു പീഡിക്കുന്നു. കുതിരകളെ സാററിൽ കെട്ടിയിട്ടു മുതു കിൽ കയറി ഇരുന്നിട്ടും കടവാറം വെട്ടിപിടിച്ചു അങ്ങോട്ടും ഇങ്ങോട്ടും അതിദൂരം അടിച്ചുപായിക്കുന്നു. കാട്ടിൽ കിടക്കുന്ന ആനകളേയും പിടിച്ചുകൊണ്ടുവന്നു കുന്തം വെച്ചു കുത്തിയിട്ടും അടിച്ചിട്ടും കൊക്കിവെച്ചിട്ടും മരം പിടിപ്പിക്കുന്നു. ആനകളെ എത്ര വെടിവെച്ചു കൊല്ലുന്നു. അപ്പോലെതന്നെ കലമാൻ, കടമാൻ, കാട്ട

പോത്തു്, കരടി, കിടി, കണ്ഠീരവം, വ്യാഘ്രം മുത ലായവയേയും വെടിവെച്ചു കൊല്ലുന്നു. നായാട്ടാടി നായ്ക്കളെക്കൊണ്ടു മൃഗങ്ങളെ കടിപ്പിച്ചും കുന്തംകൊണ്ടു കുത്തിയിട്ടും, ഹിംസിക്കുന്നു. ആകാശത്തിൽകൂടി പറക്കുന്ന പലവക പക്ഷികളേയും കണിവെച്ചിട്ടും വെടിവെച്ചിട്ടും ഹിംസിച്ചുതിന്നുന്നു. മത്സ്യങ്ങളേയും ചൂണ്ടലിട്ടിട്ടും വല വീശിയിട്ടും വെടി വെച്ചിട്ടു കൊന്നു തിന്നുന്നു. ഊർപന്നികളുടെ പ്രാണൻ അത്രവേഗത്തിൽ പോകയില്ല. അവയെ ഉലക്കകൊണ്ടടിച്ചടിച്ച പതച്ചിട്ടും അറുത്തിട്ടും ഹിംസിക്കുന്നു. കഴുത്തിൽ പിടിച്ചു അരിവാൻ ആരംഭിക്കുമ്പോഴെക്കു ആമകൾ കഴുത്തിനെ ഉള്ളിലേക്കു വലിക്കും. അപ്പോൾ അവയെ ജീവനോടു കൂടിത്തന്നെ തീയിലിട്ട ചുട്ടു കൊന്നു തിന്നുന്നു. കോഴി ആടു, മൂരി മുതലായവയേയും അറുത്തു മനുഷ്യർ കൊന്നു തിന്നുന്നു. രാഗദ്വേഷാദി നിമിത്തം മനുഷ്യർ മനുഷ്യ രേയും പലവിധത്തിൽ ഹിംസിക്കുന്നു, മനുഷ്യർ ചെയ്യുന്ന ഹിംസകളെപ്പററി എഴുതിയാൽ അവസാനിക്കയില്ല. കട ലിലും, കരയിലും, കാട്ടിലും, നാട്ടിലും, വീട്ടിലും, മല യിലും, ആകാശത്തിലും ഉള്ള സർവ്വ പ്രാണികളേയും മനുഷ്യർ ഹിംസിക്കുന്നു എന്നു സമഷ്ടിയായി പറവാനെ കഴിയൂ. ഓരോ പ്രാണികളെ ഹിംസിക്കുമ്പോൾ അവ പ്രാണവേദനസഹിച്ചുകൂടാതെ കൈകാലുകൾ പിടച്ചു കാട്ടുന്ന മരണഗോഷ്ഠി കണ്ടാലും ആർത്തനാദം കേട്ടാലും ആർ സഹിക്കും? എള്ളോളം ദയാവാത്സല്യാദി ഗുണങ്ങൾ ഉള്ള ലോകപിതാവായ ഒരു ദൈവം ഉണ്ടെങ്കിൽ ആ മുഹൂർത്തത്തിൽതന്നെ ആ അനാഥപ്രാണികളുടെ അളവി ല്ലാത്ത ദുഃഖത്തിന്നു ഒരു നിവൃത്തി കല്പിക്കുമായിരുന്നു സർവ്വശക്തനായ ദൈവത്തിന്നു് എന്താ കഴിയാത്തതു? ഹിംസിക്കരുതു എന്നു മനുഷ്യരുടെ മനസ്സിൽ തോന്നി പ്പിക്കാം. അല്ലെങ്കിൽ ഹിംസിക്കുമ്പോൾ ആ ഹിംസ

കൻെറ കയ്യിനെ സ്തംഭിപ്പിക്കാം, അല്ലെങ്കിൽ മാംസം തിന്ന മാത്രക്ക ഛർദ്ദ്യതിസാരത്തെ ഉണ്ടാക്കാം. ഇങ്ങിനെ ഈശ്വരൻ ചെയ്താൽ അനാഥപ്രാണികളെ ഹിംസിച്ചാൽ കൈ സ്തംഭിക്കും, മാംസത്തെതിന്നാൽ ഛർദ്ദ്യതിസാരം തുടങ്ങും എന്നു ഭയപ്പെട്ടു സർവ്വരും ഹിംസാകർമ്മങ്ങളിൽ നിന്നു പിൻവലിക്കും. അനാഥപ്രാണിസങ്കടത്തിന്നു നിവൃത്തിയും വരും. വ്യാഘ്രം പശുക്കളേയും, പൂച്ച എലിയേയും. പാമ്പു തവളയേയും ഇങ്ങിനെ അനവധി ദുർബലപ്രാണികളെ പ്രബലപ്രാണികൾ കൊന്നുതിന്നുന്ന തരത്തിലും, മനുഷ്യരേ ഉപദ്രവിക്കേണ്ട തരത്തിലും മനുഷ്യരാൽ സകലപ്രാണികളും ഉപദ്രവത്തിൽ പെടേണ്ട തരത്തിലും ആധിവ്യാധിബാധകളാൽ ദുഃഖിക്കേണ്ടതരത്തിലും ജഗത്തിനെ സൃഷ്ടിച്ചതു ദൈവമാണെങ്കിൽ ആ ജഗൽപിതാവായ ദൈവം നീതി ദയാപുത്രവാത്സല്യാദി സൽഗുണങ്ങളില്ലാത്ത നിർഗുണൻ എന്നു മാത്രമല്ലാ തെളിയുന്നതു്! ദുർഗുണനിധി എന്നു കൂടി തെളിയുന്നു. ഹെ! മർത്ത്യന്മാരെ, ദൈവം സൃഷ്ട്യാദികളെ ചെയ്യുന്നവനാണെന്നും, ദയാദിഗുണങ്ങളുള്ളവനാണെന്നും സ്തുതിക്കുന്നതു ദൈവം ദുർഗ്ഗുണനിധിയാണെന്നുള്ള നിന്ദയായി കലാശിക്കുന്നു. നിന്ദകൊണ്ടും നേർച്ചകൊണ്ടും, സ്തുതി കൊണ്ടും, കാഴ്ചകൊണ്ടും, പൂജകൊണ്ടും, ഒന്നുകൊണ്ടും വികാരമില്ലാത്ത ആനന്ദവസ്തുവാണ് ദൈവം (ആ അനിർവ്വചനീയമഹാശക്തി) ദൈവം വിഗ്രഹാരാധനാദികൾ കൊണ്ടു അനുഗ്രഹിക്കുന്നവികാരിയാണെന്നു വിചാരിക്കുന്ന വിദ്വാന്മാൎക്ക ദൈവത്തെ എളുപ്പത്തിൽ കണ്ടുപിടിച്ചു ആനന്ദിപ്പാനുള്ള ഉപായം ഉണ്ടു്. അതു് എന്താകുന്നു എങ്കിൽ, ദൈവത്തെ അസഹ്യമാകുംവണ്ണം അസഭ്യം പറയുകതന്നെ. അപ്പോൾ ദൈവം കോപിച്ചു കൊല്ലുവാനായി വെളിക്ക ചാടിവരും. ആ സമയം "എൻെറ പിതാവെ! നിന്നെ കണ്ടുപിടിപ്പാൻവേണ്ടി ചെയ്ത

ഉപായമാണിതു് നിന്ദിക്കേണമെന്നു നിരൂപിച്ചു ചീത്ത പറഞ്ഞതല്ല'' എന്നു പറഞ്ഞു പിടിച്ചുപൂട്ടി (ആലിംഗനംചെയ്തു) ആനന്ദിക്കാമല്ലൊ. കഷ്ടം കഷ്ടം മത വിഷയമായി എന്തെല്ലാമാണു ലോകത്തിൽകാണിക്കുന്നതു്? അതിന്നായി കളയുന്ന പണത്തിന്നു കയ്യും കണക്കമില്ല. അതുനിമിത്തം അനുഭവിക്കുന്ന അജ്ഞാനദുഃഖങ്ങൾക്കും കയ്യും കണക്കമില്ല.

ഹേ ആനന്ദകാംക്ഷികളെ നമ്മുടെ വ്യവഹാരദോഷത്താൽ ശിരസ്സ ഉഷ്ണിച്ചു ഉറക്കം വരാതെ ബുദ്ധിമുട്ടി ദുഃഖിക്കമ്പോൾ അതിൻെറ ശാന്തിക്ക പ്രദോഷാദിവ്രതങ്ങൾ എടുത്തു പട്ടിണികിടന്നിട്ടും വിഗ്രഹാരാധനാദിയായ ക്ലേശകർമ്മങ്ങളെ ചെയ്തിട്ടും ദൈവത്തെ ഭജിച്ചാൽ ഉഷ്ണം വർദ്ധിച്ചു പിത്തം മൂർദ്ധാവിൽ കയറി ഭ്രാന്തു് പിടിക്കയെ ഉള്ളു. ചികിത്സിച്ചു ശിരസ്സിനെ കളൃപ്പിച്ചാൽ സുഖമായി ഉറങ്ങാം. അപ്രകാരം രാഗദ്വേഷാദിദോഷത്താൽ മനസ്സുഷ്ണിച്ചു ആനന്ദനിദ്രയെ പ്രാപിക്കാതെ അലഞ്ഞു ദുഃഖിക്കമ്പോൾ അതിൻെറ ശാന്തിക്ക തീർത്ഥാടനം ചെയ്തിട്ടും വ്രതവിഗ്രഹാരാധനാദികളെ ചെയ്തിട്ടും കാലത്തെ കളഞ്ഞാൽ കർമ്മഭ്രാന്തു് വർദ്ധിച്ചു ജ്ഞാനികളെ അസഭ്യം പറഞ്ഞു ദുഃഖിപ്പാനെ സംഗതി വരു. യോഗജ്ഞാനചികിത്സകൊണ്ടു മനസ്സിനെ കുളുർപ്പിച്ചാൽ ആനന്ദനിദ്രയെ (മുക്തിയെ) പ്രാപിക്കാം. മനസ്സിൻെറ നിശ്ചലത്വംതന്നെ മുക്തി അതിൻെറ ചലനംതന്നെ സംസാരദുഃഖം. ചിലർ തങ്ങളുടെ കഴുത്തിൽ കയറു കെട്ടിതൂങ്ങി ചാകുന്നു. തൂക്കികൊല്ലുവാനുള്ള അധികാരം സേഷൻജഡ്ജിക്കാകുന്നു. ആ അധികാരത്തെ വഹിച്ചതു ഇവിടെ മനസ്സല്ലയൊ? (മനസ്സിൻെറ ദോഷംകൊണ്ടല്ലയൊ തൂങ്ങിചത്തതു) ചിലർ തങ്ങൾതന്നെ വെടിവെച്ചു ചാകുന്നു. ഇക്കാര്യത്തിൽ കാലനൊ കാലൻെറദൂതന്മാരൊ വന്നു തോക്കടെച്ചു വെടിവെച്ചു കൊന്നു എന്നു പറയാമൊ?

മനസ്സല്ലയൊ അങ്ങിനെ ചെയ്യുന്നത്? മനസ്സുതന്നെകാലൻ. മനസ്സുതന്നെ സെഷൻജഡ്ജി. മനസ്സു തന്നെ വിഷം മനസ്സുതന്നെ അമൃതം. മനസ്സ് വിഷയാസക്തമായാൽ വിഷമായി. മനസ്സ ആനന്ദസക്തമായാൽ അമൃതമായി. ജലത്തോടു ചേർന്നാൽ ശൈത്യം സിദ്ധിക്കുന്നതു് സ്വഭാവ മാകുന്നു. ആശ്രയിച്ചവനെ തണുപ്പിക്കേണമെന്ന വിചാരം കൊണ്ടോ ആശ്രിതവാത്സല്യാദിഗുണംകൊണ്ടോ ജലം ശൈത്യത്തെ നൽകുന്നതല്ല. ജലം ഉഷ്ണപദാർത്ഥമാണെന്നു നിന്ദിച്ചാലും നമുക്കുള്ള സിദ്ധിശൈത്യംതന്നെ അപ്പോലെ ആനന്ദത്തോടുള്ള യോഗം (ചേർച്ച) കൊണ്ടു ആനന്ദം സിദ്ധിക്കുന്നതും സ്വഭാവമാകുന്നു. ആശ്രിത വാത്സല്യാദി ഗുണംകൊണ്ടു ആനന്ദം = ആത്മാവു പ്രസാദിച്ച ആനന്ദത്തെ നൽകുന്നതല്ല. ആ ആനന്ദത്തെ ദുഃഖവസ്തുവാണെന്നു ദുഷിച്ചാലും നമുക്കുള്ള സിദ്ധി ആനന്ദം തന്നെ. സ്തുതിനിന്ദകൾ ജലത്തിൻേറയും ആന ന്ദത്തിൻേറയും പ്രസാദത്തിന്നും അപ്രസാദത്തിന്നും സാധനമല്ല. പിന്നെന്തിന്നു വിഗ്രഹാരാധനാദികർമ്മങ്ങൾ കൊണ്ടു കായക്ലേശധനവ്യയകഷ്ടനഷ്ടങ്ങളെ അനുഭ വിച്ചു അജ്ഞാനദുഃഖങ്ങളെ വിലക്കു മേടിക്കുന്നു? മനസ്സിനെ ആനന്ദത്തോടു ചേർക്കുവിൻ ആനന്ദിക്കുവിൻ. ഇതു് സർവ്വന്മാർക്കും ജാതിമതഭേദമെന്നിയെ സാധിക്കാ മെന്നു ശ്രുതിയുക്ത്യനുഭവപുരസ്സരം എൻെറ മോക്ഷപ്രദീ പാദിസിദ്ധഗ്രന്ഥങ്ങളിൽ വിസ്തരിച്ചു തെളിയിച്ചി ട്ടുണ്ടു് വിഗ്രഹാരാധനാദികർമ്മങ്ങൾ സർവ്വന്മാർക്കും അജ്ഞാനദുഃഖദോഷകരമാണെന്നും തെളിയിച്ചിട്ടുണ്ടു്. അതുകൊണ്ടു് ഇതിൽ വിസ്തരിക്കുന്നില്ല.

ഇതി ബ്രഹ്മാനന്ദസ്വാമി ശിവയോഗി
വിരചിതെ ആനന്ദവിമാനെ ആനന്ദയോഗപ്രകരണം

---

# ആക്ഷേപ സമാധാന പ്രകരണം.

ആക്ഷേപം 1. സ്വാമിൻ! പരമാത്മാവ്, ആനന്ദം, ശക്തി ഈശ്വരൻ എന്നും മററും പല നാമങ്ങളാൽ വർണ്ണിക്കപ്പെട്ട ദൈവം കരുണാനിധിയാണെന്നും, ഭക്തവത്സലനാണെന്നും, ദീനബന്ധുവാണെന്നും, സൃഷ്ടിസ്ഥിതിസംഹാരകർത്താവാണെന്നും മുമ്പു സ്തുതിച്ചിട്ടുണ്ടല്ലോ, ഇപ്പോൾ അങ്ങിനെയല്ല, നിർഗ്ഗുണനാണെന്നു പറഞ്ഞതു ശരിയൊ?

സമാധാനം. 1. അതെല്ലാം പൂർവ്വന്മാരെ അനുസരിച്ചു പറഞ്ഞതാകുന്നു. നിർഗുണവസ്തുവാണ് ദൈവം എന്നാണ് എൻെറ അഭിപ്രായം. പൂർവ്വന്മാരും ഇങ്ങിനെ അഭിപ്രായപ്പെട്ടിട്ടുണ്ടു്

ആക്ഷേപം 2. ''സിദ്ധവേഷനായ്'' വന്നിട്ടെനിക്കുനീ
മദ്ധ്യലക്ഷ്യത്തെ തൊട്ടു കാണിച്ചില്ലെ?

എന്നു സ്വാമിയുടെ ശിവയോഗരഹസ്യത്തിലും മററു കൃതികളിലും പറഞ്ഞതു് സ്വാമിയുടെ സ്വാനുഭവമല്ലെയൊ? അതൊ പൂർവ്വന്മാരെ അനുസരിച്ചു പ്രയോഗിച്ചതൊ? അതു അനുഭവമാണെങ്കിൽ സ്വാനുഭവം കൊണ്ടുതന്നെ ദൈവം സഗുണമാണെന്നു സ്വാമികൾ സമ്മതിച്ചുപോയല്ലൊ. അതിന്നു വിപരീതമായി നിർഗ്ഗുണനാണെന്നു പറഞ്ഞതെങ്ങിനെ?

സമാധാനം. 2. മനസ്സിനെ അന്തർമുഖപ്പെടുത്തുമ്പോൾ പല രൂപങ്ങളും കാണപ്പെടുന്നുണ്ടു് അതിൽ ഒരു സിദ്ധവേഷൻ മദ്ധ്യലക്ഷ്യത്തെ ഇനിക്കു കാണിച്ചുതരികയുണ്ടായി. ആ സിദ്ധവേഷനെയാണ് ഞാൻ ഗുരുവായി ആദിനാഥൻ, ഉമാസഹായൻ, ഈശ്വരൻ എന്നും മററും വന്ദിച്ചതു്. ഹിന്തുമതം അങ്ങിനെയാ

ണെല്ലൊ നിർബ്ബന്ധിച്ചിട്ടുള്ളതും പഠിപ്പിക്കുന്നതും. പിള്ള പഠിത്തത്തിൽതന്നെ,

''ഈശ്വരനെന്നും ഗുരുവെന്നും രണ്ടില്ല
നിശ്ചയിച്ചോൾക്കുമ്പോളൊന്നുതന്നെ

എന്നല്ലയൊ പഠിപ്പിക്കുന്നതു്. അതുകൊണ്ടു ഈ ആക്ഷേപം അസാരം. ദൈവം നിർഗ്ഗുണവസ്തു തന്നെ

ആക്ഷേപം 3. ''മനസ്സിനെ അന്തർമ്മുഖപ്പെടുത്തു മ്പോൾ'' എന്നു സ്വാമികൾ അരുളിച്ചെയ്തതുകൊണ്ടു അന്തർമ്മുഖവഴി അവിടെക്കു മുമ്പുതന്നെ അറിയാമെന്നു സിദ്ധിച്ചു പിന്നെ സിദ്ധവേഷൻ ഉപദേശിക്കേണ്ട ആവശ്യമില്ലല്ലൊ.

സമാധാനം 3 ഞാൻ മനസ്സിനെ,നയനമദ്ധ്യത്തിൽ വെച്ചിട്ടാണ് അന്തർമ്മുഖപ്പെടുത്തുവാൻ അഭ്യസിച്ചിരു ന്നതു. സുകരമായും യോഗശാസ്ത്രപ്രസിദ്ധമായും ഇരി ക്കുന്ന ആത്മസ്ഥാനത്തെ തൊട്ടു കാണിച്ചുതന്നതു് ആ സിദ്ധവേഷനായിരുന്നു. അതിന്നു ശേഷമാണ് ആത്മാന ന്ദാനുഭൂതിക്കു ഇനിക്കു സംഗതി വന്നതു്.

ആക്ഷേപം 4 എന്നാൽ ആരാണ് അങ്ങിനെ സിദ്ധ വേഷനായി ഉപദേശിച്ചതു്

സമാധാനം 4. സ്വപ്നത്തിൽ പലരും പലതും കാണപ്പെടുന്നുണ്ടു്. സംഭാഷണാദികൾ ചെയ്യപ്പെടുന്നതും ഉണ്ടു് അതൊന്നും ആത്മമനഃശാക്തിയിൽനിന്നു അന്യ മല്ല. അപ്പോലെ യോഗാഭ്യാസത്തിലും കാണപ്പെടുന്നതും കേൾക്കപ്പെടുന്നതും അനുഭവിക്കപ്പെടുന്നതും ആത്മമന സ്സാന്നിദ്ധ്യംകൊണ്ടു ഉണ്ടാകുന്നതാകുന്നു. ദൈവം ഭക്ത വാത്സല്യാദികൾകൊണ്ടു വികാരപ്പെട്ടുവന്നു കാണിക്കു ന്നതല്ല. ദൈവം നിർഗ്ഗുണവസ്തുതന്നെ. എന്നാൽ ആലോ ചിക്കായ്കയാൽ സ്വപ്നത്തിൽ സ്ത്രീസംഗം ചെയ്തുകാണു മ്പോൾ ചിലർ അതു യക്ഷിബാധയാണെന്നു പറയുന്നു.

അതിൻെറ നിവൃത്തിക്കവേണ്ടി രക്ഷായന്ത്രത്തെ ധരിക്കുന്നു ഭയങ്കരരൂപംവന്നു ഉപദ്രവിച്ചു സ്വപ്നംകണ്ടാൽ അതു ദേവതാബാധയാണെന്നും, മൂൎത്തിബാധയാണെന്നും വിചാരിച്ചു ഭയപ്പെട്ടു തൽശാന്തിക്ക മാന്ത്രികന്മാരെക്കൊണ്ടു വന്നു രക്ഷായന്ത്രം എഴുതിച്ചുകെട്ടുന്നു മരിച്ചുപോയ അച്ഛൻ (പിതാവു) വിശക്കുന്നു എന്നു പറഞ്ഞതായി സ്വപ്നംകണ്ടാൽ ''ശ്രാദ്ധം ഊട്ടേണ്ടകാലം അടുത്തിരിക്കുന്നു. അതാണ. അച്ഛൻ വന്നു വിശക്കുന്നു എന്നു പറഞ്ഞതു'' എന്നു ചിലർ വിശ്വസിച്ചു ഭക്തിപൂർവ്വം ശ്രാദ്ധസദ്യ പൊടിപൊടിക്കുന്നു. മരിച്ചുപോയ അച്ഛൻ മടങ്ങിവരുമൊ? എന്നാൽ ജാഗ്രത്തിൽ തന്നെ വന്നു വേണ്ടതു ആവശ്യപ്പെടാമല്ലൊ. സ്വപ്നത്തിൽ ഈ കണ്ടതെല്ലാം മനസ്സിൻെറ അവസ്ഥാഭേദംകൊണ്ടു് ഉണ്ടായതാകുന്നു. ഇതിനെ ഒരു ദൃഷ്ടാന്തംകൊണ്ടു ഇവിടെ തെളിയിക്കാം ജീവിച്ചിരിക്കുന്ന പലരേയും നാം സ്വപ്നത്തിൽ കാണുന്നുണ്ടു. ചിലരോടു സരസംഭാഷണം ചെയ്യുന്നുണ്ടു്. ചിലരോടു കഠിനമായി കലഹിക്കുന്നുണ്ടു്. ഇവർ സ്വപ്നത്തിൽ നമ്മുടെ അരികിൽ വന്നിട്ടില്ല. സംഭാഷണാദികൾ നടന്നിട്ടും ഇല്ല ഉണൎന്നതിനുശേഷം സ്വപ്നത്തിൽ കണ്ടവരുടെ അരികിൽ ചെന്നു നാം ചോദിച്ചാൽ സ്വപ്നത്തിൽ വന്നിരുന്നു എന്നും മററും അവർ സമ്മതിക്കയും ഇല്ല. ജീവിച്ചിരിക്കുന്നവർ സ്വപ്നത്തിൽവന്നു കണ്ടതു പോലെതന്നെ മരിച്ചവരും മററും സ്വപ്നത്തിൽ വന്നു കണ്ടതും അല്ലാതെ മരിച്ചവർ സ്വപ്നത്തിൽ വന്നിട്ടില്ല യക്ഷിയും വന്നു സ്വപ്നത്തിൽ സംഗം ചെയ്തിട്ടില്ല. ദേവതയും വന്നു ബാധിച്ചിട്ടില്ല. ഇപ്രകാരംതന്നെ നമുക്കു സിദ്ധിച്ച സിദ്ധോപദേശവും ദൈവം ഭക്തവാത്സല്യാദി ഗുണങ്ങൾ കൊണ്ടുവന്നു ഉപദേശിച്ചതല്ല. മനസ്സിൻെറ അവസ്ഥാവിശേഷത്തിൽനിന്നു സിദ്ധിച്ചതാകുന്നു ദൈവം നിൎഗ്ഗുണവസ്തുതന്നെ

ആക്ഷേപം 5. സൃഷ്ടിസ്ഥിതിസംഹാരങ്ങളെ ദൈവം ചെയ്യുന്നുണ്ടെന്നു സ്വാമികരം ചിലേടത്തു കല്പി ച്ചിട്ടുണ്ടല്ലൊ. പിന്നെങ്ങിനെ ദൈവം നിർഗ്ഗുണമെന്നു വാദിക്കുന്നു?

സമാധാനം 5. ദൈവത്തിൽനിന്നു സകലവും ഉണ്ടാകുന്നു. ദൈവത്തിൽ സ്ഥിതിചെയ്യുന്നു ദൈവത്തിൽ തന്നെ ലയിക്കുന്നു. അതുകൊണ്ടു ദൈവം സൃഷ്ടി മുതലായവയെ ചെയ്യുന്നു എന്നു പറഞ്ഞതാകുന്നു ഭൂമിയിൽ നിന്നു പല ഭക്ഷണപദാർത്ഥങ്ങളും, ഔഷധങ്ങളും വൃക്ഷങ്ങളും ഉണ്ടാകുന്നു. ഭൂമിയിൽതന്നെ സ്ഥിതിചെയ്യുന്നു. ഭൂമിയിൽതന്നെ ലയിക്കയും ചെയ്യുന്നു. അതുകൊണ്ടു ഭൂമിയെ സസ്യാദികളുടെ മാതാവെന്നൊ, പിതാവെന്നൊ ബന്ധുവെന്നൊ, സസ്യാദിസൃഷ്ടിസ്ഥിതിയിലയകർത്രി എന്നൊ, നമ്മുടെ അന്നദാത്രിയായ മാതാവെന്നൊ പറയുന്നതു യുക്തംതന്നെ. ഏതിൽനിന്നു ജനിക്കുന്നുവൊ അതിനെ മാതാവെന്നും പിതാവെന്നും രക്ഷക്കുള്ള സാധനങ്ങരം ഏവരിൽനിന്നു ലഭിക്കുന്നുവൊ അവരെ നമ്മുടെ രക്ഷിതാവെന്നും ആശ്രിതവത്സലൻ എന്നും പറയുന്നതു ലോകസമ്പ്രദായമാകുന്നു. സസ്യാദികളുടെ ഉല്പത്തിക്കൊ രക്ഷക്കൊവേണ്ടി ഭൂമി പെണ്ണായിട്ടൊ ആണായിട്ടൊ വികാരപ്പെടുന്നതും ഇല്ല. ഭൂമി കൃഷിക്കാരനുമാത്രം ധാന്യസമ്പത്തിയെനൽകി, അതുകൊണ്ടു ഭൂമിക്കു സമദൃഷ്ടിത്വം ഇല്ലാ പക്ഷപാതിനിയാണ് എന്നു പറഞ്ഞുകൂടാ. ഭൂമിയെപ്പോലെ ശക്തിയും (ദൈവവും) സമസ്ത ചരാചരജഗത്തിന്റെ ഉൽപത്തിസ്ഥിതിലയങ്ങരംക്കും ആനന്ദത്തിന്നും ആധാരഭൂതയാകുന്നു, എന്നല്ലാതെ വികാരപ്പെടുന്നു എന്നർത്ഥത്തെ എന്റെ പ്രബന്ധങ്ങളിൽ കല്പിക്കരുതു് ദൈവം നിർഗ്ഗുണവസ്തുതന്നെ. മോക്ഷപ്രദീപത്തിൽ ശക്തി തത്വസിദ്ധിപ്രകരണത്തെ വായിച്ചു നോക്കുക എന്നാൽ എന്നോടു ഇങ്ങിനെ ആക്ഷേപിക്കുകയില്ല.

ആക്ഷേപം 6. ദുർഗ്ഗാ, സരസ്വതീ, ലക്ഷ്മി മുതലായ ദേവിമാരും ത്രിമൂർത്തികളും മററു പലരും ശക്തിയെ ഭജിച്ചിട്ടാണ് ഓരോ സിദ്ധികളെ പ്രാപിച്ച പൂജ്യന്മാരായിതീർന്നതു് എന്നു കാണിക്കുന്ന പ്രമാണങ്ങളെ മോക്ഷപ്രദീപത്തിൽ സ്വാമികൾ എടുത്തുചേർത്തിരിക്കുന്നു. അവർ അങ്ങിനെ പൂജ്യന്മാരായിത്തീന്നതു സ്വാമികൾക്ക് അനുഭവമുണ്ടോ? ഇല്ലെങ്കിൽ അനുഭവമില്ലാത്ത പ്രമാണങ്ങളെ എടുത്തുകാണിച്ചു ജനങ്ങളെ സിദ്ധികാംക്ഷികളാക്കി ദുഃഖത്തിൽ സ്വാമികളും ചാടിക്കേണമൊ? അങ്ങിനെ ദുഃഖത്തിൽ ചാടിക്കുന്ന പ്രമാണങ്ങളെ അങ്ങുന്നു് ഖണ്ഡിക്കുകയാണല്ലൊ ചെയ്തിട്ടുള്ളതും ചെയ്യുന്നതും?

''സിദ്ധിയെ കാംക്ഷിച്ചുകൊണ്ടാൽദുഃഖം
സിദ്ധിക്കും ആനന്ദം സിദ്ധിക്കയില്ല''

എന്നു ആനന്ദഗീതയിലും അങ്ങുന്നു് പറഞ്ഞിരിക്കുന്നുവല്ലൊ.

സമാധാനം 6. ശക്തിപ്രധാനമായ ഒരു നൂതന മതത്തെ ഞാനായി സ്ഥാപിപ്പാൻ പുറപ്പെട്ടതല്ല. ശക്തിക്കു പ്രധാന്യം പണ്ടേ പ്രസിദ്ധപ്പെട്ടിരിക്കുന്നു. എന്ന സംഗതിയെ മാത്രം തെളിയിപ്പാൻവേണ്ടി മോക്ഷപ്രദീപത്തിൽ—

''ദുർഗ്ഗാചതൽ പദം ധ്യാത്വാസർവ്വപൂജ്യാബഭൂവഹ''
ഇത്യാദി പ്രമാണങ്ങളെ ചേത്തതാകുന്നു. ദൈവം സഗുണമെന്നു കാണിച്ചു സിദ്ധികൾ കിട്ടും എന്നു തെളിയിപ്പാനൊ ജനങ്ങളെ സിദ്ധികാംക്ഷികളാക്കി ദുഃഖത്തിൽ ചാടിക്കുവാനൊ ചേത്തതല്ല

ആക്ഷേപം 7. ആനന്ദകല്പദ്രുമത്തിൽ സുബ്രഹ്മണ്യൻ, ശക്തിരാമൻ, ശിവൻ, കൃഷ്ണൻ എന്നിങ്ങിനെ മൂർത്തിഭേദങ്ങളെ സ്തുതിച്ചതുകൊണ്ടു അവരെ ഓരോരുത്തരെ

വെച്ചേറെഭജിക്കേണ്ടതാണെന്നു സ്വാമികഠം സമ്മതിച്ചു പോയിരിക്കുന്നു. അതുകൊണ്ടു സ്വാമികളും മൂത്തിഭേദ ഭ്രമത്തേയും ബാഹ്യോപാസനാഭ്രമത്തേയും ഉണ്ടാക്കിത്തീത്തിരിക്കുന്നു. ആയതിനാൽ കർമ്മികഠം അപ്രകാരം ചെയ്യുന്നതിനെ ഖണ്ഡിപ്പാൻ അങ്ങേക്കു അവകാശമില്ല

സമാധാനം 7. എൻെറ സ്തോത്രങ്ങളുടെ പരമാത്ഥത്തേയും മോക്ഷപ്രദീപത്തിലെ ശക്തിമാഹാത്മ്യത്തേയും മനസ്സിരുത്തിനോക്കിയാൽ ഞാൻ മൂത്തിഭേദഭ്രമത്തേയും ബാഹ്യോപാസനാഭ്രമത്തേയും ഉണ്ടാക്കിയിട്ടില്ല. ഒരേ ശക്തിയെത്തന്നെയാണ് പല നാമങ്ങഠംകൊണ്ടു സ്തുതിച്ചിരിക്കുന്നതു. ആ ശക്തിയിൽ മനസ്സിനെ ലയിപ്പിക്കേണ്ടതു ഗാത്രക്ഷേത്രം വഴിക്കാണു ബാഹ്യക്ഷേത്രംവഴിക്കല്ലൊ എന്നതു തെളിയും.

നോക്കുക. എൻെറ ''ശിവാനന്ദവിംശതയിൽ''

മുക്കോണത്തിൻ നടുവിൽ നിൽക്കും ബിന്ദുസ്വരൂപ പരമാത്മൻ; എന്നതിൻെറ അത്ഥം,— സുഷുമ്നാഗ്രത്തിൽ സ്വയം പ്രകാശസ്വരൂപനായിരിക്കുന്ന പരമാത്മാവെ! എന്നാകുന്നു.

എൻെറ ''രാമാനന്ദവിംശതിയിൽ'

''എന്നുടെ ഗാത്രക്ഷേത്രം തന്നിൽ നടുസ്ഥൂണസീമ്നിഹെരാമ!'' എന്നു പറഞ്ഞതിന്നും സുഷുമ്നാഗ്രത്തിൽ ഉള്ള ആത്മാവെ! എന്നാകുന്നു അത്ഥം. രമന്തെ യോഗിനൊസ്മിന്നിതിരാമഃ യോഗികഠം ആരിൽ രമിക്കുന്നുവൊ അവൻ രാമൻ. യോഗികഠം ആത്മാവിലല്ലെയൊ രമിക്കുന്നതു്.

എൻെറ ''കൃഷ്ണസ്തവരത്നത്തിൽ''

''പരിപൂർണ്ണൻ നീയെങ്ങും ഗുരുവായൂരെങ്ങിനെയൊതുങ്ങുന്നു?'' എന്നു പറഞ്ഞതിന്നു അഖണ്ഡ സംപൂർണ്ണ

സ്വരൂപനായ നീ സുഷുമ്നാഗ്രത്തിൽ എങ്ങിനെ ഒതുങ്ങുന്നു എന്നാകുന്നു അർത്ഥം.

ഗുരുവായൂർ—ഗുരുവായിരിക്കുന്ന വായുവിന്നു (പ്രാണന്നു) ഊരായിരിക്കുന്നതു സുഷുമ്നാഗ്രമാകുന്നു.

''വാതാലയം, സിദ്ധപദം, പ്രയാഗാഖ്യം, ചിദംബരം'' എന്നു ശിവജ്ഞാനദീപികാ. വാതാലയം എന്ന പദത്തിന്റെ മലയാളമാകുന്നു ഗുരുവായൂർ. എന്റെ ശക്തിസ്തോത്രത്തിൽ.

''കണ്ടു സുഷുമ്നാനടുവിൽ കുണ്ഡലീ
ഹൈശക്തിനിന്നെനിത്യം ഞാൻ''
എന്റെ ''സുബ്രഹ്മണ്യസ്തോത്രത്തിൽ''

കോടിമിന്നൽ കണക്കെ നിൻപ്രഭ കണ്ടു 'കണ്ടു സുഷുമ്നയാം നാഡിമേൽ മരുവുന്നവന്റെ സമസ്തവും സഫലം ഗുഹ!

എന്റെ ''ശിവയോഗരഹസ്യത്തിൽ''
''മിന്നൽകോടി കണക്കെസ്സുഷുമ്നാഗ്രം
തന്നിൽ ജ്യോതിസ്വരൂപനായീടുന്ന
നിന്നെക്കണ്ടു ഞാനാനന്ദ മഗ്നനായ്''

ഈ മൂന്നിലും സുഷുമ്നയിൽ വിളങ്ങുന്ന ശക്തിയെ—ആത്മാവിനെത്തന്നെയാണ് ഞാൻ പറഞ്ഞിട്ടുള്ളതു്

എന്റെ ''ആനന്ദഗീതയിൽ''
കണ്ണുചിമ്പിച്ചിത്തം വിണ്ണിൽ വെച്ചീടാനും
ദണ്ണമെന്തിന്നാണ് ആനന്ദം!''
എന്റെ ''ജ്ഞാനകമ്മിയിൽ''
''ആകാശം പാരെടി ജ്ഞാനപ്പെണ്ണെ!''
എന്റെ ''സിദ്ധാനുഭൂതിയിൽ''
''കണ്ണുകരം ക്ലച്ചിപ്പോയി വിണ്ണിൽജ്യോതിസ്സ്
കണ്ടനേരത്തിൽ''

ഈ മൂന്നിലും വിണ്ണ് ആകാശം എന്ന പദങ്ങരം

സുഷുമ്നാഗ്രത്തെ കുറിക്കുന്നവയാകുന്നു. ഈ മൂന്നിലും സുഷുമ്നയെ ലക്ഷ്യമാക്കിത്തന്നെയാണ് പറഞ്ഞിട്ടുള്ളതു്

ദ്വാദശാന്തം മഹാകാശം സ്വർല്ലോകാധാരമാന്തരം''

എന്നു ശിവജ്ഞാനദീപികാ. മഹാകാശം എന്നതിന്റെ മലയാളമാണ് ആകാശം വിണ്ണ് എന്ന പദങ്ങൾ.

ഇങ്ങിനെ ഒരെ സുഷുമ്നാസ്ഥാനത്തിൽ ഒരെ പരമാത്മാവിനെ വർണ്ണിക്കയും തദ്ദർശനത്തിന്നു അതെസ്ഥാനത്തിൽ തന്നെ മനസ്സിനെ ചേൎക്കേണ്ടതാണെന്നു എന്റെ സ്തോത്രങ്ങൾ കൊണ്ടും ജ്ഞാനഗ്രന്ഥങ്ങൾകൊണ്ടും കാണിക്കയും ചെയ്തിരിക്കുന്നു. ബാഹ്യക്ഷേത്രങ്ങൾതോറും ഓടിനടപ്പാനൊ ജലഗന്ധപുഷ്പധൂപദീപനൈവേദ്യ പദാർത്ഥങ്ങളെ സമ്പാദിച്ചു നാനാ വിഗ്രഹാരാധനാദി ചെയ്‌വാനൊ എന്റെ സ്തോത്രങ്ങളിൽ കല്പിച്ചിട്ടും ഇല്ല. പ്രതിഷ്ഠാകർത്താക്കന്മാർ അജ്ഞാനികളാകുന്നു എന്നു എന്നെന്നും തെളിയിപ്പിക്കുന്ന മായാത്ത ശിലാസ്തംഭങ്ങളെ (ശിവൻ, വിഷ്ണു, രാമൻ, കൃഷ്ണൻ, സുബ്രഹ്മണ്യൻ എന്നിങ്ങിനെ ഓരോ വിഗ്രഹങ്ങളെയും) ഞാൻ നാട്ടിയിട്ടില്ല. വിശേഷിച്ചു ''സകലത്തെയും പരിശോധിക്കുമ്പോൾ എല്ലാം ശക്തിമയമായി തന്നെഇരിക്കുന്നു. നാമത്താൽ ഭ്രമിക്കുന്ന കൂട്ടക്കാൎക്കും രുചിക്കേണമെങ്കിൽ അവൎക്കിഷ്ടമുള്ള നാമങ്ങളെത്തന്നെ പറയേണം. അതുകൊണ്ടു അങ്ങിനെ (ബ്രഹ്മം, വിഷ്ണു, ശിവൻ, സുബ്രഹ്മണ്യൻ രാമൻ) എന്നുംമററും പറഞ്ഞതാകുന്നു. ഞാൻ വർണ്ണിച്ചതെല്ലാം ഒരെവസ്തുവെ തന്നെ എന്നു മോക്ഷപ്രദീപത്തിൽ വ്യാഖ്യാനിച്ചിട്ടും ഉണ്ടു്. എല്ലാംകൊണ്ടും ഒരേ ആത്മാവിൽ ഗാത്രക്ഷേത്രം വഴിക്കു മനസ്സിനെ നിൎത്തുവാനല്ലാതെ ഞാൻ വിഗ്രഹാരാധനയെ എന്തിലാണ് എവിടെയാണ് വിധിച്ചിട്ടുള്ളതു്. വിഗ്രഹവിശേഷത്താൽ വിഗ്രഹത്തെ പിളൎക്കുകയാണ് ചെയ്തിട്ടുള്ളതു്.

അതിനാൽ പല സാരഗ്രാഹികൾ വിഗ്രഹാരാധനയെ വിടുകയും ചെയ്തിരിക്കുന്നു, ഇങ്ങിനെ ഇരിക്കെ ബാഹ്യോപാസനാഭ്രമത്തെയും മൂർത്തിഭേദഭ്രമത്തേയും സ്തോത്രങ്ങൾ നിമിത്തം ഞാൻ ഉണ്ടാക്കിയിരിക്കുന്നു എന്നു പറയുന്നതു തെററിധരിച്ചിട്ടാകുന്നു. അവതാരങ്ങളും അഷ്ടസിദ്ധികളും ഉണ്ടെന്നു പറഞ്ഞതു പൂർവ്വന്മാരെയും പ്രമാണങ്ങളെയും അനുസരിച്ചു പറഞ്ഞതാകുന്നു. ഇനിക്ക് അവയിൽ വിശ്വാസമില്ല. അതിന്നുമതിയായ കാരണം ഇതിൽ കൊത്തിട്ടുണ്ടു്.

ആക്ഷേപം 8. മന്ത്രവും,, സ്തോത്രവും ഒന്നും ആവശ്യമില്ല എന്നു ഇപ്പോൾ സ്വാമികൾ കല്പിക്കുന്നതു സ്വാമികളുടെ സിദ്ധാന്തഭ്രതി സ്തോത്രങ്ങൾക്കു നേരെ വിപരീതമായിരിക്കുന്നു. സ്തോത്രങ്ങൾകൊണ്ടു ആവശ്യമില്ലെങ്കിൽ എന്തിന്നു സ്തോത്രങ്ങളെ സ്വാമികൾ ഉണ്ടാക്കി? മന്ത്രങ്ങൾക്കു സിദ്ധിയില്ലെങ്കിൽ—

''മുന്നംപഞ്ചാക്ഷരമതു വഹ്നിവസിക്കുംത്രികോണമദ്ധ്യത്തിൽ നന്നായൂന്നി നിനച്ചേൻ എന്നതിനാൽ ഞാൻ കരേറിമേൽപെട്ടു'' എന്ന് എങ്ങിനെ പറഞ്ഞു?

സമാധാനം 8. മന്ത്രങ്ങളേയും സ്തോത്രങ്ങളേയും എന്നല്ല ദൈവത്തേയുംകൂടി സ്മരിക്കാതെ മനസ്സിനെ മാത്രം വെക്കേണ്ട വിധത്തിൽ വെച്ചാൽ മുക്തിയെ പ്രാപിപ്പാൻ കഴിയുന്നതാണെന്നുള്ള ജ്ഞാനവിശേഷം ഇനിക്കു ഇപ്പോൾ സിദ്ധിച്ചിരിക്കുന്നു. മുന്നംപഞ്ചാക്ഷരമതു എന്ന പദ്യത്തിൽ പറഞ്ഞപ്രകാരം ''ത്രികോണമദ്ധ്യ''ത്തിൽ മനസ്സിനെ ഊന്നിയതുകൊണ്ടാണ് ഞാൻ മേൽപെട്ടുകയറിയതു്. പഞ്ചാക്ഷരജപംകൊണ്ടു മാത്രം അങ്ങിനെ വരുവാൻ സംഗതിവരികയില്ലാ എന്നും പിന്നീടുള്ള ആലോചനകൊണ്ടു മനസ്സിലായിരിക്കുന്നു. അതുകൊണ്ടു മന്ത്രസ്തോത്രാദികളെ നിഷേധിച്ചതാകുന്നു.

മന്ത്രസ്തോത്രാദികരംക്ക ആത്മജ്ഞാനാനന്ദത്തെ കൊടുപ്പാൻ ശക്തിയുണ്ടെങ്കിൽ ഓങ്കാരം, പഞ്ചാക്ഷരം, അഷ്ടാക്ഷരം, ഗായത്രി മുതലായ മഹാ മന്ത്രങ്ങളെ അക്ഷരലക്ഷം ജപിച്ചിട്ടും സദാ സ്തോത്രാദികളെ ചെയ്തിട്ടും ആത്മജ്ഞാനാനന്ദത്തെ അണുവോളവും അനുഭവിക്കുവാൻ സംഗതിവരാതെ ഹിന്തുക്കരം വിഗ്രഹാരാധനാ, യാഗം, വ്രതം, തീർത്ഥസ്നാനം മുതലായ അജ്ഞാനദുഃഖകർമ്മങ്ങളിൽ അലയുവാൻ സംഗതി വരികയില്ല. സംശയമില്ല. മനസ്സിനെ വേണ്ടവിധം വെച്ചാൽ ജപിച്ചാലും ജപിച്ചിട്ടില്ലെങ്കിലും ഈശ്വരനെ സ്മരിച്ചാലും സ്മരിച്ചിട്ടില്ലെങ്കിലും സ്തുതിച്ചാലും സ്തുതിച്ചിട്ടില്ലെങ്കിലും കാണേണ്ടതിനെ കാണാം (ആത്മസാക്ഷാൽകാരം ലഭിക്കാം) ആകാശത്തിൽ ദൃഷ്ടിയെ വെച്ചാൽ "ഓം സൂര്യായനമഃ" എന്നു ജപിച്ചാലും, ജപിച്ചിട്ടില്ലെങ്കിലും സൂര്യനെ സ്തുതിച്ചാലും സ്തുതിച്ചിട്ടില്ലെങ്കിലും സൂര്യനെ ധ്യാനിച്ചാലും ധ്യാനിച്ചിട്ടില്ലെങ്കിലും സൂര്യനെ കാണാം. സൂര്യനെ കാണേണ്ട എന്നുപറഞ്ഞാലും നമുക്ക സൂര്യനെ കാണാം. അപ്രകാരം മനസ്സിനെ മാത്രം വെക്കേണ്ടവിധത്തിൽ വെച്ചാൽ ഇനിക്ക ആനന്ദം വേണ്ടാ എന്നുപറഞ്ഞാലും ആനന്ദം സിദ്ധിക്കും.

ആക്ഷേപം 9. ഇങ്ങിനെയാണെങ്കിൽ ആനന്ദം അതിശീഘ്രത്തിൽ സിദ്ധിക്കുമെല്ലൊ.

സമാധാനം 9. ആനന്ദം അതിശീഘ്രത്തിൽ സിദ്ധിച്ചുകാണുന്നു. ചിലർക്കു ചിരകാലംകൊണ്ടെ സിദ്ധിച്ചു കാണുന്നുള്ളു. ഇങ്ങിനെ വ്യത്യാസപ്പെട്ടു കാണുന്നതു് സാധകന്റെ മനസ്സിന്റെ ഭേദംകൊണ്ടുംമററു മാകുന്നു. ഇതിനെ ചില ഉദാഹരണങ്ങരംകൊണ്ടു് തെളിയിക്കാം. ഉപാധിയുടെ ഭേദംകൊണ്ടു ചില സ്ത്രീ പുരുഷന്മാൎക്ക പ്രഥമ സംഗത്തിൽതന്നെ സന്തതിയുണ്ടാകുന്നു. ചിലൎക്ക ചിരകാലംകൊണ്ടെ സന്തതിയുണ്ടായി കാണു

ന്നുള്ളു. ഇങ്ങിനെ ആത്മമനസ്സംഗത്തിലും അനുഭവം കാണപ്പെടുന്നു

2. ഒരുപോലെ പഠിച്ചു പാസ്സായിട്ടുള്ളവർ എല്ലാവരും ഒരുപോലെ ഉന്നതാധികാരികളായി കാണുന്നുണ്ടൊ? ഇല്ല. ചിലർ മേലധികാരികളായിട്ടിരിക്കുന്നു. ചിലർ അവരുടെ കീഴിൽ ഇരിക്കുന്നു. ചിലർ തുല്യനിലയിൽ ഇരിക്കുന്നു. ചിലർ ഒന്നും കിട്ടാതെ വട്ടത്തിൽ തിരിയുന്നു. ചിലർ രോഗികളായി ദുഃഖിക്കുന്നു. ചിലർ ഫലസിദ്ധികാലത്തിൽ മരിച്ചുപോകുന്നു. ഒരുപോലെ പഠിച്ചു പാസ്സായിട്ടും ഫലസിദ്ധി പലപ്രകാരത്തിലല്ലയൊ കലാശിക്കുന്നതു. അപ്രകാരം തന്നെ യോഗാനന്ദ ഫലസിദ്ധിയും. ഫല സിദ്ധിപ്രയത്നത്തിൻെറയും ഉപാധിയുടേയും ഭാഗ്യത്തിൻെറയും താരതമ്യംപോലെയാകുന്നു എന്നതു സർവ്വകാര്യത്തിലും നമുക്ക് അനുഭവമല്ലയൊ, ഇതു സർവ്വമത സമ്മതവും അല്ലെയൊ?

ആക്ഷേപം 10 "യോഗാനന്ദ ചിഹ്നങ്ങളെ കണ്ടവൻ സമസ്തവിഷയങ്ങളെയും തൃണംപോലെ തള്ളി യോഗനന്ദത്തെ ശരണം പ്രാപിക്കും" എന്നു മോക്ഷപ്രദീപത്തിൽ പറഞ്ഞിരിക്കുന്നു. ഇതിന്നു വിപരീതമായി അങ്ങയുടെ അനുഭവസ്ഥന്മാരായ ചില ശിഷ്യന്മാരിൽ വിഷയവ്യാപാരങ്ങരം കാണപ്പെടുകയും ചെയ്യുന്നു. ഇതു് എന്താണ്?

സമാധാനം 10. ഇനിക്കു യോഗാനന്ദ ചിഹ്നങ്ങളെ കാണ്മാൻ സംഗതി വന്നപ്പോരം വിഷയാസക്തി വിടുകയുണ്ടായി. അങ്ങിനെ പണ്ടു ചിലയോഗികരംക്കും ഉണ്ടായ സംഗതിയെ ഞാൻ പ്രമാണം കൊണ്ടറിയും ആ പ്രമാണത്തെയും എൻെറ അനുഭവത്തെയും പിടിച്ചു മോക്ഷപ്രദീപത്തിൽ അങ്ങിനെ പറഞ്ഞതാകുന്നു. ചിലർക്കു സ്വാനുഭവമുണ്ടായാലും കാലക്രമംകൊണ്ടെ

വിഷയവ്യാപാരം വിട്ടുകാണുന്നുള്ളു. ഭീഷ്മർ മഹാ യോഗിയാണത്രെ. അനുഭവസ്ഥനമാണത്രെ. കാശീരാജ പുത്രികളെ അപഹരിച്ചില്ലയൊ, ദുര്യോധനന്റെ പക്ഷ ത്തിൽനിന്നു യുദ്ധംചെയ്തു മരിച്ചില്ലയൊ? പരാശര മഹർഷി കൈവർത്താംഗനയെ അംഗീകരിച്ചില്ലയൊ? ശ്രീകൃഷ്ണൻ രുഗ്മിണിയെ അപഹരിച്ചില്ലയൊ? ഇങ്ങി നെ പണ്ടുള്ള യോഗജ്ഞാനികൾ പലരും ചെയ്തു കാണുന്നുണ്ടു്. ഇതിന്നു കാരണം പലതും ഉണ്ടു്. അതു ഇവിടെ വിസ്തരിക്കപ്പെടുന്നില്ല.

ആക്ഷേപം 11 ശിവയോഗരഹസ്യത്തിൽ, "സ്ത്രീ കളെ ശവക്കൂട്ടങ്ങളെപ്പോലെ, ലോകത്തെ ക്രൂരസർപ്പ ത്തിനെപ്പോലെ, ആകവെ വിഷയത്തെ വിഷംപോലെ ഏകചിത്തനായ് വർജ്ജിച്ചു കൊള്ളേണം"

ഇങ്ങിനെ പറഞ്ഞിരിക്കുന്നതുകൊണ്ടു യോഗത്തെ അഭ്യസിക്കേണമെങ്കിൽ സർവ്വവിഷയങ്ങളേയും വിടേണ മെന്നു നിർബ്ബന്ധിച്ചിരിക്കുന്നു.

''വിദ്വേഷാംശാസ്ത്രസംസാരൊയോഗാഭ്യാസസ്യവിഘ്നകൃൽ'

ഇത്യാദി പ്രമാണംകൊണ്ടു ശാസ്ത്രങ്ങളും കൂടി യോഗാഭ്യാസത്തിന്നു വിഘ്നമാണെന്നുമോക്ഷ പ്രദീപത്തി ൽ പറഞ്ഞിരിക്കുന്നു. ഈ പറഞ്ഞതിന്നു വിപരീതമായി "അയംഗൃഹസ്ഥോ രാജയോഗി" ഇത്യാദി പ്രമാണംകൊണ്ടും ഉദാഹരണങ്ങൾകൊണ്ടും രാജയോഗം സംസാരികൾക്കും സർവ്വന്മാർക്കും അഭ്യസിക്കാമെന്നു പറഞ്ഞതു എങ്ങിനെ? പൂർവ്വാപരവിരോധമല്ലെയൊ?

സമാധാനം 11 മോക്ഷപ്രദീപത്തിലുള്ള യോഗാധി കാരപ്രകരണത്തെ വായിച്ചുനോക്കുക. സമാധാനം കിട്ടും എങ്കിലും അല്പംകൂടി പറയാം. കടുംപഥ്യത്തെ വൈദ്യൻ വിധിച്ചാൽ ചിലർ മാത്രമെ അതിനെഅനുസരിച്ചു് ചികിത്സിച്ചു രോഗത്തെ ശമിപ്പിക്കുവാൻ ശ്രമിക്കുന്നുള്ളു.

ചിലർ "വറച്ചോറു തിന്നു ജലപാനം കൂടി പാടില്ലാതെ ദാഹിച്ചു കിടന്നു ബുദ്ധിമുട്ടുവാൻ എന്നെക്കൊണ്ടു കഴികയില്ല, രോഗം മാറീട്ടില്ലെങ്കിലും വേണ്ടില്ല ഇഷ്ടംപോലെ വല്ലതും അനുഭവിച്ചു ചാകാമല്ലൊ" എന്നു പറഞ്ഞു ചികിത്സയെ വിട്ടു കളയുന്നു. അങ്ങിനെ വരാതിരിപ്പാൻവേണ്ടി "ഇച്ഛാപഥ്യംമതി. ദിവസംപ്രതി മരുന്നിനെ ശീലിക്കുക, രോഗം മാറും" എന്നു വിധിച്ചാൽ എല്ലാവരും ചികിത്സിക്കും. ആരോഗ്യവും സിദ്ധിക്കും. അപ്രകാരം സംസാരത്തിലിരുന്നുകൊണ്ടു തന്നെ യഥാശക്തി യോഗത്തെ ശീലിച്ചാൽ മതി ആനന്ദം സിദ്ധിക്കും എന്നു വിധിച്ചാൽ സർവ്വരും അതിനു ശ്രമിക്കും ആനന്ദം സിദ്ധിക്കയും ചെയ്യും. ഇതു എനിക്കു എത്രയൊ അനുഭവമാകുന്നു. അതുകൊണ്ടു സർവ്വജനോപകാരമായിത്തീരുവാൻവേണ്ടി സംസാരത്തിൽ ഇരുന്നുകൊണ്ടു തന്നെ രാജയോഗം ശീലിക്കാമെന്നു ശ്രുതിയുക്ത്യനുഭവപൂർവ്വം ഞാൻ പിന്നേയും പിന്നേയും സിദ്ധാന്തിച്ചതാകുന്നു. പുത്രമിത്രകളത്രാദിസംസാരത്തെ മുഴുവൻ ഉപേക്ഷിച്ചാലെ യോഗം ശീലിച്ചുകൂടു എന്നു വിധിച്ചാൽ അതിനെ അനുസരിപ്പാൻ കോടിയിൽ ഒരുവനൊ മററൊ ഉണ്ടായി എന്നു വന്നേക്കാം. അങ്ങിനെ കടുംപഥ്യം വിധിച്ചതു യോഗജ്ഞാനം നശിപ്പാനുള്ള പല കാരണങ്ങളിൽ മുഖ്യകാരണമായിത്തീർന്നിരിക്കുന്നു സംസാരം മുഴുവനും ഉപേക്ഷിക്കേണമെന്നു വിധിച്ചതു യോഗാഭ്യാസത്തിൻെറ നിർവിഘ്നത്തിന്നു വേണ്ടിയാകുന്നു എങ്കിലും അതു നിർവ്വിഘ്നമായിട്ടാണു പരിണമിച്ചതു്.

ആക്ഷേപം 12. ശിവയോഗരഹസ്യത്തിൽ—

"കലികാലവും മൂത്തു ചമഞ്ഞിതു, നിലയില്ലാതെയായീ ജനങ്ങൾക്കും"

എന്നു പറഞ്ഞതുകൊണ്ടു കലികാലത്തെ സ്വാമികൾ സമ്മതിച്ചിരിക്കുന്നു. മോക്ഷപ്രദീപത്തിൽ—

"സത്താം സത്യയുഗം സാക്ഷാൽ സർവ്വത്തൈവാ സത്താംകലിഃ"

എന്ന പ്രമാണംകൊണ്ടു യുക്ത്യനുഭവങ്ങൾകൊണ്ടും കലി കാലമില്ലെന്നു ഖണ്ഡിക്കുകയും ചെയ്തിരിക്കുന്നു. ഇതു പൂർവ്വപരവിരോധമല്ലയൊ?

സമാധാനം 12. പൂർവ്വാപര വിരോധമില്ല. "കലി കാലമില്ലെന്നു ഖണ്ഡിച്ചത് സത്തുക്കൾക്കാകുന്നു. അസത്തുക്കൾക്കു എല്ലായ്പോഴും കലികാലംതന്നെ എന്നാണ് ഞാൻ സിദ്ധാന്തിച്ചിട്ടുള്ളതു്. അങ്ങിനെയ ല്ലെയൊ ആ പ്രമാണത്തിന്റെ അർത്ഥവും? മോക്ഷപ്രദീപ ത്തിൽ ഞാൻ പറഞ്ഞതും അങ്ങിനെയല്ലെയൊ? സത്തു ക്കൾക്കു അന്നും ഇന്നും എന്നും സത്യയുഗം തന്നെ. അസത്തു ക്കൾക്കു അന്നും ഇന്നും എന്നും കലിയുഗംതന്നെ," മുഹൂർത്തം, യാമം, എന്നും മററും പല ഖണ്ഡങ്ങളായി കാലത്തെ വിഭാഗിച്ചിട്ടുണ്ടു്. അതുകൊണ്ടു കാലം ഖണ്ഡംഖണ്ഡമായി മുറിഞ്ഞിട്ടിരിക്കുന്നില്ല. മുഹൂർത്ത കാലം വെളുത്ത നിറത്തിൽ ബാല്യരൂപത്തിലുള്ളതാണ് യാമകാലം ചുവന്ന നിറത്തിൽ വികൃതിസ്വരൂപത്തി ലുള്ളതാണ് എന്നും മററും വിചാരിക്കുന്നതു ശരിയൊ? അപ്രകാരമാണ് കൃതയുഗം സൽസ്വരൂപനും സവക്കും ഗുണകാരിയും ആകുന്നു. കലിയുഗം കറുത്ത ഭയങ്കര രൂപനും സർവ്വക്കും ദോഷത്തെ ചെയ്യുന്ന ദുഷ്ടനും ആകുന്നു എന്നു വിചാരിക്കുന്നതു്. നാമരൂപാദികളില്ലാ തെയും ഭാഗിക്കപ്പെടുവാൻ പാടില്ലാതെയും ഇരിക്കുന്ന കാലത്തിനെ ഭാഗിച്ചു ഭാഗിച്ചു ഒരേ പേരുകൾ മനുഷ്യരാൽ കല്പിക്കപ്പെട്ടതാകുന്നു. മററുള്ള മതക്കാർ ഈ തരത്തിലല്ല കാലത്തിന്നു ഭാഗങ്ങളേയും നാമങ്ങളെയും കല്പിച്ചി ട്ടുള്ളതും. വ്യവഹാരസൌകര്യത്തിന്നുവേണ്ടി ഇങ്ങിനെ ചെയ്തിട്ടുള്ളതുമാകുന്നു.

ആക്ഷേപം 13.

"ബ്രാഹ്മണക്ഷത്രിയവിശാം സ്ത്രീശൂദ്രാണാഞ്ചപാവനം
ശാന്തയെ കമ്മണാമന്യദ്യോഗാന്നാസ്തി വിമുക്തയെ"

എന്ന പ്രമാണത്തെ എടുത്ത് മോക്ഷപ്രദീപത്തിൽ ചേർത്തിയതുകൊണ്ടു ജാതിഭേദം ഉണ്ടെന്നു സ്വാമികരം സമ്മതിച്ചുപോയിരിക്കുന്നു. പിന്നെങ്ങിനെ അതിൽ തന്നെ ജാതിഭേദത്തെ ഖണ്ഡിച്ചു?

സമാധാനം 13. പിന്നീട ഖണ്ഡിച്ചതുകൊണ്ടു തന്നെ ജാതിഭേദത്തെ ഞാൻ സമ്മതിച്ചിട്ടില്ലെന്നതു സിദ്ധമായില്ലെയൊ? സവ്വ മനുഷ്യക്കും കർമ്മം നശിപ്പാനും. മോക്ഷം സിദ്ധിപ്പാനും യോഗമല്ലാതെ മറെറാന്നും ഇല്ലെന്ന ഒററ സംഗതിയെ സ്ഥാപിച്ചു യോഗമാഹാത്മ്യത്തെ തെളിയിപ്പാൻവേണ്ടി മാത്രം മേൽപറഞ്ഞ പദ്യത്തെ ചേർത്തതാകുന്നു. ജാതിഭേദത്തെ തെളിയിപ്പാൻ വേണ്ടി ചേർത്തതല്ല. യോഗമാഹാത്മ്യപ്രകരണത്തിലല്ലയൊ ചേത്തിട്ടുള്ളതും? ബ്രാഹ്മണാദിപദങ്ങളെ എന്റെ ഗ്രന്ഥങ്ങളിൽ പലേടത്തും പ്രയോഗിച്ചിട്ടുണ്ടു്. അതുകൊണ്ടു ഞാൻ ജാതിഭേദത്തെ സമ്മതിച്ചു എന്നു വിചാരിക്കരുതു്. വ്യവഹരിക്കുമ്പോരം പണ്ടുള്ളവർ കൊടുത്തിട്ടുള്ള പേരിനെ അനുകരിക്കാതെ ഇരിപ്പാൻനിർവ്വാഹമില്ല. ഒരുവന്റെ പേർ ആറുമുഖൻ എന്നാണെങ്കിൽ ഞാനും അവനെപററി വ്യവഹരിക്കുമ്പോരം ആറുമുഖൻ എന്നുതന്നെ പറയണം. പരമാർത്ഥത്തിൽ അവന്നു ഒരുമുഖമെ ഉള്ളു എന്നു കരുതി "ഒരുമുഖൻ ഒരുമുഖൻ" എന്നു ഗദ്യപദ്യങ്ങരംകൊണ്ടു വ്യവഹരിച്ചാൽ അവനും മനസ്സിലാകയില്ല. അന്യന്മാർക്കും മനസ്സിലാകയില്ല. "ആരെക്കുറിച്ചാണ് അങ്ങ് വിസ്തരിക്കുന്നതു" എന്നു എന്നോടു ചോദിക്കയുംചെയ്യും. അതുകൊണ്ട് ബ്രാഹ്മണ ശൂദ്രാദി സമുദായ സംജ്ഞകളെ മാററാതെ

പ്രയോഗിക്കുന്നതിനാൽ ഇപ്പോഠം ആചരിച്ചുവരുന്നപ്രകാരമുള്ള പല ജാതികളെയും ഞാൻ സമ്മതിച്ചു എന്നു ഗ്രഹിക്കരുതു. കലികാലം എന്നു ഞാനും പ്രയോഗിച്ചതുകൊണ്ടോ, പ്രയോഗിക്കുന്നതുകൊണ്ടോ അതൊരു ദുഷ്കാലമാണെന്നു മററുള്ളവർ സമ്മതിച്ചിരിക്കുന്നതുപോലെ ഞാനും സമ്മതിച്ചിരിക്കുന്നു എന്നു ഗ്രഹിക്കരുതു. ഞാൻ ഏതേതിനെ ഖണ്ഡിച്ചിട്ടുണ്ടോ അതൊന്നും ഞാൻ സമ്മതിച്ചിട്ടില്ലാ എന്നല്ലയൊ ഗ്രഹിക്കേണ്ടതു? ഒഴിക്കാൻ പാടില്ലാത്ത നാമാനുകരണത്താൽ അത്ഥത്തെക്കൂടി ഞാൻ അനുസരിച്ചുപോയിഎന്നാക്ഷേപിക്കുന്നതു തുച്ഛമാണ്

ആക്ഷേപം 14.

''ഇജ്യാചാരദമാഹിംസാ ദാനസ്വാദ്ധ്യായകർമ്മണാം
അയന്തുപരമൊധർമ്മൊ യദ്യോഗേനാത്മസാധനം''

യാഗം, ആചാരം, ദമം, അഹിംസാ, ദാനം വേദാന്തവിചാരം ഈ കർമ്മങ്ങളിൽവെച്ചു യോഗത്താൽ ആത്മാവിനെ കണ്ടുപിടിക്കുന്നതാണ് മുഖ്യധർമ്മം എന്നർത്ഥമുള്ള ഈ പ്രമാണത്തെ മോക്ഷപ്രദീപത്തിൽ കൊടുത്തിട്ടുള്ളതുകൊണ്ടു യാഗാദികമ്മങ്ങളും ആത്മാവിനെ കണ്ടുപിടിക്കുവാനുള്ള ധർമ്മങ്ങളാംതന്നെ എന്നു അങ്ങുന്നു സമ്മതിച്ചു പോയിരിക്കുന്നു, പക്ഷെ യോഗമാണ് അവയിൽ വെച്ചു പരമധമ്മം എന്നൊരുവിശേഷമെയുള്ളു. അങ്ങിനെ ഇരിക്കെ യാഗം, ദാനം എന്ന കമ്മങ്ങളെ എങ്ങിനെ ഖണ്ഡിച്ചു?

സമാധാനം 14. യോഗമാഹാത്മ്യത്തെ തെളിയിപ്പാൻവേണ്ടി മാത്രം ഞാൻ മേൽകാണിച്ച പ്രമാണത്തെ സ്വീകരിച്ചതാകുന്നു. ആപ്രമാണംകൊണ്ടു അതുതെളിയുന്നതുംഉണ്ട്. എന്റെ ആവശ്യം അത്രമാത്രമെ ഉള്ളു. ആ പ്രമാണത്തിൽ പറയുന്ന മററുള്ള കർമ്മങ്ങളുടെ നിരൂപണം ഞാൻ ചെയ്തു് അവയേയും സമ്മതിച്ചിട്ടുണ്ടെങ്കിൽ

മാത്രമെ മേൽപ്രകാരം ആക്ഷേപിപ്പാൻ അവകാശമുള്ളു. നിരൂപിച്ചപ്പോഠം തള്ളേണ്ടതായിക്കണ്ടതുകൊണ്ടല്ലയൊ യാഗാചാരദാനങ്ങളെ ഖണ്ഡിച്ചത്. അവയെ മററുള്ള പ്രമാണികഠം സമ്മതിച്ചിട്ടുണ്ടെങ്കിൽ അതു ഇനിക്ക് ബാധകമാണൊ? ഞാൻ ''യുക്തിയുക്തമുപാദെയം'' ''യൽസാരഭൂതം തദുപാസിതവ്യം'' ഇത്യാദി പ്രമാണങ്ങളെ അടിസ്ഥാനമാക്കിക്കൊണ്ടു സാരാംശത്തെ മാത്രം അംഗീകരിക്കുന്നവനാകുന്നു. എന്നു കണ്ഠം തുറന്നു പറഞ്ഞിട്ടില്ലെയൊ?

മോക്ഷപ്രദീപമുഖവിന്യാസത്തിൽ''ഞാൻ ഉദാഹരിച്ചിട്ടുള്ള പ്രമാണങ്ങളിൽനിന്നും ഉദാഹരണങ്ങളിൽനിന്നും ഞാൻ പറഞ്ഞ സംഗതികളെ തെളിയിപ്പാൻ എത്ര ആവശ്യമുണ്ടോ അത്രമാത്രം എടുത്തുകൊള്ളേണ്ടതാകുന്നു'' എന്നു വ്യക്തമായി പറഞ്ഞിട്ടല്ലയൊ? മോക്ഷപ്രദീപത്തിൽ ''കാലംയജ്ഞ തപോദാനെ'' ത്യാദിപ്രമാണം കൊണ്ടും യുക്ത്യനുഭവങ്ങഠം കൊണ്ടും യാഗാദികർമ്മങ്ങളെ ഖണ്ഡിച്ചിട്ടില്ലയൊ? വിശേഷിച്ചു ''യജ്ഞശ്ചാന്ദ്രായണം കൃച്ഛ്റ'' ഇത്യാദി പ്രമാണംകൊണ്ടു യാഗാദികഠം ആത്മദർശനോപായമായ യോഗത്തിന്നു വിഘ്നങ്ങളാണെന്നുകൂടി ഘോഷിച്ചിട്ടില്ലയൊ? ഇങ്ങിനെ എല്ലാമിരിക്കെ യോഗമാഹാത്മ്യത്തെ മാത്രം തെളിയിപ്പാൻ വേണ്ടിക്കൊടുത്ത ''ഇജ്യാചാരെത്യാ'' ദിപ്രമാണത്തിൽനിന്ന് പ്രകൃതത്തിലേക്കു ഉപയോഗമുള്ള അംശത്തെ മാത്രമെ എടുപ്പാൻ അവകാശമുള്ളു. യാഗാദികമ്മങ്ങഠം ആത്മാവിനെ കണ്ടുപിടിക്കുവാനുള്ള ധമ്മങ്ങളാണെന്നു ഞാൻ സമ്മതിച്ചുപോയിരിക്കുന്നു എന്നു ആക്ഷേപിപ്പാൻ അണുവോളമെങ്കിലും അവകാശമില്ല.

ആക്ഷേപം 15. ജ്ഞാനത്തെ മോക്ഷപ്രദീപത്തിൽ ദൂഷിച്ചു എന്നുവെച്ചാണ് വേദാന്തികഠംക്കു അധികം ആക്ഷേപം.

സമാധാനം 15. ഞാൻ യഥാൎത്ഥജ്ഞാനത്തെ ദൂഷിച്ചിട്ടില്ല. യഥാൎത്ഥജ്ഞാനികാം എന്നെ ആക്ഷേപിക്കയും ഇല്ല. മനസ്സിന്നെ ആത്മാവോടുചേർക്കാതെ മനസ്സു അനൃതജഡദുഃഖമാണെന്നു പിരിച്ചുതള്ളി അനാത്മാവായ മനസ്സും ദേഹേന്ദ്രിയങ്ങളുംകൂടി എന്തൊ ചെയ്തുകൊള്ളട്ടെ ആത്മാവായ ഇനിക്കു അതൊന്നും ബാധകമല്ല എന്നു പറഞ്ഞു ഹിംസ മുതലായ ക്രൂരകർമ്മങ്ങളെ ചെയ്തു മേൽക്കുമേൽ മനസ്സിനെ മലിനമാക്കിത്തീക്കുന്ന വേദാന്തിജ്ഞാനികളേയും അതിന്നിടകൊടുത്ത വേദാന്തത്തിൻെറ ഏതാനും ഭാഗത്തേയും മാത്രമാണു് ഞാൻ ആക്ഷേപിച്ചതു്. ഈ വേദാന്തികളെ യഥാൎത്ഥവേദാന്തഭാഗവും അസഹ്യമാകുംവണ്ണം അധിക്ഷേപിച്ചിട്ടുണ്ടു്, നോക്കുക.

''ബുദ്ധാദ്വൈതസ്വതത്വസ്യയഥേഷ്ടാ ചരണംയദി
ശ്രുനാംതത്വദൃശാഞ്ചാപികൊഭേദൊശുചിഭക്ഷണെ ''
എന്നു് പഞ്ചദശപ്രകരണം

അൎത്ഥം—അദ്വൈതമായ ആത്മതത്വത്തെ അറിഞ്ഞവനു ഒത്തവണ്ണം നടക്കാമെങ്കിൽ അമേദ്ധ്യത്തെ തിന്നുന്ന നായ്ക്കാംക്കും തത്വവിചാരംചെയ്ത വേദാന്തികാംക്കും തമ്മിൽ വ്യത്യാസമെന്താണു്? നായ്ക്കളെപ്പോലെതന്നെ ഒത്തവണ്ണം നടക്കുന്ന വേദാന്തികളും എന്നു സാരം. ഹിന്തുമതവും സർവ്വമതവും മനസ്സിനെ നന്നാക്കുവാനായി ഒരുപോലെ ഉപദേശിക്കുന്നു എന്തുകൊണ്ടെന്നാൽ അങ്ങിനെ ചെയ്യുന്നതുതന്നെ കാണേണ്ടതിനെ കാണുവാനുള്ള ഉപായം. കണ്ണിനെ കേടുവരുത്തിയാൽ എങ്ങിനെ സൂൎയ്യനെ കാണും? അപ്പോലെ മനക്കണ്ണിനെ കേടുവരുത്തിയാൽ എങ്ങിനെ ആത്മസൂൎയ്യനെ കാണും? കാണുകയില്ല. മനുഷ്യജന്മം വ്യൎത്ഥമായിപ്പോകയും ചെയ്യും. അതുകൊണ്ടു മനസ്സിനെ പിരിച്ചുതള്ളുന്നതു അശേഷം ശരിയല്ല. അങ്ങിനെയുള്ള ചില അയുക്തമായ വേദാന്താംശത്തെയാണു് ഞാൻ ആക്ഷേപിച്ചതു്.

ആക്ഷേപം 16. ''സുഷുപ്താവിവജലേലവണവ'' ദിത്യാദിവാക്യംകൊണ്ടു ആത്മാവിൽ മനോലയം വരുത്തിയിരിക്കുന്ന അവസ്ഥയാണ് ആത്മസാക്ഷാൽകാരം എന്നു പറഞ്ഞ വാസുദേവമനനവാക്യത്തേയും അങ്ങുന്നുനിഷേധിച്ചിരിക്കുന്നുവല്ലൊ. ഇതിൽ മനസ്സിനെ പിരിച്ചു തള്ളിയിട്ടില്ലല്ലൊ.

സമാധാനം 16 വാസുദേവമനനത്തിൽ ഒരിടത്തിൽ മനസ്സിനെ അനാത്മാവായി പിരിച്ചുതള്ളിയിരിക്കുന്നു എന്നു മാത്രമല്ല മനസ്സിൻെറ വ്യാപാരം അണുവോളവും ആത്മാവിന്നുബാധകമല്ല എന്നും പറഞ്ഞിരിക്കുന്നു. അങ്ങിനെ ആത്മാവിൽനിന്നുഅന്യവസ്തുവായി മനസ്സിനെ തീർച്ചപ്പെടുത്തിയിരിക്കുമ്പോൾ ആത്മാവിൽ മനോലയം വേണമെന്നു പറഞ്ഞതു അസംബന്ധമാണെന്നു കാണിപ്പാൻ വേണ്ടിമാത്രം നിഷേധിച്ചതാകുന്നു. മനോലയം വേണമെന്നു പറയുന്ന വേദാന്തഭാഗത്തെ ഞാൻ നിഷേധിച്ചിട്ടില്ലാ എന്നതു മോക്ഷപ്രദീപത്തിൽ പറഞ്ഞിട്ടുള്ളതും താഴെ ചേർക്കുന്നതുമായ വാക്യംകൊണ്ടു തന്നെ തെളിയും. ''മനസ്സിനെ ആത്മാവിൽയോജിപ്പിച്ചു ലയിപ്പിക്കുന്നതുതന്നെയോഗം സുഷുപ്തിയിലെന്നപോലെ മനസ്സിനെ ആത്മാവിൽ ലയിപ്പിച്ചുകൊണ്ടിരിക്കുവാനുള്ള വഴി ഏതുമതത്തിൽ ഉണ്ടോ അതു ബുദ്ധമതമായാലും വേദാന്തമായാലും ബ്രഹ്മസമാജമായാലും ക്രിസ്തുമതമായാലും യോഗംതന്നെ എന്നാണ് എൻെറ പക്ഷം. ആ മതത്തെ സ്വീകരിച്ചുകൊൾക. ഇനിക്ക സിദ്ധാന്തമില്ല. തേനീച്ചകൾ ഏതു പുഷ്പത്തിൽ തേൻ ഉണ്ടോ അതിൽനിന്നു തേനിനെ എടുക്കുന്നു. അപ്പോലെ ബുദ്ധിമാനായ മനുഷ്യൻ ഏതുമതത്തിൽ സാരമുണ്ടോ ആ മതത്തിൽനിന്നു സാരത്തെ ഗ്രഹിക്കേണ്ടരാകുന്നു'' എന്നു പ്രമാണപുരസ്സരം ഞാൻഘോഷിച്ചിരി

ക്കുന്നു. അത്രമാത്രമൊ ''മുക്'തിക്കു യോഗം തന്നേയാണ്' മുഖ്യമെന്നറിയുന്നതും ജ്ഞാനമല്ലെ'' ''എന്തിന്നു അധികം പറയുന്നു മുക്'തിക്കു മാത്രം എന്നു വിചാരിക്കേണ്ടാ ആഹാരം കഴിക്കേണമെങ്കിൽ കൂടി ജ്'ഞാനം വേണം. അതില്ലാതെ അപത്ഥ്യമായ ഭക്ഷണം കഴിച്ചു ചിലക്കു രോഗവും ചിലക്കു മരണവുംകൂടി നേരിടുന്നു അതുകൊണ്ടു സർവ്വത്തിന്നും ജ്'ഞാനം ആവശ്യം തന്നെ'' എന്നു സാമാന്യമായും വിശേഷമായും ഇഹപരസുഖഹേതുവായി ജ്'ഞാനത്തെ മോക്ഷപ്രദീപത്തിൽ ഞാൻ ശ്ലാഘിച്ചിരിക്കെ ''ജ്'ഞാനത്തെ ഞാൻ ദൂഷിച്ചിരിക്കുന്നു'' എന്നു പറയുന്നവർ ദേഹേന്'ദ്രിയ മനസ്സുകൾ വ്യഭിചരിച്ചാലും ഹിംസിച്ചാലും എന്തുചെയ്താലും ഇനിക്കു ബാധകമല്ല ഞാൻ ബ്രഹ്മമാണ'' എന്നുപറഞ്ഞു ഒത്തവണ്ണം നടക്കുന്ന യുക്'തിയില്ലാത്ത ഒരുതരം വേദാന്തികളാണ്'. ഇക്കൂട്ടർ ഒരുപ്രകാരത്തിൽ ജ്'ഞാനത്തെമനസ്സിലാക്കിയിട്ടുണ്ടു 'എൻെറ അമ്മയുടെ ശ്രാദ്ധം ഇനിക്കൊത്തവണ്ണം'' എന്നുപറഞ്ഞ പ്രകാരം ഒത്തവണ്ണം നടക്കുന്നതും ഉണ്ട്'. അതിനെ അനുസരിച്ചു ഞാൻ പറയാതെ ഇവരുടെ അഭിപ്രായത്തിന്നും നടപടിക്കും എതിരായി പറഞ്ഞതുകൊണ്ടു ജ്'ഞാനത്തെദൂഷിച്ചിരിക്കുന്നു എന്നുപറഞ്ഞുംകൊണ്ടു' എന്നെയും എൻെറ മോക്'ഷപ്രദീപത്തേയും ആക്'ഷേപിക്കുന്നതാകുന്നു. ഇരുട്ടിനെ അകററുവാൻ വെളിച്ചം എന്നപോലെ അനേകകാലമായി ഹിന്തുക്കൾ വളത്തിവരുന്ന അജ്'ഞാനജാതിഭേദകമ്മവനത്തെദഹിപ്പിക്കുവാൻ ഇനിക്കു അഗ്'നിയായിത്തീന്നു ജ്'ഞാനമായിരിക്കെ ഞാനും ജ്'ഞാന സ്വരൂപനായിരിക്കെ എൻെറ മോക്'ഷപ്രദീപാദികളും ജ്'ഞാനപ്രദീപങ്ങളായിരിക്കെ ഞാൻ ജ്'ഞാനത്തെ ദൂഷിച്ചു എന്നു ആക്'ഷേപിക്കുന്നതു അയുക്'തവും അസമഞ്'ജസവും ആകുന്നു. ഞാൻ ജ്'ഞാനത്തെ ദൂഷിച്ചു എന്നു പറയുന്ന വേദാന്തികൾ

എന്തുകൊണ്ടാണ്° ഞാൻ യോഗത്തെ ദുഷിച്ചു എന്നു ആക്°ഷേപിക്കാത്തതു°?

'തപഃസ്വാദ്°ധ്യായേശ്വരപ്രണിധാനാനി ക്രിയാ യോഗഃ'' എന്ന പാതഞ്°ജലസൂത്രത്തിന്നു യോഗശാസ്ത്രത്തിൽ പ്രവൃത്തിപരമായി അർത്ഥം കല്പിച്ചിട്ടുള്ളതിനെ ഞാൻ നിഷേധിച്ച നിവൃത്തിപരമായ അർത്ഥത്തെ മോക്ഷപ്രദീപത്തിൽ കല്°പിച്ചിരിക്കുന്നു. ജ്°ഞാനകർമ്മിയിൽ ഞാൻ, യോഗശാസ്ത്രോക്°തമായ ഷഡാധാരധ്യാനത്തിനെ നിഷേധിച്ചിരിക്കുന്നു. ആനന്ദസൂത്രത്തിൽ ഞാൻ ഹഠയോഗത്തിനെ നിഷേധിച്ചിരിക്കുന്നു. ഇങ്ങിനെ ചെയ്തിരിക്കുന്നതുകൊണ്ടു ഞാൻ യോഗദൂഷകനാകുന്നു എന്നുകൂടി വേദാന്തികൾക്കും കർമ്മാന്മാർക്കും വിശേഷിച്ച യോഗികൾക്കും ആക്°ഷേപിപ്പാൻ അവകാശമുണ്ടു°. ഞാൻ യോഗിയായതുകൊണ്ടു വേദാന്തത്തെ ദുഷിച്ചതാണെന്നു കണ്ണുചിമ്പി പറയുന്നകുട്ടക്കാർ ഞാൻ യോഗിയായിരുന്നതുകൊണ്ടു യോഗത്തെ ദുഷിപ്പാൻ കാരണമെന്താണ്° എന്നുകൂടി ഒന്നു നന്നായി ആലോചിക്കേണ്ടതാണ്°. എന്നാൽ ലോകയോഗക്°ഷേമത്തിന്നുവേണ്ടി മാത്രം സാരാംശത്തെ എടുത്തു ഏതിലുള്ളതായാലും അ സാരാംശത്തെ നിഷേധിച്ചതാകുന്നു എന്നു ബോദ്°ധ്യപ്പെടും. മനസ്സിനെ ആത്°മാവിൽ യോജിപ്പിക്കേണമെന്നു പറയുന്ന വേദാന്തഭാഗം യോഗമാണ്°. ആ യോഗത്തോടുകൂടിയ വേദാന്തത്തെ ഞാൻ ആക്ഷേപിച്ചിട്ടില്ല.

ആക്°ഷേപം 17 ഒരു എം എ പരീക്°ഷ പാസ്സായിട്ടുള്ള മാസ്റ്റർതന്നെ മട്രിക്കുലേഷൻ ക്ലാസ്സ്°മുതൽ എം. എ. ക്ലാസ്സുവരെ പഠിപ്പിക്കുന്നുണ്ടു°. എല്ലാവരോടും ഒരുപോലെ എം. എ. ക്ലാസ്സിന്നുള്ള പുസ്തകങ്ങളെവാങ്ങി പഠിക്കുവാൻ പറകയാവട്ടെ എം.എ. ക്ലാസ്സിന്നുള്ള വിഷയങ്ങളെപ്പററി എല്ലാവക്കും ഒരുപോലെ പഠിപ്പിക്കയാവട്ടെ ചെയ്യുന്നില്ല. അങ്ങിനെ ചെയ്യാത്തതുകൊണ്ടു ആ മാസ്റ്റർക്കു

സമദൃഷ്ടിയില്ലെന്നു പറയാമൊ? ആ മാസ്റ്റർതന്നെ താണ ക്ലാസ്സിലേക്കു തക്കതായ ഒരു പുസ്തകത്തെ ഉണ്ടാക്കുകയൊ എ. ബി. സി. ഡി. പഠിപ്പിക്കുകയൊ ചെയ്താൽ ഉയന്ന ക്ലാസ്സിൽ പഠിപ്പിക്കുവാനും മററും ഉള്ള പഠിപ്പില്ലാത്ത ജ്ഞാനഹീനൻ എന്നു പറയാമൊ? ഒരു ആരംക്കു രണ്ടു കുട്ടികഠം ഉണ്ടു്. ചെറിയകുട്ടിക്കു് കളിപ്പാൻ മരം കൊണ്ടുള്ള ആനയെ ഉണ്ടാക്കികൊടുത്തു. മൂതിന്ന കുട്ടിയെ എഴുത്തിനിരുത്തി പഠിപ്പാൻ പുസ്തകത്തെ വാങ്ങികൊടുത്തു ഇങ്ങിനെചെയ്തുകൊണ്ടു പിതാവിനെ സമദൃഷ്ടിയില്ലാത്ത വൻ എന്നൊ ജ്ഞാനഹീനൻ എന്നൊ പറയാമൊ? അപ്പോലെ ചിലർ യോഗജ്ഞാനത്തെ എല്ലാവർക്കും ഒരുപോലെ ഉപദേശിക്കാതെ അല്പബുദ്ധികഠംക്കു കർമ്മ കാണ്ഡത്തെ ഉപദേശിക്കുന്നതുകൊണ്ടും ബിംബപ്രതി ഷ്ഠയെ ചെയ്തുകൊടുക്കുന്നതുകൊണ്ടും അവരെ അജ്ഞാനി കളായ മൂത്തകമ്മികഠം എന്നു പറയാമൊ?

സമാധാനം 17. എം. എ. പരീക്ഷ പാസ്സായിട്ടുള്ള മാസ്റ്റർ താണ ക്ലാസ്സിലേക്കുള്ള പുസ്തകത്തെ ഉണ്ടാക്കി യാലും, എ. ബി. സി. ഡി. പഠിപ്പിച്ചാലും അതു എം. എ. പദവിയിലേക്കു എത്തിക്കുവാനുള്ള വഴിയല്ലാതെ തെററിക്കുവാനുള്ള വിപരീതവഴിയല്ല. കളിക്കോപ്പു കൊടുത്തു കുട്ടിയെ വളർത്തുന്ന പിതാവും പഠിക്കേണ്ട കാലംവരുമ്പോഠം കുട്ടിയെ പഠിപ്പിച്ചു നല്ലവഴിക്കു തിരി ക്കുന്നതല്ലാതെ എന്നും മരംകൊണ്ടുള്ള ആനയെ കുട്ടിക്കു ഉണ്ടാക്കിക്കൊടുത്തു അജ്ഞാനകുഴിയിലേക്കു തള്ളിവിടു ന്നില്ല. ബിംബപ്രതിഷ്ഠാദി കർമ്മപ്രവർത്തകന്മാർ ചൈതന്യമുള്ള മനുഷ്യരെ ചൈതന്യമില്ലാത്ത ശിലാദാരു ലോഹാദി പ്രതിമകഠംക്കും അജ്ഞാനകർമ്മങ്ങഠംക്കും എന്നെന്നും അടിമകളാക്കി ജ്ഞാനമാർഗ്ഗത്തിൽനിന്നു തെററിക്കുന്നു. ഇത്തരം കമ്മപ്രവത്തകന്മാരെ അജ്ഞാനി കളായ മൂത്തകമ്മികഠം എന്നല്ലാതെ ജ്ഞാനികഠം എന്നു

പറഞ്ഞുകൂടാ. ഹിംസിക്കുന്ന കൂട്ടരെ ഹിംസകന്മാരെന്ന ല്ലാതെ അഹിംസാധർമ്മപരിപാലകന്മാർ എന്നു പറയാമൊ വ്യഭിചരിക്കുന്നവരെ വ്യഭിചാരിണികൾ എന്നല്ലാതെ പതിവ്രതകൾ എന്നു പറയാമൊ? വിരൂപന്മാരെ വിരൂപ ന്മാർ എന്നല്ലാതെ സുന്ദരന്മാർ എന്നു പറയാമൊ? പണ്ടുള്ള ജ്ഞാനികൾ വിഗ്രഹാരാധനാദി കർമ്മപ്രവർത്തക ന്മാരെ കപടഗുരുക്കൾ എന്നും വഞ്ചകന്മാർ എന്നും മററും പലവിധത്തിൽ നിന്ദിച്ചിരിക്കുന്നു. ഈക്കൂട്ടരുടെ വ്യാപാര ത്തെ എം. എ. പരീക്ഷ പാസ്സായിട്ടുള്ള മാസ്റ്ററുടേയും സൽപിതാവിൻെറയും വ്യാപാരത്തോടു സാമ്യപ്പെടുത്തി യതു സാഹസമായിപ്പോയി.

ആക്ഷേപം 18. ദൈവം സഗുണമല്ലെന്നുള്ള സ്വാമി കളുടെ മതത്തെ വിശ്വസിക്കുന്ന കൂട്ടർക്ക് കുല, കളവു, ചതി മുതലായ സകല കുററങ്ങളേയും ചെയ്യാമല്ലൊ. ദണ്ഡിപ്പാൻ ആരും ഇല്ലല്ലൊ.

സമാധാനം 18 അങ്ങിനെയുള്ള കുററങ്ങൾചെയ്താൽ രാജാവു പിടിച്ചു തക്ക ശിക്ഷകൊടുക്കുന്നതു അനുഭവ മല്ലയൊ? അതുകൊണ്ടാണ് ദൈവമില്ലെന്നു വാദിക്കുന്ന ചില നിരീശ്വരന്മാരും അനേക ദുഷ്ടന്മാരും ആവക കുററങ്ങളെ ചെയ്യാതെ ഭയപ്പെട്ടു ഒതുങ്ങിയിരിക്കുന്നതു്. ദൈവത്തെ ഭയപ്പെട്ടിട്ടല്ല.

ആക്ഷേപം 19. കുററം തുമ്പുണ്ടായാലെ രാജാവു ശിക്ഷിക്കയുള്ളു. കുററങ്ങളെ മറച്ചുവെച്ചു രാജശിക്ഷയിൽ പെടാതെ ബഹുപേർ കഴിച്ചുകൂട്ടുന്നുണ്ടു്. അപ്രകാരം സ്വാമിയുടെ മതത്തെ വിശ്വസിച്ചവർക്കും ചെയ്യാമല്ലൊ.

സമാധാനം 19. ശിക്ഷിപ്പാൻ ഒരു ദൈവമുണ്ടെന്നും കാലനുണ്ടെന്നും ഘോരനരകമുണ്ടെന്നും വിശ്വസിച്ചിരി ക്കുന്ന ആസ്തികമതക്കാർകൂടി ദൈവഭയം ലേശമില്ലാതെ കഠിനകുററങ്ങളെചെയ്തു മറച്ചുവെച്ചു രാജാവിനേയും തോല്പിക്കുന്നുണ്ടല്ലൊ. ആ അവസ്ഥക്കു ഞാൻ പേടി

പ്പെടുത്തിയതുകൊണ്ടു പേടിക്കുമൊ? പാപകർമ്മങ്ങളിൽ നിന്നു ദുർബുദ്ധികാംപിൻവലിക്കുമൊ? അററമില്ലാത്ത കുററങ്ങളെ ചെയ്തിട്ടുംകൂടി ഒരു തവണയെങ്കിലും ദൈവമൊ ദൈവഭടന്മാരൊ പ്രത്യക്ഷത്തിൽ വന്നു ശിക്ഷിക്കാത്തതുകൊണ്ടു പാപികൾക്കു എന്നല്ലയോഗ്യന്മാരാണെന്നു ഞെളിയുന്നചിലൎക്കും ദൈവത്തിൽനിന്നും നരകത്തിൽനിന്നും ലേശം ഭയമില്ല. ചക്രവർത്തിഭടന്മാർ (പൊല്ലീസ്സുകാർ) പിടിക്കും, ഇടിക്കും, അടിക്കും, ജേലിൽ കടക്കും, തൂക്കിക്കൊല്ലും എന്ന ഭയം കണക്കിലധികം ഉണ്ടുതാനും. എന്നിട്ടും ദിവസംപ്രതി കുററം ചെയ്തുചെയ്ത് ജേല് സ്ഥലം പോരാതെ വരുന്നു. ഇങ്ങിനെ ഇരിക്കുന്ന സ്ഥിതിക്കു ഞാൻ ഒരു ഗ്രന്ഥം ഉണ്ടാക്കി പേടിപ്പെടുത്തിയതുകൊണ്ടു പേടിക്കുമൊ? പാപകർമ്മങ്ങളിൽനിന്നു പേടിക്കാതെ ഇരിപ്പാനുള്ള പ്രമാണങ്ങളേയും പണ്ടുള്ളവർ വേണ്ടുവോളം ഉണ്ടാക്കിവെച്ചിരിക്കുന്നു. ''ആത്മാവു ആരെയും കൊല്ലുന്നില്ല, ആത്മാവിനെയും ആൎക്കും കൊല്ലുവാൻ കഴികയില്ല'' എന്ന് അർജ്ജുനനു ഉപദേശിച്ച ശ്രീകൃഷ്ണൻ ഗുരുജനവധത്തേയുംകൂടി ചെയ്യിച്ചിരിക്കുന്നു ഞാൻ ആരെ കൊല്ലുന്നു? ഞാൻ ആത്മാവല്ലയൊ? ഉപാധി (ദേഹേന്ദ്രിയ മനസ്സുകൾ) എന്തുചെയ്താലും അതൊന്നും ആത്മാവിന്നു ബാധകമല്ലഎന്നു വേദാന്തശാസ്ത്രവും ഘോഷിക്കുന്നു. ഇങ്ങിനെ വേദാന്തശാസ്ത്രത്തേയും ഭഗവൽഗീതയേയും പ്രമാണമാക്കി ബഹുപേർ പാപകർമ്മങ്ങളെ ചെയ്യുന്നു. ''ഗംഗാസ്നാനം ചെയ്താലും മതി, മരണകാലത്തിൽ തുളസിവെള്ളം കുടിച്ചാലുംമതി, അല്ലെങ്കിൽ അദ്ധ്യാത്മരാമായണത്തിൽനിന്നു ഒരു ശ്ലോകത്തേയൊ ശ്ലോകാർദ്ധത്തേയൊ പാഠിച്ചാലും മതി, നാരായണാ എന്നൊന്ന് ഉച്ചരിച്ചാലുംമതി സർവ്വപാപങ്ങളും നശിക്കും'' എന്നിങ്ങിനെ പാപമോചനവഴി കാണിക്കുന്ന അനവധിപ്രമാണങ്ങളെ പണ്ടുള്ളവർ കല്പിച്ചിരിക്കുന്നു.

അതുകൊണ്ടും ആശാവശന്മാരും ദുഷ്ടചിത്തന്മാരും ലഘു വായ പ്രായശ്ചിത്തം നിമിത്തം പാപങ്ങളെ ക്ഷണം പരിഹരിക്കാമെന്നു കരുതി ആശക്കു തക്കവണ്ണവുമുള്ള അന്യായകർമ്മങ്ങളെ ചെയ്യുന്നു. പാപികൾക്കു സഹായി പ്പാൻ ഇങ്ങിനെ അനേക പ്രമാണങ്ങളും പ്രമാണികളും ഇരിക്കെ ഞാൻ പേടിപ്പെടുത്തിയിട്ടു പേടിക്കുമൊ? മേൽപ്രകാരമൊന്നും ഞാൻ സഹായിച്ചിട്ടില്ല. മനസ്സിനെ ശരിക്കുനിർത്തി നന്നാക്കിയിട്ടില്ലെങ്കിൽ എന്നും ദുഃഖം തന്നെയെന്നാണ് ഞാൻ സിദ്ധാന്തിച്ചിട്ടുള്ളത്. ഒഴി കഴിവില്ലാത്തതും അനുഭവംകൊണ്ടു സർവ്വമതക്കാർക്കും സമ്മതിക്കേണ്ടതുമായ ഈ സിദ്ധാന്തത്തെ വിലവെക്കാ ത്തവരെ ഞാൻ ഭയപ്പെടുത്തിയിട്ടു ഫലമെന്ത്?

ആക്ഷേപം 20. കുററംചെയ്യുവരെ ദണ്ഡിക്കുന്ന ഒരു സഗുണ ദൈവമില്ലെന്നു കാണുമ്പോൾ ദൈവഭയമുള്ള വർകൂടി കുററം ചെയ്‌വാൻ സംഗതി വരുമല്ലൊ. അവർ പിന്നെങ്ങിനെ ശുദ്ധന്മാരാകും? എങ്ങിനെ മുക്ത ന്മാരാകും?

സമാധാനം 20 ദൈവഭയംകൊണ്ടു ചിലർ കുററം ചെയ്യാതെ ഇരിക്കുന്നുണ്ടെങ്കിലും അവർ ശുദ്ധഹൃദയ ന്മാരായിട്ടില്ല. ശിക്ഷിക്കുമെന്ന ഭയംകൊണ്ടു ദോഷ കർമ്മത്തെ ചെയ്യാതിട്ടില്ലെങ്കിലും മനസ്സിൽ ആ ദോഷ വിചാരം അങ്കുരിച്ചുംകൊണ്ടിരിക്കും. പിന്നെങ്ങിനെ മുക്തി കിട്ടും? രാജാവിനെ ഭയപ്പെട്ടു ഒരുവൻകുല, കളവു മുതലായ കുററങ്ങളെ ചെയ്യാത്തതു കൊണ്ടു അവൻ ശുദ്ധഹൃദയനാകുമൊ, മുക്തനാകുമൊ, മന സ്സിൽ ദുഷ്ടവിചാരം ഇല്ലാതെ ഇരുന്നാലെ ശുദ്ധഹൃദ യനാകയുള്ളു. മുക്തനാകുവാനും സംഗതിവരികയുള്ളു. എത്രതന്നെ കുററങ്ങളെ ചെയ്താലും തന്നെ ശിക്ഷിക്കു വാൻ ആരും ഇല്ലാ എന്നറിഞ്ഞിട്ടും മനസാ വാചാ കർമ്മണാ കുററംചെയ്യാതെ ഇരിക്കുന്നവനാണ് ശുദ്ധ

ഹൃദയൻ. മനസ്സിനെ ശുദ്ധമാക്കണം എങ്കിലെ മുക്തി (ആനന്ദം) സിദ്ധിക്കയുള്ളൂ. മനസ്സ മലിനമായിപ്പോയാൽ അതുതന്നെ കാലൻ, അതുതന്നെവിഷം എന്നു ഞാൻ അനുഭവപ്പെടുത്തി വിസ്തരിച്ചതുകൊണ്ടു ദൈവത്തിൽനിന്നു ഭയപ്പെടുന്നതിനേക്കാൾ ഭയപ്പെട്ടു പാപകർമ്മങ്ങളിൽനിന്നു പിൻവലിച്ചു മനസ്സിനെ നന്നാക്കുവാൻ സംഗതിയുണ്ടു്. ആസ്തികന്മാരുടെ ഈശ്വരനെ ലവലേശം വിലവെക്കാത്ത നാസ്തികന്മാർകൂടി ആനന്ദത്തെ കാംക്ഷിക്കുന്നതുകൊണ്ടു അവർക്കുകൂടി മനസ്സിന്നെമലിനമാക്കുവാൻ വിചാരിക്കയില്ല.

''നാടുമുഴുവനും രാജാവും ഒരുവന്നു ശത്രുവായാൽ നാട്ടിൽനിന്നു ആട്ടിക്കളവാനൊ ശിരച്ഛേദംചെയ്തു പ്രാണഹാനിയെ ചെയ്വാനൊ കഴിയും............മനസ്സ ശത്രുവായാൽ ഇഹലോകസുഖത്തെ മാത്രമല്ലല്ലൊ കൊടുക്കുന്നത്, പരമാനന്ദപ്രാപ്തി എന്നു പരലോകവാസംകൂടി കൊടുത്തുകളയുന്നു........... ഈ തരത്തിൽ ദോഷത്തെ ചെയ്വാനുള്ള ശക്തി ആക്കാണുള്ളതു്? ഇഹലോകത്തിൽ സംസാരദുഃഖത്തെ അനുഭവിപ്പിപ്പാനും എന്നും നരകദുഃഖത്തെ നല്കുവാനുമുള്ള മഹാശത്രു മനസ്സുതന്നെ'' ഇത്യാദിവാക്യങ്ങളാൽ എൻെറ മോക്ഷപ്രദീപത്തിൽ ദണ്ഡധരന്മാരേക്കാൾ (ഈശ്വരൻ, രാജാവു, കാലൻ) എന്നവരേക്കാൾ ഭയപ്പെടേണ്ട മഹാദണ്ഡധരൻ മനസ്സാണെന്നു ഞാൻ നല്ലവണ്ണം തെളിയിച്ചിട്ടുണ്ടു്. നന്നാകുന്നവക്കു പാപത്തിൽനിന്നു ഭയപ്പെട്ടു പരോപദ്രവാദികൾ ചെയ്യാതെ നന്നായി നടപ്പാൻ ഇത്രമതി. അല്ലാത്തവരെ എത്രതന്നെ ഭയപ്പെടുത്തിയിട്ടും ഫലമില്ലായെന്നതു അനുഭവമല്ലയൊ?

ആക്ഷേപം 21. പുണ്യം ചെയ്തവരെ സ്വർഗ്ഗത്തിലാക്കുവാനും പാപംചെയ്തവരെ നരകത്തിലാക്കുവാനും തക്ക ഒരു സഗുണദൈവം ഇല്ലെന്നു വരുമ്പോൾ മരണം

തന്നെ മുക്തി. പുണ്യം ചെയ്യുവരും പാപം ചെയ്യുവരും ഒരുപോലെതന്നെ. എന്തും ചെയ്യാം. മരിക്കുന്നതുവരെ മാത്രമെ സംസാരദുഃഖം അനുഭവിക്കേണ്ടു എന്നു വിചാരിച്ചു ഒത്തവണ്ണം നടക്കുവാൻ അധികം അവകാശമുണ്ട്

സമാധാനം 21. ഒരുപദാൎത്ഥത്തിന്നും തീരെ നാശം ഇല്ല. മാററമൊ (പരിണാമമൊ) ഉള്ളു. ആത്മാവിന്നു അതു കൂടിയില്ല ആത്മാവു നശിക്കാത്ത വസ്തുവാകുന്നു എന്നതു സൎവ്വമതസമ്മതവും ആകുന്നു. പുണ്യത്തിന്നു സുഖത്തെയും പാപത്തിന്നു ദുഃഖത്തേയും കൊടുക്കുവാൻ സഗുണ ദൈവം ഇല്ലെന്നു വാദിക്കുന്ന നാസ്തികന്മാരുടെയും ആത്മാവു മനസ്സിൻെറ ദുസ്ഥിതികൊണ്ടു മഹാദുഃഖത്തേയും സുസ്ഥിതികൊണ്ടു മഹാനന്ദത്തെയും തനിയെ അനുഭവിക്കും. അനുഭവിപ്പിക്കുവാൻ ഒരു ജഡ്ജി വേണ്ടാ. ഈ സംഗതിയെ ഒരു ദൃഷ്ടാന്തംകൊണ്ടു തെളിയിക്കാം. സ്വപ്നത്തിൽ ഈ സ്ഥൂലദേഹം ശവംപോലെ കിടക്കുന്നു. മനസ്സിൻെറ ദുരവസ്ഥ മാത്രംകൊണ്ടു ദുസ്വപ്നാദികളിൽ മഹാസങ്കടം അനുഭവിക്കുന്നു. ഇതു എല്ലാമതക്കാൎക്കും അനുഭവമാകുന്നു. ഞാൻ ചില കാലങ്ങളിൽ ദുസ്വപ്നംനിമിത്തം അനുഭവിച്ചിട്ടുള്ള പ്രാണവേദനപോലെയുള്ള തീവ്രവേദന ജാഗ്രതാവസ്ഥയിൽ രോഗാദ്യാപത്തുകൾ പിടിപെട്ടിട്ടും കൂടി അനുഭവിച്ചിട്ടില്ല. അങ്ങിനെ തന്നെ ചിലസുഖങ്ങളേയും സ്വപ്നത്തിൽ അനുഭവിച്ചിട്ടുണ്ട്. ദൈവമൊ രാജാവൊ കാലനൊ മററാരെങ്കിലുമൊ സ്വപ്നത്തിൽ വന്നു എന്നെ ദണ്ഡിച്ചിട്ടൊ അനുഗ്രഹിച്ചിട്ടൊ ഈ രണ്ടവസ്ഥകളെ അനുഭവിപ്പിച്ചതാണെന്നു പറയാമൊ? ജാഗ്രതാവസ്ഥയിൽ തന്നെ ചിലർ തൻെറ കൈകൊണ്ടു തൻെറ കഴുത്തിൽ കയറുകെട്ടി തൂങ്ങിയിട്ടും, ഉണ്ടയിട്ടു വെടിവെച്ചിട്ടും കിണററിലൊ, കുളത്തിലൊ വീണിട്ടും ചാകുന്നു. ദൈവമൊ, കാലനൊ, കണ്ഠാകൎണ്ണനൊ, രാജാവൊ മററാരെങ്കിലുമൊ ഇങ്ങിനെ ചെയ്യുതാണെന്നു പറയാമൊ? തൻെറ

ദുഷ്ടമനസ്സല്ലയൊ ഇങ്ങിനെ ചെയ്യന്നതു്? ഈപ്രകൃതത്തിൽ 2, 3 സമാധാനങ്ങളേയും മോക്ഷപ്രദീപത്തിൽ മനസ്സിനെ പ്പററി പറഞ്ഞ ഭാഗങ്ങളേയും, ആനന്ദസൂത്രത്തിലെ ശിഷ്യോപദേശത്തേയും കൂട്ടിച്ചേർത്തു വായിക്കേണ്ടതാണു്. എന്നാൽ മനസ്സിൻെറ മഹേന്ദ്രജാലവും മാഹാത്മ്യവും മനസ്സിലാകും. ഞാൻ ഒരു കാലത്തു നിരന്തരം മനോ നിഗ്രഹം ചെയ്കയുണ്ടായി. അക്കാലത്തു അഭ്യാസ കാലത്തിലും അഭ്യാസം വിട്ടാലും ആനന്ദം തന്നെ. അതിനുപുറമെ സ്വപ്നത്തിൽ തനിയെ തന്നെ മനസ്സ ആത്മസ്ഥാനത്തിൽ ചെന്നു നിന്നു ആത്മാനന്ദത്തെ പ്രാപിക്കുകയുണ്ടായിട്ടുണ്ടു്. ''നയോഗപൃഥിവീതലേ'' യോഗം ഭൂമിയിലില്ലെന്ന ഈ ദേവീഭാഗവതപ്രമാണം സർവ്വഥാ യഥാർത്ഥമാണെന്നു ഞാൻ കണ്ടതിനാൽ യോഗ ത്തെ ലോകോപകാരമാക്കിത്തീക്കുവാൻവേണ്ടി മോക്ഷ പ്രദീപാദി സിദ്ധഗ്രന്ഥങ്ങളെ ഞാൻ നിമ്മിക്കയും അതു നിമിത്തം പലരും ശിഷ്യന്മാരായിത്തീരുവാൻ സംഗതി വരികയും ശിഷ്യസന്ദേഹനിവൃത്തിക്കുവേണ്ടി പലയുക്തി വാദങ്ങളും നിരന്തരം ചെയ്യപ്പെടേണ്ടതായി വരികയും ചെയ്തു. അതിനാൽ ഇക്കാലത്തു ചിലപ്പോഠം സ്വപ്ന ത്തിൽകൂടി യുക്തിവാദങ്ങഠം വർദ്ധിച്ച യുക്തികളെ കണ്ടുപിടിക്കുന്നു. ഇതു എനിക്കു അനുഭവമാകുന്നു. അതു കൊണ്ടു മനസ്സിനെ സദ്വിചാരത്തിലൊ അസദ്വിചാര ത്തിലൊ ഏതേതിൽ നിത്തുന്നുവൊ, മനസ്സുക്തി ഏതേതു കമ്മങ്ങളിലൊ അവയുടെ ഫലത്തിനെ ആ മനസ്സ തനിയെ തന്നെ ഈസ്ഥൂലദേഹം നശിച്ചാലും (ചത്താലും) അനുഭവിപ്പിക്കും. ദൈവവും. രാജാവും, രാജ ഭടന്മാരും, കാലനും ആരും അനുഭവിപ്പിക്കേണ്ടാ. രാജാ ക്കന്മാരെകൂടി ദണ്ഡിച്ചു ദുഃഖജേലിൽ ഇടുന്നതു് ആരാണു്? മനസ്സല്ലയൊ? നമുക്കു ആക്കെങ്കിലും അതിനു അധികാരമുണ്ടൊ? മനസ്സിൻെറ അധികാരം വല്ലാത്തതു

തന്നെ. കല്ലു്, മരം മുതലായവകൊണ്ടുള്ള തുച്ഛപ്രതിമ കാംക്ക കൂടി ദൈവത്തിൻെറ സ്ഥാനമാനപൂജ്യതകളേയും അധികാരത്തേയും കൊടുത്തു ജനങ്ങളെ കിടുകിടെ വിറപ്പിക്കുന്നു. ഇങ്ങിനെ ചെയ്യുന്നതും മനസ്സല്ലയൊ? ഈ അധികാരം സർവ്വശക്തനുംകൂടി കാണുന്നില്ല. എന്തിന്നധികം പറയുന്നു, മനസ്സിൻെറ സുസ്ഥിതി തന്നെ സ്വർഗ്ഗം മനസ്സിൻെറ ദുസ്ഥിതിതന്നെ നരകം. ഈ രണ്ടു പദങ്ങളുടെ നിരുക്തിയെക്കൂടി നിരൂപിച്ചു നോക്കുക. ''സുഷ്ഠുഋജ്യതെ സ്ഥീയതെസ്മിന്നിതിസ്വർഗ്ഗഃ ഇതിൽ നല്ലവണ്ണം ഇരിക്കുന്നു എന്ന ഹേതുവായിട്ടു് സ്വർഗ്ഗം എന്നു പറയപ്പെടുന്നു. സുഖമായിരിക്കുന്നതു സ്വർഗ്ഗം'' എന്നു സാരം. ''നരാഃകായന്ത്യസ്മിന്നിതിനരകഃ ഇതിൽ മനുഷ്യർ നിലവിളിക്കുന്നു എന്ന ഹേതുവായിട്ടു നരകം എന്നു പറയപ്പെടുന്നു. ദുഃഖമായിട്ടിരിക്കുന്നതു് നരകം'' എന്നു സാരം. ഇങ്ങിനെ യഥാർത്ഥവിചാരം ചെയ്യുമ്പോഠം സ്വർഗ്ഗം എന്ന വാക്കിനാൽ വിവരിക്കപ്പെട്ട സുസ്ഥിതി, മനസ്സിൻെറ ലയംകൊണ്ടുമാത്രമെ സിദ്ധിക്കയുള്ളു. നോക്കുക. സുഷുപ്തിയിൽ—ഗാഢനിദ്രയിൽ ഹിന്തുക്കളുടേയും, സർവ്വമതക്കാരുടേയും, നാസ്തികന്മാരുടേയും മനസ്സു ഒരേനിലയിൽ അല്ലലില്ലാതെ ഇരിക്കുന്നു. സമാധിയിലും അങ്ങിനെതന്നെ. സ്വപ്നത്തിലും ജാഗ്രദാവസ്ഥയിലും ഓരോസംഗതിവശാൽ മനസ്സു് വികാരപ്പെട്ടു് ദുഃഖിച്ചു നിലവിളിക്കുന്നു. ഇതും സർവ്വജീവികാംക്കും അനുഭവമാകുന്നു. അതുകൊണ്ടു് ആന്തരമായ സ്വർഗ്ഗവും, നരകവും മനസ്സിൻെറ സുസ്ഥിതിയും ദുസ്ഥിതിയുംതന്നെ. ''സ്വർഗ്ഗനരകങ്ങളും ഈശ്വരനും ഇല്ല, എന്തുംചെയ്യാം. ശരീരം ഇരിക്കുമ്പോഠം സുഖദുഃഖങ്ങളെ അനുഭവിക്കുന്നതല്ലാതെ മരണശേഷം എന്താ അനുഭവിപ്പാനുള്ളതു്? ആരാണ് അനുഭവിപ്പിക്കുവാനുള്ള അധികാരി?'' എന്നുവാദിക്കുന്ന കൂട്ടക്കാരെ ഒരു വിമാനത്തിൽ

കയററിക്കൊണ്ട് പോയി സ്വർഗ്ഗാദികളേയും ഈശ്വര നേയും കാണിച്ചുകൊടുത്താൽ മാത്രമെ അവർ സമ്മതിക്കു യുള്ളു. സ്വർഗ്ഗാദികൾ ഉണ്ടെന്നും ഇല്ലെന്നും വാദിപ്പാനുള്ള യുക്തികളും, പ്രമാണങ്ങളും ഉണ്ട്. അതുകൊണ്ട് ഇഷ്ടം പോലെ വാദിപ്പാനും കഴിയും. വാദം ഒരു കാലത്തും അവസാനിക്കയും ഇല്ല. ദുഃഖവും ശമിക്കയില്ല. അതു കൊണ്ട മനസ്സിൻെറ ലയംതന്നെ സ്വർഗ്ഗവും, മുക്തിയും, മനസ്സിൻെറ വികാരംതന്നെ നരകവും ദുഃഖവും എന്ന വാസ്തവതത്വത്തെ ഓർത്ത് മനസ്സിനെ ഒതുക്കുന്നതുതന്നെ മനുഷ്യജന്മത്തിൻെറ സാഫല്യം. മനസ്സിന്നു ഒതുക്കം (ശാന്തി) ഇല്ലെങ്കിൽ മഹാരാജാവായാലും തൃപ്തിയില്ലാതെ മററുള്ള മഹീപതികളുടെ മഹികളെ പിടിച്ചടക്കേണമെന്നു മതിമോഹം നിമിത്തം മഹാദുഃഖത്തെ അനുഭവിക്കും എന്ന തു അനുഭവമല്ലെയൊ? മനസ്സിന്നു യോഗ്യതയില്ലെങ്കിൽ സ്വർഗ്ഗത്തിൻെറ അധിപനായ ഇന്ദ്രനായാലും ദുഃഖംതന്നെ. ഇന്ദ്രൻ അഹല്യയെ രഹസ്യംപിടിച്ചു ഗൌതമശാപത്താൽ സഹസ്രഭഗനായി കുരൂപനായി കുണ്ഠിതനായി എന്നു ഹിന്തുക്കൾ ഘോഷിക്കുന്നില്ലയൊ? ഇങ്ങിനെ എന്തെല്ലാം? മനോയോഗ്യതയില്ലെങ്കിൽ മഹാസ്ഥാനത്ത് എത്തി യാലും ദുഃഖം തന്നെ മനോയോഗ്യതയുണ്ടെങ്കിൽ താണ നിലയിൽ ഇരുന്നാലും മഹാസുഖംതന്നെ. ഒരുവന്നു മിക്ക സമയത്തും അസഹ്യമായ ഉദരരോഗം ഉണ്ടെങ്കിൽ അവനെ രാജമാളികയിൽ കൊണ്ടുപോയി വേണ്ടുന്നതെല്ലാം കൊടുത്തു കിടത്തിയാലും ഉദരരോഗം നിമിത്തം ഉറക്കം കൂടി ഇല്ലാതെ നിലവിളിച്ചു ദുഃഖിക്കും. അങ്ങിനെയുള്ള രോഗം ഒന്നും ഇല്ലാത്തവനെ ചണ്ഡാലക്കുടിയിൽ കൊണ്ടു പോയി കിടത്തിയാലും സുഖമായി ഉറങ്ങും. ഇപ്രകാരം തന്നെ മനോയോഗ്യതയുള്ളവന്നു സർവ്വത്ര സുഖം. അതി ല്ലാത്തവന്നു സർവ്വത്ര ദുഃഖവും. അതുകൊണ്ട് മരണശേഷം സ്വർഗ്ഗത്തിലൊ നരകത്തിലൊ പുനർജന്മം കൊണ്ട്

ഭൂമിയിലൊ ഏതൊരു രാജ്യത്തിലിരുന്നിട്ടാണ് സുഖ ദുഃഖങ്ങളെ അനുഭവിക്കുക എന്ന ചോദ്യത്തിന്നു മനേ രാജ്യത്തിലിരുന്നിട്ടാണ് എന്ന ഉത്തരം തന്നെ ഉത്തമം. എവിടെ ഇരുന്നാലെന്താണ്? സുഖദുഃഖ കാരണവും സ്വർഗ്ഗവും, നരകവും സൂക്ഷ്മത്തിൽ മനസ്സാണ് എന്ന ല്ലയൊ സിദ്ധിക്കുന്നതു്. അതിനെ നിലക്ക നിൎത്തു ന്നതുതന്നെ മുക്തി, അതു തന്നെ ശാശ്വതാനന്ദപ്രാപ്തി, അതുതന്നെ ജീവപരൈക്യം, അതുതന്നെ രാജയോഗ സിദ്ധി.

ആക്ഷേപം 22. മോക്ഷപ്രദീപത്തിൽ ഭഗവൽഗീ താസാരത്തിൽ അതിപ്രിയനായ അൎജ്ജുനന്നു് കൃഷ്ണൻ എന്താ ഉപദേശിച്ചതു? യോഗമല്ലെയൊ? കേൾക്കുക. ''തപസ്വിഭ്യോധികൊയോഗീ'' ഇത്യാദി പ്രമാണം കൊണ്ട് അൎജ്ജുനന്നു യോഗത്തെയാണ് കൃഷ്ണൻ ഉപദേ ശിച്ചതു എന്നു സ്വാമികൾ കല്പിച്ചിരിക്കുന്നു. വിഗ്രഹാ രാധനയിൽ ''ശ്രീകൃഷ്ണനാൽ നേരിട്ടു ഉപദേശിക്കപ്പെട്ട അൎജ്ജുനന്നുകൂടി കൎമ്മനായി കാലം കഴിച്ചുകൂട്ടുവാനെ കഴിവുണ്ടായിട്ടുള്ളു. ആത്മതത്വത്തെ അറിഞ്ഞു അഭയത്തെ പ്രാപിക്കുവാൻ കഴിഞ്ഞിട്ടില്ല. അൎജ്ജുനൻ ഭഗവൽഗീത യെ വിശ്വസിച്ച് നിഷ്കാമകൎമ്മം ചെയ്തു പതിക്കു കയാണ് ചെയ്തതു'' എന്നു പറഞ്ഞിരിക്കുന്നു. ഇതു കൊണ്ട് യോഗമല്ല കൎമ്മങ്ങളെയാണ് കൃഷ്ണൻ ഉപദേശി ച്ചതു എന്നല്ലയൊ സിദ്ധിച്ചതു്. സ്വാമികൾ ഭഗവൽ ഗീതാസാരത്തിൽ കല്പിച്ചപ്രകാരം യോഗത്തെയാണ് ഉപദേശിച്ചതു എങ്കിൽ അൎജ്ജുനൻ അതിനെവിട്ടു് കൎമ്മ നായി കലി എന്ന ശബ്ദത്തിൽനിന്നു ഭയപ്പെട്ടു രാജ്യ ത്തെ വിട്ടുപോയി പെരുവഴിയിൽ വീണുചാകുവാൻ കാരണം വരികയില്ലല്ലൊ.

സമാധാനം 22. അൎജ്ജുനന്നു യോഗത്തെ ഉപ ദേശിച്ചു എങ്കിലും, ആനന്ദത്തെ വേഗത്തിൽ അനുഭവി

പ്പാൻ അർജ്ജുനന്നു സംഗതിവന്നില്ല. കൃഷ്ണൻ കർമ്മങ്ങളെ ഖണ്ഡിച്ചിട്ടും ഇല്ലാ. നിഷ്കാമകർമ്മങ്ങളെ പ്രശംസിച്ചിട്ടും ഉണ്ട്. അനേകം കോടിജനാകർമ്മങ്ങളെയാണ് അനുഷ്ഠിച്ചു കാണുന്നതും. അവരിൽ ആരും യോഗത്തെ അഭ്യസിച്ചു കാണുന്നതും ഇല്ല. ഈ സംഗതികളാൽഅർജ്ജുനൻ കർമ്മങ്ങളെ പൊത്തിപ്പിടിച്ചതാണ് ഞാൻ കർമ്മങ്ങളെ ശ്രുതിയുക്ത്യനുഭവപൂർവ്വം തിലസദൃശമായി ഖണ്ഡിച്ചു യോഗത്തെ ഉപദേശിച്ചിട്ടുകൂടി എന്റെ ചില ശിഷ്യന്മാർ യോഗത്തെ വിട്ടു തീർത്ഥസ്നാനാദികർമ്മങ്ങളിൽ ഓടി അലയുന്നതു എനിക്കു അനുഭവമാകുന്നു. ആ സ്ഥിതിക്കു അർജ്ജുനൻ കർമ്മത്തിൽ പതിച്ചതു അത്ഭുതമല്ല.

ആക്ഷേപം 23. സ്വാമികൾ ഭഗവൽഗീതാസാരത്തിൽ ''കൃഷ്ണനാൽ ഉപദേശിക്കപ്പെട്ട കർമ്മങ്ങൾ യാഗാദികൾ അല്ലാ എന്നല്ലെയൊ കല്പിച്ചിട്ടുള്ളതു". പിന്നെങ്ങിനെ അർജ്ജുനാദികൾ യാഗാദികർമ്മങ്ങളെ പൊത്തിപ്പിടിച്ചു എന്നു പറഞ്ഞു? അതിന്നു അവകാശമുണ്ടോ?

സമാധാനം 23. ''കൃഷ്ണനാൽ ഉപദേശിക്കപ്പെട്ട കർമ്മം, യാഗാദിയല്ല. കാലോചിതമായ പുരുഷപ്രയത്നമാണ്'' എന്നതു എന്നാൽ കല്പിക്കപ്പെട്ട അർത്ഥമല്ലെയൊ? അതു അർജ്ജുനാദികൾക്കു ബാധകമാണൊ? കൃഷ്ണനാൽ ഉപദേശിക്കപ്പെട്ട കർമ്മങ്ങൾ യാഗാദികൾ തന്നെ എന്നാണ് അർജ്ജുനനും മറ്റുള്ള ലോകങ്ങളും മനസ്സിലാക്കിയിട്ടുള്ളതു് അതു കൊണ്ടാണ് ഭഗവൽഗീതാപാരായണക്കാർ കർമ്മഠന്മാരായിതീരുവാനും ജാതിഭേദകർമ്മങ്ങളെ ഖണ്ഡിച്ചു യോഗത്തെ പ്രചരിപ്പിക്കുന്ന എന്റെ നേരെ ഭഗവൽഗീതയെ ആയുധമാക്കിപ്പിടിച്ചു കൊണ്ടു എന്നോട് യുദ്ധത്തിന്നു വരുന്നതും. ഭഗവൽഗീതാകർത്താവു കർമ്മികളിൽനിന്നു ഭയപ്പെട്ടിട്ട് കർമ്മങ്ങളെ അടിയോടെ ഖണ്ഡിക്കാതെ ''നബുദ്ധിഭേദം ജനയേൽ'' ''പത്രം

പുഷ്പം ഫലം തോയം'' ഇത്യാദി വചനങ്ങളാൽ യാഗ വിഗ്രഹാരാധനാദി കർമ്മങ്ങളേയും, 'ചാതുർവ്വർണ്യംമയാ സൃഷ്ടം' ഇത്യാദിയാൽ ജാതിഭേദത്തേയും സ്ഥാപിച്ചത് മഹാന്യൂനതയായിപ്പോയി. ആ ന്യൂനതയെ തീർപ്പാൻ വേണ്ടിയിട്ടാണ് ഭഗവൽഗീതാസാരത്തെ ഞാൻ എഴുതിയതു്. ആ സാരത്തെ പ്രകാശിപ്പിക്കുവാൻ സമ്മതിക്കാത്ത ഗീതയിലെ അസാരാംശത്തെയാണ് ഭഗവൽ ഗീതക്കു ന്യൂനതയായി ഞാൻ നിരൂപിച്ചിട്ടുള്ളതു്. ഒരു വസ്തുവിനെ നിരൂപിക്കുമ്പോൾ അതിൻെറ ഗുണങ്ങളേയും ദോഷങ്ങളേയും നിരൂപിക്കുന്നത് പൂർവ്വാപരവിരോധമല്ല.

ആക്ഷേപം 24. അന്നും ഇന്നും ഉള്ള പണ്ഡിതന്മാർ ജാതിഭേദാചാരത്തേയും യാഗാദി കർമ്മങ്ങളേയും നിഷ്കാമമായി അനുഷ്ഠിക്കേണം എന്നാണ് ഭഗവൽ ഗീത നിർബന്ധിക്കുന്നതു എന്നു വ്യാഖ്യാനിച്ചും അനുഷ്ഠിച്ചും വരുന്നു. ഗീതാകർത്താവിൻേറയും അഭിപ്രായവും അങ്ങിനെതന്നെ എന്നു കണ്ഠം തുറന്നു പറഞ്ഞിരിക്കുന്ന ആ സ്ഥിതിക്കു സ്വാമികൾ അതിനെ അനുസരിക്കാതെ എതിരായി ഭഗവൽഗീതാസാരത്തെ കല്പിച്ചതെന്താണ്?

സമാധാനം 24. ജാതിഭേദാചാരത്തെ പോലെയും വിഗ്രഹാരാധനാദി കർമ്മങ്ങളെപോലെയും ഭേദദൃഷ്ടിയെ വർദ്ധിപ്പിച്ചു ഇഹപരസുഖങ്ങളിൽനിന്നു പതിപ്പിച്ചു ഹിന്തുക്കളെ കൊടുക്കുന്നതു ഒന്നുംഇല്ല. ഇതരമതക്കാരും ഈ അജ്ഞാനാചാരങ്ങൾ നിമിത്തം ഹിന്തുക്കളെ നിന്ദിക്കുന്നു. എന്നു മാത്രമല്ല ഹിന്തുമതജ്ഞാനികളും ജാതിഭേദയാഗാദി കർമ്മങ്ങളെ ചെയ്യുന്നവരെ മൃഗപ്രായന്മാരായി നിന്ദിച്ചിരിക്കുന്നു. അങ്ങിനെയുള്ള കർമ്മങ്ങളെ വർദ്ധിപ്പിച്ച് ജനങ്ങളെ മൃഗപ്രായന്മാരാക്കുന്ന അജ്ഞാനിയാണ് കൃഷ്ണൻ എന്നും, ശശവിഷാണം (മൊയൽകൊമ്പ്) പോലെ ഇല്ലാത്ത ജാതിഭേദത്തെ കല്പിച്ചു ജാത്യാവിരുദ്ധകീരി പാമ്പുകളെപോലെ കടിപിടി കൂട്ടിച്ച്

ഹിന്തുക്കളെ കെടുക്കുന്ന കെട്ട ദുഷ്ടബുദ്ധിയാണ് കൃഷ്ണൻ എന്നും പറവാൻ ഇനിക്കു ലജ്ജയുള്ളതു കൊണ്ടും ജാതിഭേദാദിനിമിത്തം ഹിന്തുമതത്തെ വെറുത്തു ആക്ഷേപിക്കുന്ന അന്യമതക്കാരുടെ ആക്ഷേപത്തെ അടക്കി അഭിനന്ദിപ്പിക്കേണമെന്ന വിചാരംകൊണ്ടും ഹിന്തുക്കളുടെ ഇടയിലുള്ള അജ്ഞാനകർമ്മങ്ങളെ അകററി യഥാശക്തി യോഗക്ഷേമത്തെ വദ്ധിപ്പിക്കേണമെന്ന ആലോചനകൊണ്ടും ഭഗവൽഗീതാസാരത്തെ അപ്രകാരം എഴുതിയതാകുന്നു. ഹിന്തുക്കളുടെ വൈദ്യം ഹിന്തുക്കളിൽ തന്നെ ചില ഉയന്ന ജാതികാം എന്നു നടിക്കുന്നവക്കേ പററു, മററുള്ളവക്കു പററില്ല എന്നു വരുന്നതു ഒന്നുകൊണ്ടും യോഗ്യതയല്ല. സർവ്വഹിന്തുക്കളുടേയും അന്യമതക്കാരുടേയും വ്യാധിയെ നശിപ്പിച്ച് സുഖിപ്പിക്കുന്നതാകുന്നു ഹിന്തുവൈദ്യം എന്നു വരുന്നതാണ് സർവ്വപ്രകാരത്തിലും യോഗ്യത. അപ്രകാരം ഹിന്തുമത ചന്ദ്രൻ ദ്വിജന്മാരുടെ എന്നല്ല ആചണ്ഡാലപര്യന്തമുള്ള ഹിന്തുക്കളുടേയും അന്യമതക്കാരുടേയും അജ്ഞാനതിമിരത്തെ നീക്കി ആനന്ദിപ്പിക്കുന്ന കലാനിധിയാകുന്നു എന്നു സിദ്ധിക്കുന്നതാണ് മഹായോഗ്യത. ചന്ദ്രൻ എല്ലാവക്കും പൊതുവിലുള്ളതല്ലയൊ? അപ്രകാരമായാലെ ഒരു മതവും വിളങ്ങുകയുള്ളു. ഹിന്തുക്കളുടെ ഇടയിലും അന്യമതക്കാരുടെ ഇടയിലും ഭേദദൃഷ്ട്യാ അടിപിടികൂട്ടുന്നതാണ് ഹിന്തുമതം എന്നു വരുത്തുന്നതു എത്ര നിന്ദ്യമാണ്. എത്ര അശ്രേയസ്സാണ്. എത്ര അയശസ്സാണ്. എന്തൊരു ഭേദദൃഷ്ടിയാണ്. എന്തൊരജ്ഞാനമാണ്? അതുകൊണ്ട് ഭഗവൽഗീതാസാരത്തെ അപ്രകാരം സർവ്വമതസാരഗ്രാഹി ജനസമ്മതമാകുംവണ്ണം എഴുതിയതാകുന്നു. ലോകം മുഴുവനും ഒരു സമുദായമാണെന്നു കണ്ടുംകൊണ്ടിരിക്കുന്ന ഈ ബ്രഹ്മാനന്ദസ്വാമി ശിവയോഗിക്കു അപ്രകാരം എഴുതുന്നതാണ് അർഹത. ഭഗവൽഗീതാകത്താവിൻേറയും

മററുള്ള പണ്ഡിതന്മാരുടേയും അഭിപ്രായം അപ്രകാര മല്ലെങ്കിൽ വേണ്ടാ.

ആക്ഷേപം 25. ''അവതാരങ്ങളും സിദ്ധികളും ഉണ്ടെന്നു പറഞ്ഞതു പൂർവ്വപ്രമാണങ്ങളെ അനുസരിച്ച് പറഞ്ഞതാകുന്നു ഇനിക്കു അവയിൽ വിശ്വാസമില്ലാ എന്നു സ്വാമികൾ കല്പിച്ചതു് എന്താണ്?

സമാധാനം 25 അണിമാദ്യഷ്ടസിദ്ധികളിൽ ഒരു സിദ്ധി ഒരു യോഗിക്കൊ, ജ്ഞാനിക്കൊ, അവതാര ങ്ങൾ എന്നു വിചാരിക്കപ്പെടുന്നവർക്കൊ ഉണ്ടായിരുന്നു എങ്കിൽ ലോകം മുഴുവനും ക്രിസ്ത്യാദിഭിന്നമതക്കാരേയും കൂടി ഒരെ മതമാക്കി ഏകയോഗക്ഷേമത്തിൽ ഇരുത്തു വാൻ കഴിയും. അങ്ങിനെ ഇരുത്തുകയും ചെയ്യും. അപ്ര കാരം ഇരിക്കുന്ന അവസ്ഥക്കു ഒരു കുടുംബക്കാരായ ഹിന്തുക്കൾ തന്നെ ജാതിഭേദകുഷ്ഠവ്യാധിയിൽ പെട്ടിട്ടും കർമ്മകാണ്ഡബ്രഹ്മരാക്ഷസൻെറ വായിലകപ്പെട്ടിട്ടും വ്യഥാനശിച്ചു പോകുന്നതിനെ കണ്ടുകൊണ്ട് അവതാര സിദ്ധന്മാർ ഒരു കാലത്തും മൗനം ദീക്ഷിക്കയില്ലായി രുന്നു. സമദൃഷ്ടിയേയും ആനന്ദത്തേയും നൽകുന്ന യോഗ ജ്ഞാനസമ്പ്രദായത്തെ ഹിന്തുക്കളുടെ ഇടയിൽ പര ത്താതെ ഇരിക്കയും ഇല്ലായിരുന്നു. യോഗജ്ഞാനസമ്പ്ര ദായത്തെ പരത്താതെ ഗ്രന്ഥത്തിൽ മാത്രം നിക്ഷേപിച്ച് കാലത്തെ കഴിച്ചതുകൊണ്ട് സർവ്വരേയും വിസ്മയിപ്പിച്ച് വശീകരിക്കുന്ന അണിമാദിസിദ്ധികളിൽ ഒററ സിദ്ധിയും അവർക്കില്ലെന്നു തെളിയുന്നു.

ആക്ഷേപം 26. പരകായപ്രവേശം = തൻെറ ഇഷ്ടം പോലെ മറെറാരു ശരീരത്തിൽ പ്രവേശിക്കുക. ഈ സിദ്ധി ശങ്കരാചാര്യ സ്വാമികൾക്കു ഉണ്ടായിരുന്നു വെന്നും ഈ സിദ്ധികൊണ്ട് ടി. സ്വാമികൾ അമരുക രാജാവ് മരിച്ചപ്പോൾ ആ ശവശരീരത്തിൽ പ്രവേശിച്ച്

പല കാര്യങ്ങളേയും നടത്തി എന്നും തച്ചരിത്രത്തിൽ കാണുന്നു. അതെല്ലാം കണ്ടനുഭവിച്ചതു പോലെ ഇന്നും ഹിന്തുക്കരം കൊണ്ടാടുന്നു. ഇങ്ങിനെ എത്ര സിദ്ധികരം. എത്ര അവതാരങ്ങരം? ഇവയെല്ലാം കളവാണൊ?

സമാധാനം 26. പരകായപ്രവേശസിദ്ധി ആചാര്യസ്വാമികരംക്കുണ്ടായിരുന്നു എങ്കിൽ ഇന്നും അദ്ദേഹത്തിന്നു മരിക്കാതെ ഇരിക്കാം. തന്റെ മതത്തെ ലോകം മുഴുവനും പരത്തുകയും ചെയ്യാം. എങ്ങിനെയെങ്കിൽ, ഓരൊരൊ മതങ്ങളിലുള്ള രാജാക്കന്മാരും ആചാര്യന്മാരും മരിക്കുമ്പോരം അതാതു ശവങ്ങളിൽ പ്രവേശിച്ച് അതാതു മതസ്ഥന്മാരെ ശങ്കരാചാര്യ സ്വാമികരംക്ക് സ്വന്ത മതസ്ഥന്മാരാക്കിത്തീർക്കാം. ബാലമരണവും, തരുണ മരണവും, വൃദ്ധമരണവും സാധാരണമാണ്. തന്റെ ഇഷ്ടം പോലെ ഓരോ ശരീരത്തിൽ പ്രവേശിച്ച് ഇന്നും തനിക്കു ചാകാതെ ഇരുന്നുംകൊണ്ട് ലോകത്തെ നന്നാക്കാം. പരകായപ്രവേശസിദ്ധി കൊണ്ട് ലോകമുള്ള കാലംവരെ മേലാലും ജീവിച്ചുകൊണ്ട് ആചാര്യസ്വാമികരംക്കു സ്വമതത്തെ സ്ഥാപിക്കാം. അതിന്നുള്ള സിദ്ധിയിരിക്കെ എന്താ സ്വാമികരം മദ്ധ്യായുസ്സിൽ മരിപ്പാൻ കാരണം? തന്റെ ഉദ്ദിഷ്ടകാര്യം നിറവേററി അതുകൊണ്ട് ദേഹത്തെ സ്വാമികരം ത്യജിച്ചതാകുന്നു എന്നു വിചാരിപ്പാനും തരമില്ല. ഹിന്തുക്കളുടെ ഇടയിൽ തന്നെ മതസംബന്ധമായ കലഹം അന്നും ഇന്നും ഉണ്ട്. ആചാര്യരുടെ ജീവദശയിൽ ആ കലഹത്തെ നശിപ്പിക്കുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞിട്ടില്ല. സിദ്ധികരം എവിടെപ്പോയി? സിദ്ധികരം ഉണ്ടെന്നും അവതാരമാണെന്നുമുള്ള പ്രസിദ്ധി പിന്നെ എങ്ങിനെ ഉണ്ടായി എങ്കിൽ, ഒരു നരനിൽ അനന്യസാധാരണമായ ഒന്നൊ ഒന്നിലധികമോ ഗുണങ്ങളെക്കണ്ടാൽ ജനങ്ങൾ ആ യോഗ്യനെ അവതാരമെന്നും സിദ്ധൻ എന്നും മററും പ്രശം

സിക്കും. കവികളും അപ്രകാരം കവിതകൾകൊണ്ട് സ്തുതിക്കും. പിന്നെ ജനിക്കുന്നവരും ആ കവിതയെക്കണ്ട് അങ്ങിനെ തന്നെ വർണ്ണിക്കും ഈ വിധത്തിലും,

2. ശിഷ്യന്മാർ ഗുരുഭക്തി നിമിത്തം സ്വഗുരുനാഥന്മാരെ അവതാരമെന്നും സർവ്വജ്ഞനെന്നും ലോകം ജയിച്ച മഹാനെന്നും മററും പുകഴ്ത്തി ഗുരുചരിത്രത്തെ എഴുതിയിടും അതു കണ്ട് ഭാവികാലത്തിലുള്ളവരും അങ്ങിനെ വർണ്ണിക്കും ഈ വിധത്തിലും,

3. രാജാക്കന്മാരിൽനിന്നുള്ള ലഭ്യത്തിനെ ആഗ്രഹിച്ചിട്ടും കവികൾ അവതാരപുരുഷനാണ് വിശ്വം ജയിച്ച വീരനാണ് എന്നും മററും രാജാക്കന്മാരെ പ്രശംസിച്ച് പ്രബന്ധങ്ങളെ എഴുതും ഈ വിധത്തിലും,

4 ചിലർ ഇന്ദ്രജാലാദി മഹാജാലവിദ്യകളെ പ്രകടിപ്പിച്ചിട്ടുണ്ട്. അവരുടെ മാഹാത്മ്യം നിമിത്തം അതെല്ലാം യോഗസിദ്ധികളാണെന്നു തെററിദ്ധരിച്ച് പുകഴ്ത്തിയിട്ടുണ്ട്. ഈ വിധത്തിലും മററുപ്രകാരത്തിലും അനവധി അവതാരങ്ങളും സിദ്ധന്മാരും സിദ്ധികളും ഗ്രന്ഥങ്ങളിൽ നിറഞ്ഞിട്ടുള്ളതാണ്. കവികളും മററും കൊട്ടത്തിട്ടുള്ള അവതാരസ്ഥാനമാനങ്ങളാണ്. ഇക്കാലത്തും അങ്ങിനെ ചെയ്യുകാണുന്നു. അവതാരസിദ്ധികളുടെ ആഗമം ഇപ്രകാരമാകുന്നു എന്നതിന്നു അല്പംകൂടി പറയാം. ഈശിത്വം എന്ന സിദ്ധിയുടെ മഹിമയെ ഓർത്താൽ അവസാനമില്ല. ആ സിദ്ധിയുള്ളവന്നു ലോകത്തെ മുഴുവനും തന്റെ ചൊൽപ്പടിക്ക നടത്താം. യോഗസാരസംഗ്രഹത്തിൽ പറഞ്ഞതാവിതു്.

''ഈശിതാചശക്തീനാം ഭൂതഭൌതികാനാം സ്വേച്ഛയാപ്രേരണം'' ഇങ്ങിനെയുള്ള ഈശിത്വവും മററു സിദ്ധികളും ഉള്ള അവതാരങ്ങളും മഹാന്മാരും പണ്ടുള്ള ഹിന്തുക്കളുടെ ഇടയിൽ ഉണ്ടായിരുന്നു എന്നു ഹിന്തുക്കൾ ഇന്നും ഘോഷിക്കുന്നു. സവ്വമതക്കാരെയും തന്റെ ചവിട്ടടി

യിൽ ഇടുവാനും സർവ്വത്തിനെ സാധിപ്പാനും ഉള്ള അതാതു സിദ്ധിയുള്ള ആ ഹിന്തുപൂർവ്വന്മാക്ക ജാതിമത ഭേദേന തമ്മിൽ തല്ലുന്ന ഹിന്തുക്കളെയെങ്കിലും ഏകമത മാക്കി അവരിൽ മററുമതക്കാരിൽ കാണുന്നതുപോലെ യെങ്കിലുമുള്ള ഒരു ഐകമത്യത്തെ ഉണ്ടാക്കുവാൻ കഴി യാത്തതു എന്താണ്? അഷ്ടൈശ്വര്യാദി സിദ്ധികൾ എവിടെപ്പോയി? വേണ്ടുന്ന കൃത്യങ്ങളെ നിറവേററാൻ അവർക്കു കഴിയാത്തതുകൊണ്ട് ആവക സിദ്ധികൾ അവക്കു ഇല്ലെന്നാണ് വിചാരിക്കേണ്ടതു. ഉണ്ടായിരുന്നു എന്നു വിചാരിക്കുന്ന പക്ഷം ആ അവതാരങ്ങൾക്കും സിദ്ധന്മാർക്കും ദയയും സമദൃഷ്ടിയും ജ്ഞാനവും ഇല്ലെന്നു പറയേണ്ടിവരും. ദയയുള്ളവരാണെങ്കിൽ ആട്ടി ന്റെ വായും മൂക്കും അടക്കിപ്പിടിച്ച് വീർപ്പ് മുട്ടിച്ച് വൃഷണംതിരുമ്പി ഞെക്കിക്കൊല്ലുന്ന ദുഷ്ടയാഗാദി ഹിംസാകർമ്മങ്ങളെ നിത്തൽ ചെയ്യുമായിരുന്നു. സമ ദൃഷ്ടിയുള്ളവരാണെങ്കിൽ ഭേദദൃഷ്ടിയെ വദ്ധിപ്പിച്ച് തമ്മിൽ തല്ലിപ്പിച്ച് വൃഥാ നശിപ്പിക്കുന്ന ജാതിഭേദത്തെ നശിപ്പിക്കുമായിരുന്നു. ആത്മസാക്ഷാൽകാരജ്ഞാനമുള്ള വരാണെങ്കിൽ ജ്ഞാനവിരോധികളായ വിഗ്രഹാരാധ നാദികർമ്മങ്ങളെ നിശ്ശേഷം നശിപ്പിച്ച് യോഗജ്ഞാന ത്തെ മാത്രം സ്ഥാപിക്കുമായിരുന്നു. അങ്ങിനെ ചെയ്യാ ത്തതുകൊണ്ട് അവതാരങ്ങളും അണിമാദ്യഷ്ടസിദ്ധന്മാരും പണ്ടുണ്ടായിരുന്നു എങ്കിൽ അവർ ദയാസമദൃഷ്ടി ജ്ഞാനഹീനന്മാരാകുന്നു എന്നു പറയേണ്ടിവരുന്നു. അതു കൊണ്ട് അണിമാദിസിദ്ധിസമ്പന്നൻ, അവതാരം, സ്വാമി, മഹാൻ, മഹർഷി, പണ്ഡിതൻ, പരമഹംസൻ എന്നും മററുമുള്ള വലിയ വലിയ പേരിനെ സിദ്ധിച്ചി ട്ടുള്ളവർ പറഞ്ഞതൊക്കെ ശരി എന്നു വിശ്വസിക്കരുതു് യുക്തിക്കും അനുഭവത്തിനും ഒത്തതിനെ മാത്രമെ വിശ്വസിക്കാവൂ. അങ്ങിനെയുള്ള വചനം ഒരു അപ്രസി

ദ്ധൻ പറഞ്ഞാലും സ്വീകരിക്കേണ്ടതാണ്. ബഹുമാന പ്പട്ടികയിൽ പെട്ടവർ പറഞ്ഞതെല്ലാം എടുത്തു ഘോഷി ക്കുക, വിശ്വസിക്കുക, ആ പട്ടികയിൽ പെടാത്തവർ യുക്തമായതിനെ പറഞ്ഞതായാലും നിരാകരിക്കുക എന്ന സമ്പ്രദായം ഈ ഇരുപതാം നൂററാണ്ടിൽ മാന്യ ന്മാരുടെ ഇടയിലും കടന്നുകൂടിയിരിക്കുന്നതു്. നല്ലമര ത്തിനെ വിഷവല്ലരി (ഇത്തിക്കണ്ണി) എന്നപോലെ ഹിന്തുക്കളെ കെടുക്കുന്നു. ഇരിക്കട്ടെ. ഒരു സിദ്ധി യുണ്ടെങ്കിൽ ലോകത്തെ മുഴുവൻ നന്നാക്കാം. അങ്ങിനെ ഇരിക്കെ അഷ്ടസിദ്ധികളും അവതാരങ്ങളും ഉണ്ടാ യിട്ടുംകൂടി ഹിന്തുക്കളെ നന്നാക്കാൻ കഴിയാഞ്ഞതു എന്താണ്? എന്ന് ഒന്നു മനസ്സിരുത്തി ആലോചിച്ചാൽ അറിയാം. യോഗദർപ്പണത്തിൽ പറഞ്ഞ ഈ പ്രമാണവും ആലോചനക്ക് സഹായിക്കും.

അജരാമരപിണ്ഡതാദ്യുക്തയസ്സുശ്രുതീരിതാഃ
മന്തവ്യാഉപചാരാത്മാ രോചനാത്മാ ഫലശ്രുതിഃ'

അർത്ഥം — ദേഹത്തിൽ ജരാനരകൾ ബാധിക്കാതെ യൌവനത്തോടുകൂടി മരിക്കാതെ ഇരിക്കാം. ഇത്യാദി കളായി ശ്രുതികളിൽ (പ്രമാണങ്ങളിൽ) പറഞ്ഞതു് ഒരു സൽക്കാരവചനമാണ് എന്നാണ് മനസ്സിലാക്കേണ്ടതു്. (വാസ്തവമല്ല) ആ വലിയ ഫലശ്രുതി മനുഷ്യർക്കു രുചി പ്പാൻ വേണ്ടിയാകുന്നു. എന്നാൽ സമ്പത്തോ, സന്തതി യൊ, സാമ്രാജ്യമൊ, രോഗശാന്തിയൊ എന്നും യൌവന ത്തോടുകൂടി മരിക്കാതെ ഇരിക്കയൊ, പരകായപ്രവേശന സിദ്ധിയൊ, അണിമാദിസിദ്ധികളൊ, എന്തെല്ലാ മാണ് ഒരു മനുഷ്യനു ആഗ്രഹമെങ്കിൽ അതെല്ലാം ദൈവഭജനംകൊണ്ടു സാധിക്കുമെന്നും പണ്ട് പലരും സാധിച്ചിട്ടുണ്ടെന്നും പ്രമാണങ്ങളാൽ കാണിച്ചതു സംസാരികൾ നാസ്തികന്മാരാവാതെ ഇരിപ്പാൻ വേണ്ടി മാത്രം ചിലർ പ്രയോഗിച്ചതാകുന്നു. തത്വത്തെ പറ

ഞ്ഞാൽ വിഷയവിരക്തൻ മാത്രമെ യഥാൎത്ഥത്തെ അറി വാൻ യത്നിക്കു. അങ്ങിനെയുള്ളവർ കോടിയിൽ ഒന്നോ രണ്ടോ ഉണ്ടായിരിക്കാം. വിഷയാസക്തന്മാരായ സംസാരികളുംകൂടി ആസ്തികന്മാരായി പരദ്രോഹം ചെയ്യാതെ മനസ്സിനെ നന്നാക്കി നന്നാവേണമെങ്കിൽ അവരുടെ എല്ലാ അഭീഷ്ടങ്ങളേയും ദൈവം കൊടുക്കു മെന്നുതന്നെ പറയേണം. അതിനാൽ അജരാമരപിണ്ഡ ത്വാദിസിദ്ധികൾ സിദ്ധിക്കുമെന്ന ഫലശ്രുതിയെ ഗ്രന്ഥങ്ങളിൽ ഘോഷിച്ചതാകുന്നു. ചോറുണ്ണാത്ത കൊച്ചു കുട്ടികളോട് അമ്മമാർ ''അമ്പിളിയെ പിടിച്ചുതരാം, എന്റെ അരുമെ ഉണ്ണു'' എന്നു പറയുമ്പോലെ, ഇതേ മാതിരി പണ്ടു ചിലർ സംസാരികളെ പ്രലോഭവചന ങ്ങൾ കൊണ്ട് ആസ്തികന്മാരാക്കിയതാകുന്നു. സിദ്ധി കൾ യഥാർത്ഥകളാണെങ്കിൽ സിദ്ധിമാർഗ്ഗം തീരെ നശിക്കയില്ല. സിദ്ധികളിൽ സർവ്വസംസാരി കൾക്കും ആശയുണ്ട്. അതിനാൽ സംസാരികളും സിദ്ധിയുള്ള മഹാനെ ആജീവനാന്തം സേവിച്ച് കിടക്കും. അങ്ങിനെ സേവിച്ച് കിടക്കുന്നവർക്ക് ആ സിദ്ധൻ ഉപദേശിക്കും അപ്പോൾ അവക്ക് സിദ്ധി യുണ്ടാവും. അവരെ ആശ്രയിക്കുന്നവർക്ക് അവരും ഉപ ദേശിക്കും. ഇങ്ങിനെ ബഹുജനം അഷ്ടൈശ്വര്യാദി സിദ്ധന്മാരെ പിന്തുടരുവാനുള്ളതു കൊണ്ട് സിദ്ധി മാർഗ്ഗം വർദ്ധിപ്പാനെ അവകാശമുള്ളു. നശിപ്പാൻ അവകാശമില്ല നോക്കുക. ആദികാലത്തിൽ ഒന്നോ അരയൊ ജനം ഇംഗ്ലീഷ് പഠിച്ചിരുന്നു. അങ്ങിനെ പഠിക്കുന്നവർക്ക് ചില ഉദ്യോഗവലിപ്പം, പൂജ്യതാ, സമ്പാദ്യം മുതലായ സിദ്ധികൾ കണ്ടുതുടങ്ങിയപ്പോൾ വളരെ ജനം ഇംഗ്ലീഷ് പഠിക്കുവാൻ തുടങ്ങി. ആദി കാലത്തിൽ ഇംഗ്ലീഷ് പഠിക്കുന്നതു കുറവാണ്. നമ്മുടെ കുലധർമ്മത്തിന്നു പോരാ എന്നു നടിച്ചിരുന്നവരും

ഇംഗ്ലീഷ് പഠിച്ച് കെങ്കേമന്മാരായി തീൎന്നിരിക്കുന്നു. ഇതു ആശ്ചൎയ്യമല്ല. ലോകത്തിൽ ബഹുമാനവും പ്രയോജനവും ഉള്ള വഴികളിൽ പ്രവേശിക്കുന്നതു ജനങ്ങളുടെ സ്വഭാവമാണ്. ഈ സ്ഥിതിക്ക അണിമാദിസിദ്ധികളെ സൎവ്വസംസാരികളും അത്യന്തം ആഗ്രഹിക്കുവാൻ അവകാശമുണ്ട്. സിദ്ധിപ്പാനും അവകാശമുണ്ട്. സംസാരത്തിന്റെ നടുവിലിരുന്നുകൊണ്ടുതന്നെ ചൂഡാലാ എന്ന സ്ത്രീ അണിമാദിസിദ്ധികളോടു കൂടിയിരുന്നു എന്നു വസിഷ്ഠത്തിൽ പറയുന്നു. ഇങ്ങിനെ പണ്ട് പലക്കും സിദ്ധികളുണ്ടായ കഥകൾ പുരാണപ്രസിദ്ധികളാണ്. ഇങ്ങിനെ ഇരിക്കുന്ന അവസ്ഥക്ക ഇക്കാലത്ത് ആവക സിദ്ധികൾ തീരെ നശിപ്പാൻ അവകാശമില്ല. പ്രബലപ്പെടുവാനെ അവകാശമുള്ളു. പ്രബലപ്പെടേണ്ട സിദ്ധിമാൎഗ്ഗം തിരെ അസ്തമിച്ചതുകൊണ്ട് ഫലശ്രുതികൾ മുഴുവൻ യഥാൎത്ഥകളല്ല. യഥാൎത്ഥകളാണെങ്കിൽ എന്നും പതിനാറു വയഃപ്രായത്തിലും മററും ചിരംജീവികളായിരിക്കുന്നുണ്ടെന്നു ഹിന്തുക്കളാൽ ഘോഷിക്കപ്പെടുന്ന മാൎക്കണ്ഡപ്രഭൃതികളിൽ ചിലരെയെങ്കിലും ഇന്നു നമുക്ക് കാണ്മാൻ അവകാശമുണ്ട്. സിദ്ധിമുക്തികളെ സമ്പാദിപ്പാനുള്ള ശാസ്ത്രങ്ങളെ നമ്മുടെ പൂൎവ്വന്മാരായ മഹാത്മാക്കൾ എഴുതിയിട്ടുതങ്ങളുടെ ദേഹം നശിച്ചാലും ആ ശാസ്ത്രങ്ങളെ പിന്തുടൎന്നു ലോകം നന്നാകുവാൻ വേണ്ടിയാകുന്നു. അതുകൊണ്ട് അവർ ലോകത്തെ നന്നാക്കേണമെന്ന വിചാരക്കാരാകുന്നു എന്നു സിദ്ധിച്ചു. ആ വിചാരം അവർ ജീവിച്ചിരുന്നാലാണ് അധികം ഫലിക്കുക. ജരാമരണങ്ങൾ കൂടാതെ ഇരിക്കുന്നതിനും അഷ്ടൈശ്വൎയ്യാദി സിദ്ധികളോടുകൂടിയിരിക്കുന്നതിന്നും വേണ്ടി അവർ എഴുതിയിട്ട ശാസ്ത്രങ്ങളെല്ലാം ഇക്കാലത്തു നിഷ്ഫലമായി തീൎന്നിരിക്കുന്നു. അതുപ്രകാരം അഭ്യസിച്ച് സിദ്ധി

വരുത്തുവാൻ വേണ്ടി അനേകജനം അതിപ്രയത്നം ചെയ്തിട്ടും സിദ്ധിച്ചിട്ടില്ല. ഞാനും യത്നിച്ചിട്ട് സാധിച്ചിട്ടില്ല. ആ ഗ്രന്ഥകാരന്മാർ ഇന്ന് ഉണ്ടെങ്കിൽ ''എന്താ ഞങ്ങൾക്ക സിദ്ധിക്കാത്തതു്? ഇനി എങ്ങിനെയാണ് അഭ്യസിക്കേണ്ടതു്? ഞങ്ങളുടെ അഭ്യാസത്തിൽ എന്താ തെററ്? എന്നും മററും ചോദിച്ച സംശയം തീൎത്തു അഭ്യസിച്ച് ഇന്നും പലർക്കും ഇഷ്ടസിദ്ധിയെ പ്രാപിക്കാം. ഇതിന്നു കഴിവില്ലാതെ വന്നതു ആ സിദ്ധന്മാരുടെ ദേഹം നശിച്ചതു കൊണ്ടാകുന്നു. അവൎക്ക ദേഹത്തെ നിലനിൎത്തുവാനും മററുമുള്ള സിദ്ധികൾ ഉള്ളവരായിരുന്നു എങ്കിൽ അവരുടെ പരോപകാരവിചാരത്തെ പരിപൂൎണ്ണമാക്കാതെ അവർ മരിക്കയില്ല. അതുകൊണ്ടു സിദ്ധികൾ യഥാൎത്ഥകൾ അല്ല, യഥാൎത്ഥകളാണെങ്കിൽ ഹിന്തുക്കൾക്ക് സർവ്വലോകത്തേയും കീഴടക്കിയിരിക്കാമായിരുന്നു. ഫലശ്രുതികളിൽ അത്ര വിശ്വസിച്ച് ഹിന്തുക്കൾ വിഗ്രഹാരാധനാദികളെ ഇന്നും അതിക്രമമായി നടത്തുന്നു. ഹിന്തുക്കൾ ചെയ്യുന്ന ഇളനീരഭിഷേകം, ക്ഷീരാഭിഷേകം, ശുദ്ധജലാഭിഷേകം മുതലായ അഭിഷേകങ്ങൾകൊണ്ടു നീരിളക്കം (ജലദോഷം) ഉണ്ടായിട്ടും ഇടവിടാതെ അമിതമായി നൽകുന്ന പായസാദി ഭക്ഷണപദാൎത്ഥങ്ങൾ കൊണ്ട് ദഹനക്ഷയം നേരിട്ടിട്ടും ഡാക്ടർമാരെക്കൊണ്ട് ചികിത്സിപ്പാൻ സംഗതിവരാത്തതു ഹിന്തുക്കളുടെ ദൈവങ്ങളുടെ വിഗ്രഹങ്ങൾ, കരിങ്കല്ല് ചെമ്പ്, സ്വൎണ്ണം, മരം മുതലായവകൊണ്ടു തക്ഷന്മാരാൽ നിൎമ്മിക്കപ്പെട്ടചൈതന്യമില്ലാത്ത വസ്തുക്കളായതുകൊണ്ടാകുന്നു. കഷ്ടം. കഷ്ടം. യോഗശാസ്ത്രത്തിൽ അണിമാദിസിദ്ധികളെ കൊടുക്കുമെന്നു ഘോഷിക്കപ്പെട്ട യോഗാനന്ദചിഹ്നങ്ങളെ അനുഭവിച്ച് കൊണ്ടിരിക്കുന്ന ഇനിക്ക് ജ്ഞാനാനന്ദസിദ്ധിയല്ലാതെ മുൻപ്രസ്താവിക്കപ്പെട്ട സിദ്ധികൾ ഉണ്ടായികാണുന്നില്ല. അങ്ങിനെ ഇരിക്കെ

വിഗ്രഹാരാധനാവ്രതതീർത്ഥാടനാദി ദുഃഖകർമ്മങ്ങളെ ആചരിക്കുന്നവർക്ക് അജ്ഞാന ദുഃഖസിദ്ധിയല്ലതെ എന്താ സിദ്ധിക്കുക? ആനന്ദാനുഭവനിഷ്ഠന്മാരായ യോഗികരം പറഞ്ഞ യോഗശാസ്ത്രത്തിലുള്ള ഫലശ്രുതിയെ വിശ്വസിച്ച് ഗാത്രക്ഷേത്രത്തിൽതന്നെ മനസ്സിനെ നിർത്തുന്നതുകൊണ്ട് ശാശ്വതാനന്ദസിദ്ധിക്ക് ( മുക്തിക്കു ) സംഗതിവരുന്നു. അതു ലഭിച്ചാൽ പിന്നെ മററൊന്നും ലഭിക്കേണ്ടതില്ല. ആനന്ദാനുഭൂതിയില്ലാത്ത ആചാര്യന്മാർ പറഞ്ഞ കർമ്മകാണ്ഡത്തിലുള്ള ഫലശ്രുതിയെ വിശ്വസിച്ച് വിഗ്രഹാരാധനാദി കർമ്മങ്ങളെ ചെയ്യുന്നതുകൊണ്ട് അജ്ഞാനദുഃഖപ്രാപ്തിക്കും സംഗതി വരുന്നു. ഇന്ദ്രജാലം, മഹേന്ദ്രജാലം മുതലായവയെ ശീലിച്ച ചിലർ ആചാര്യന്മാരുടേയും, യോഗികളുടേയും മററു വേഷംധരിച്ച് യോഗസിദ്ധിയാണ് വിഗ്രഹാരാധനാദി കർമ്മസിദ്ധിയാണ് എന്ന് പറഞ്ഞു പലതും കാണിച്ചു ചിലരെ ഭ്രമിപ്പിക്കുന്നുണ്ട്. അതു ജാലത്തൊഴിലാണ്. യഥാർത്ഥസിദ്ധിയല്ല. യഥാർത്ഥസിദ്ധിയാണെങ്കിൽ ഹിന്തുക്കളുടെ കഷ്ടദശയെ നീക്കുവാൻ തങ്ങൾക്കു കഴിയാതെ കുഴങ്ങുന്നകാലത്ത് ആ കുഴക്കിൽനിന്നു നിവൃത്തിപ്പാൻ വേറെ ആരും വരേണ്ടിവരികയില്ലായിരുന്നു. ഗിസിനി, ടാഗ്ലാക്ക്, തിമൂർ, ഹൈദർ, ടിപ്പു എന്നകൂട്ടരും അവരുടെ ചില പൂർവ്വന്മാരും ഇന്ത്യയിൽ ( ഈ ഭാരതഖണ്ഡത്തിൽ ) ചെയ്ത അഴിമതികൾക്ക് അതിരുണ്ടോ? ഗ്രാമങ്ങളെ ചുട്ടിട്ടും, പേടിച്ചു നാടും വീടും വിട്ടു കരഞ്ഞു തൊഴിച്ചു ഓടിപോകുന്ന സ്ത്രീപുരുഷന്മാരെ ഹിംസിച്ചിട്ടും ഹിന്തുക്കളുടെ അനവധി ക്ഷേത്രങ്ങളേയും ബിംബങ്ങളേയും തട്ടിത്തകർത്തിട്ടും നമ്പൂരി ബ്രാഹ്മണരേയും മററും ചേലയിൽ ചേർത്തിട്ടും നായാട്ടുകാർ നായ്ക്കളോടും തോക്കു കുന്തം മുതലായ ആയുധങ്ങളോടും കൂടി കാട്ടിൽകടന്നു കാടിളക്കി വേട്ടയാടി മൃഗ

ങ്ങളെ ആട്ടിപ്പായിച്ച് വധിച്ച് അവയുടെ മാംസത്തെ ഭക്ഷണത്തിന്ന കെട്ടിപ്പേറി കൊണ്ടുപോകുന്നതുപോലെ സൈന്യങ്ങളോടും ആയുധങ്ങളോടും കൂടി ഇന്ത്യയിൽ കടന്ന ഹിന്തുക്കളെ ഹിംസിച്ചിട്ടും സ്ത്രീ രത്നങ്ങളോടു കൂടി രത്നങ്ങളെ കൊള്ളയിട്ടിട്ടും അനിർവ്വചനീയങ്ങളായ അനവധി അക്രമങ്ങളെ തുടരെത്തുടരെ ചെയ്തിട്ടും ഈ ഇന്ത്യയെ അനേകകാലം ദുഃഖസമുദ്രത്തിൽ മുക്കിയല്ലൊ. ആ ദുഃഖസമുദ്രത്തിൽനിന്ന ഉദ്ധരിപ്പാൻ ഇംഗ്ലീഷുകാർ വേണ്ടിവന്ന. യോഗീശ്വരന്മാരുടേയും, സ്വാമിയാരന്മാരുടേയും, ആചാര്യന്മാരുടേയും, ബ്രഹ്മണരുടേയും മററുള്ളവരുടേയും യോഗധ്യാനങ്ങളുടേയും, വ്രതങ്ങളുടേയും മന്ത്രങ്ങളുടേയും, വിഗ്രഹാരാധനാദികളുടേയും സിദ്ധികാം എവിടെപ്പോയി? സർവ്വവശീകരണസിദ്ധിയും ശത്രുസംഹാരക്ഷുദ്രാഭിചാരസിദ്ധിയും അണിമാദിസിദ്ധികളും മററും അന്ന കാശിക്കുപോയോ? ഒരു സിദ്ധിയേയും അന്ന കണ്ടില്ല. ഇന്നും ഒരു സിദ്ധിയും കാണപ്പെടുന്നില്ല. വളരെക്കാലം അഹോരാത്രം ഇംഗ്ലീഷ് പഠിച്ച് എത്ര വലിയ പരീക്ഷയായാലും അതിൽ ഹിന്തുക്കാം പാസ്സാകുന്നു. സ്ഥാനമാനൈശ്വര്യാദി യോഗ്യതകളെ സമ്പാദിക്കുന്നു. ഹിന്തുക്കളിൽ ആരെങ്കിലും ഒരാാം യോഗംകൊണ്ടോ വിഗ്രഹാരാധനാദി കർമ്മങ്ങാംകൊണ്ടോ ദൈവത്തെ പ്രസാദിപ്പിച്ച് ദൈവത്തിൽനിന്ന സിദ്ധിച്ച ഒരു സിദ്ധിയേയും കാണിക്കാത്തതു എന്താണ്? കല്പസേവകൊണ്ടും യോഗംകൊണ്ടും ജരാമരണങ്ങാം കൂടാതെ എന്നെന്നും ജീവിച്ചിരിക്കാമെന്ന ഘോഷിക്കുന്ന കല്പശാസ്ത്രങ്ങളേയും യോഗശാസ്ത്രങ്ങളേയും നിർമ്മിച്ച കല്പധാരികളും യോഗികളും എവിടെപ്പോയി? സർവ്വന്മാരും കാലധർമ്മത്തെ പ്രാപിച്ചില്ലയൊ? ഇക്കാലം കലികാലമായതുകൊണ്ടാണ് തക്താദൃശസിദ്ധന്മാരെയും സിദ്ധികളെയും കാണുവാനും സിദ്ധിപ്പാനും കഴിയാത്തത്

എന്നു പറയുന്ന എങ്കിൽ അങ്ങിനെ പറയുന്നതു അത്യന്തം അബദ്ധമാണെന്നതു എൻെറ മോക്ഷപ്രദീപത്തിലെ കലികാലാപവാദഖണ്ഡന പ്രകരണത്തെ വായിച്ചാൽ അറിയും. അണിമാദിസിദ്ധികളെ വിശ്വസിക്കാത്ത ഇനിക്ക് അവതാരങ്ങളെ സ്വപ്നേപി വിശ്വസിപ്പാൻ അവകാശമില്ല. ദൈവം മുമ്പ് പല അവതാരങ്ങളെ ചെയ്തിട്ടുണ്ട്. ഇനിയും അവതരിക്കും എന്നു പറഞ്ഞ ഭഗവൽഗീതാദികളെ മുഴുവൻ ഞാൻ സമ്മതിക്കുന്നപക്ഷം ഞാൻ കഥയില്ലാത്തവനാണെന്നുവരും, ദൈവത്തെപ്പോലെ ദുർഗ്ഗുണനിധിയും കൊടുംപാപിയും മഹാവികൃതിയും മററാരും ലോകത്തിൽഇല്ലെന്നു ഞാൻ സമ്മതിക്കേണ്ടിവരും. ദൈവത്തിനെ ഉപദേശിച്ച് നല്ലവഴിക്കു നടത്തിക്കുവാൻ ദൈവത്തിന്നു ഒരുഗുരുവിനെ സമ്പാദിച്ച് കൊടുക്കേണ്ടിവരും. മനുഷ്യരുടേയും മററുള്ള സകല ജീവികളുടേയും കുററത്തിന്നു ദൈവത്തെ പിടിച്ചു വിചാരണ ചെയ്തു ദൈവത്തെ ശിക്ഷിക്കുവാൻ ഒരു ജഡ്ജിയെ നിശ്ചയിക്കേണ്ടിവരും ഇതിന്നു ഇനിക്ക് ശക്തിയില്ല. ദൈവത്തെ ഈ തരത്തിലാക്കുന്നതു ഇനിക്കു ഹിതവും അല്ല. ദൈവം സൃഷ്ടിക്കുന്നു ഇടക്കിടെ അവതരിക്കുന്നു. ദൈവം അന്തര്യാമിയാകുന്നു. (സർവ്വജീവികളുടേയും ഉള്ളിലിരുന്നും കൊണ്ട് ജീവികളെക്കൊണ്ട് ഓരോന്നു ചെയ്യിപ്പിക്കുന്നു)'' എന്നു വാദിക്കുന്നവരും യാഗാദികളാൽ ദൈവത്തിന്നു മാംസം, മദ്യം, പാൽ, പായസം മുതലായ ഇഷ്ടഭോജ്യ വസ്തുക്കളെ കൊടുത്തു ദൈവത്തെ പോററുന്നവരും ആയ മനുഷ്യരാകുന്നു. ദൈവത്തെ ശിക്ഷിച്ച് നന്നാക്കി നടത്താനുള്ള ഏർപ്പാടു കറം ചെയ്വാൻ ശക്തന്മാരും കടപ്പെട്ടവരും.

ആക്ഷേപം **27**. '' നയോഗഃപൃഥിവീതലെ '' യോഗം ഭൂമിയിൽ ഇല്ല എന്നു ദേവീഭാഗവതത്തിൽ പറഞ്ഞതിന്നു അർത്ഥമെന്താണ്? യോഗശാസ്ത്രം സംസ്കൃ

തത്തിൽ ഉണ്ട്. അതിനെ പലരും ഭാഷപ്പെടുത്തിയി ട്ടുണ്ട്. യോഗികളേയും കാണുന്നുണ്ട്.

സമാധാനം 27. യോഗശാസ്ത്രത്തിൽ കപടപ്രമാണ ങ്ങൾ കലൎന്നുകിടപ്പുണ്ട. യോഗം പലവിധത്തിലും ഉണ്ട്. നാവിന്റെ അടിനാഡിയെ അറുത്തു കപാലകുഹരത്തിൽ നാവിനെ പ്രവേശിപ്പിക്കുന്ന ഖേചരീമുദ്ര മുതലായ പല ദുർഘടാഭ്യാസത്താൽ യോഗം അതിഭയങ്കരമായിട്ടും ഇരി ക്കുന്നു. അവയെല്ലാം സംസ്കൃത വ്യുൽപത്തികൊണ്ട് ഭാഷപ്പെടുത്തുന്നു എന്നു മാത്രമല്ലാതെ കപടപ്രമാണങ്ങ ളേയും ദുർഘടാംശങ്ങളേയും നീക്കി സുകരമായ സാരാംശത്തെ വെളിപ്പെടുത്തുവാൻ പണ്ഡിതന്മാൎക്കു കഴി യുന്നില്ല അതിനാൽ ഭാഷപ്പെടുത്തിയിട്ടും പ്രയോജന മില്ല. സംസ്കൃതത്തിലും ഭാഷയിലും ഉള്ള പുസ്തകങ്ങ ളെ വായിച്ച് ചിലർ യോഗിവേഷങ്ങളെ ധരിക്കുന്നു. ചിലതെല്ലാം എഴുതി അച്ചടിച്ചുവിടുന്നു എന്നു മാത്രമെ ഉള്ളു. അങ്ങിനെ ചെയ്യുന്നതു ചിലർ ഉദരപോഷണം നിമിത്തവും യോഗംകൂടി അറിയാമെന്ന ഡംഭം നിമി ത്തവും മററു സംഗതിവശാലും ആകുന്നു. അവർ യോഗ ത്താൽ ആത്മാനന്ദത്തെ അനുഭവിച്ചവരല്ല. അനുഭവിച്ച വരാകുന്നു എങ്കിൽ, "ക്ഷേത്രങ്ങളെയെല്ലാം പൊളിച്ച് നീക്കംചെയ്ത് ആ സ്ഥാനങ്ങളിൽ യോഗജ്ഞാനശാല കളെയാണ് സ്ഥാപിക്കേണ്ടത്, വിഗ്രഹാരാധനാ യാഗവ്രതതീൎത്ഥസ്നാനാദി കൎമ്മങ്ങൾ യോഗവിഘ്നങ്ങ ളാകുന്നു, അവ യോഗജ്ഞാനാനന്ദത്തിന്നു ഒരിക്കലും ഒരുവിധത്തിലും ആദിപടവാകയില്ലാ" എന്നുസധൈര്യം സർവ്വത്ര ഘോഷിക്കുമായിരുന്നു അങ്ങിനെ ചെയ്തു കാണു ന്നില്ല. എന്നല്ല കുണി കാണ്മാൻകൂടി ഒരു യോഗാന ന്ദാനുഭവസ്ഥന്മാരായ യഥാർത്ഥയോഗികൾ ഉണ്ടെങ്കിൽ ഇങ്ങിനെ വരികയില്ല. യോഗമഠം എന്നു പേരിട്ട് അതിൽ വിഗ്രഹാരാധനയെ ചെയ്കയും ഇല്ല. "പൊന്ന

മ്മാരം എന്ന പേരും കഴത്തിൽ വാഴനാരും'' എന്ന് പറഞ്ഞകൂട്ടത്തിൽ യോഗമഠം, ജ്ഞാനമഠം, യോഗി ജ്ഞാനി എന്ന് പേരും അജ്ഞാനകർമ്മകാണ്ഡകാരണവൻെറ കാലടിയെ വണങ്ങിക്കൊണ്ടുള്ള കമ്മങ്ങളും അതുകൊണ്ട് 'നയോഗഃപൃഥിവീതലെ' യോഗം പൃഥിവിയിൽ ഇല്ലെ പറഞ്ഞത് അർത്ഥവത്തായിത്തന്നെ ഇരിക്കുന്നു.

ആക്ഷേപം 28. 24-ാംമത്തെ സമാധാനത്തിൽ ''ജനങ്ങളെ മൃഗപ്രായന്മാരാക്കുന്ന അജ്ഞാനിയാണ് കൃഷ്ണൻ എന്നും മൊയൽകൊമ്പു പോലെ ഇല്ലാത്ത ജാതിഭേദത്തെ കല്പിച്ചു ..............ഹിന്തുക്കളെ കെടുക്കുന്ന കെട്ട ദുഷ്ട ബുദ്ധിയാണു കൃഷ്ണൻ എന്നും പറവാൻ ഇനിക്കു ലജ്ജയുള്ളതുകൊണ്ട്............... ഭഗവൽഗീതാസാരത്തെ അപ്രകാരമെഴുതിയതാകുന്നു'' എന്നുസ്വാമികരം കല്പിച്ചുവല്ലോ. അങ്ങിനെ ലജ്ജിക്കത്തക്ക ന്യൂനത ഭഗവൽഗീതയിൽ എന്താ ഉള്ളതു്?

സമാധാനം 28—1,

''നബുദ്ധിഭേദംജനയേദജ്ഞാനാം കമ്മസംഗിണാം ജോഷയേൽ സവ്വകമ്മാണി വിദ്വാൻ യുക്തസ്സമാചരൻ'' അത്ഥം—ആത്മജ്ഞാനിയായവൻ കമ്മത്തിൽ ആസക്തിയോടു കൂടിയിരിക്കുന്ന അജ്ഞാനികളുടെ ബുദ്ധിക്കു ഇളക്കം വരുത്തരുതു, താനും അവരോട് ചേന്നു കമ്മത്തെചെയ്തു അവരെകൊണ്ടു യാഗാദി സകലകർമ്മങ്ങളേയും ചെയ്യിക്കേണം. ഇങ്ങിനെ ഭഗവൽഗീത വിധിച്ചതു ഭഗവൽഗീതക്കു മഹാ ന്യൂനതയായിപ്പോയി. ഇതു സാരഗ്രാഹികളായ ഒരു മതക്കാർക്കും രുചിക്കയില്ല. എല്ലാമതത്തിലുള്ള ജ്ഞാനികളും അജ്ഞാനികളെ ജ്ഞാനമാർഗ്ഗത്തിലേക്കു തിരിക്കുകയാണ് ചെയ്യുന്നതു്. അതിന്നുവേണ്ടി പ്രമാണങ്ങളേയും യുക്തികളേയും അനുഭവങ്ങളേയും ചൂണ്ടിക്കാണിച്ചുകൊടുത്തു ബുദ്ധിഭേദത്തെ

ജനിപ്പിക്കേണം. (അജ്ഞാന സ്ഥിതിയിൽനിന്നു ഇള ക്കേണം) ഭൂമിയെ കൊത്തിയിട്ടൊ ഉഴുതിട്ടൊ ഇളക്കി യിട്ടു കളകളെ നീക്കി ബീജത്തെ വിതക്കേണം. അപ്ര കാരം അജ്ഞാനികളുടെ ചിത്തഭൂമിയേയും ഇളക്കി ത്തീർത്തു കർമ്മകാണ്ഡക്കളകളെ നീക്കി ജ്ഞാനബീജത്തെ വിതക്കേണ്ടതു അത്യാവശ്യമാകുന്നു. ബുദ്ധിഭേദത്തെ ജനിപ്പിച്ചിട്ടല്ലയൊ ബുദ്ധമഹർഷി ബുദ്ധമതത്തെ സ്ഥാപിച്ചതു? ബുദ്ധിഭേദത്തെ ജനിപ്പിച്ചിട്ടല്ലയൊ യേശുക്രിസ്തു പൂർവ്വാവസ്ഥയിൽനിന്നു പുതുക്കി ആ മത ത്തിന്നു (New Testament) പുതിയ നിയമമെന്ന നാമ ത്തിന്നു അർഹമാക്കിയതു? ക്രൈസ്തവന്മാർ ഇപ്പോഴും പ്രസംഗിച്ചു പ്രസംഗിച്ചു ബുദ്ധിഭേദത്തെ ജനിപ്പിച്ചി ട്ടല്ലയൊ ഹിന്തുക്കളെ ക്രിസ്തുമതത്തിൽ ചേർക്കുന്നതു? ബ്രാഹ്മണരും, നായന്മാരും, ഈഴവരും, തീയ്യന്മാരും മററും എത്രയാണ് ക്രിസ്തുമതത്തിൽ ചെന്നു ചേർന്നു പോയതു? ഇപ്പോഴും എത്ര ഹിന്തുക്കൾ അതിൽ ചെന്നു ചേർന്നുകൊണ്ടിരിക്കുന്നു? മുഹമ്മതുനബി ബുദ്ധിഭേദത്തെ ജനിപ്പിച്ചിട്ടല്ലയൊ ആ മതത്തെ സ്ഥാപിച്ചതു? മുഹ മ്മദീയന്മാർ ബുദ്ധിഭേദത്തെ ജനിപ്പിച്ചിട്ടല്ലയൊ ഹിന്തുക്കളെ പലരേയും ആ മതത്തിൽ ചേർക്കുന്നതു്? ശങ്കരാചാര്യസ്വാമികൾ വേദാന്ത സ്ഥാപനക്കു വേണ്ടി ഹിന്തുക്കളുടെ ഇടയിൽ തന്നെ ആചരിച്ചു വരുന്ന ശൈവാദിമതസ്ഥന്മാരുടെ ബുദ്ധിയെ ഭേദിപ്പിച്ചില്ല യൊ? ദയാനന്ദസരസ്വതിയും ബുദ്ധിഭേദത്തെ ജനി പ്പിച്ചിട്ടല്ലയൊ ഹിന്തുക്കളുടെ ഇടയിൽ ആര്യസമാജ ത്തെ ഏർപ്പെടുത്തിയതു്? ഞാനും ബുദ്ധിഭേദത്തെ ജനിപ്പിച്ചിട്ടല്ലയൊ ഇക്കാലത്തു പലരേയും രാജയോഗ വിമാനത്തിലേററി ചിദാനന്ദാകാശപദവിയിൽ സഞ്ച രിപ്പിക്കുന്നതു? യാഗാദികർമ്മങ്ങളെഖണ്ഡിച്ചു ബുദ്ധി ഭേദത്തെ ജനിപ്പിച്ച് യോഗത്തെ ഉപദേശിക്കാത്തതു

കൊണ്ടാണ് ഭഗവൽഗീതകൊണ്ട ജ്ഞാനം സിദ്ധി ക്കാതെ അജ്ജുനൻകൂടി കർമ്മാനായി പെരുവഴിയിൽ വീണു ചത്തത്. (ശ്രീമഹാഭാരതത്തിൽ പ്രസ്ഥാന പർവ്വതത്തിൽ പറഞ്ഞിട്ടുള്ളതു നോക്കുക.

നന്നല്ലഭൂതലവാസംനമുക്കിനി വന്നുകലി-
യുഗമെന്നതു നിർണ്ണയം,
'ഉത്തമന്മാരായധർമ്മപുത്രാദികൾ ഉത്തരയാം
ദിക്കുനോക്കിനടക്കുമ്പോൾ,
''വൃത്രാരിപുത്രനും വീണാനതുമഥ-
പൃത്ഥ്വീപതിയോടു ചൊന്നാൻവൃകോദരൻ''
''അസ്ത്രങ്ങൾകൊണ്ടെന്നൊടൊത്തവരില്ലെന്നു-
വൃത്രാരിപുത്രനു മുണ്ടോരഹംഭാവം
എന്നതുകൊണ്ടവൻ വീണുമരിച്ചിതു''

(കലികാലത്തെ ഭയപ്പെട്ടു പാണ്ഡവർ പാഞ്ചാലി യോടുകൂടി ഉത്തരദിക്കിലേക്കു പുറപ്പെട്ടു പോകയും പാഞ്ചാലി മുതലായി ഓരോരുത്തർ വഴിയിൽ വീണു ചാകയും അതു ഭീമസേനൻ ധർമ്മപുത്രരെ അറിയിക്കു കയും ചെയ്തു. അപ്പോൾ ഓരോരുത്തർ പതിച്ച് മരി പ്പാനുള്ള കാരണം ഇന്നിന്നതാണെന്നു ധർമ്മപുത്രർ പറ ഞ്ഞതിൽ അർജ്ജുനൻ വീണുചാകുവാനുള്ള കാരണം ''തനിക്കു ശരിയായി ഒരു വില്ലാളിയില്ലെ''ന്ന അഹം ഭാവമാകുന്നു എന്നാണ് ധർമ്മപുത്രർ പറഞ്ഞതു. ഇവിടെ അല്പം ഒന്നു നാം ആലോചിക്കുക. വിഷ്ണുരാതനിൽ ഇവർ രാജ്യഭാരത്തെ ഏല്പിച്ചു. അതു വേണ്ടതുതന്നെ. ഇവക്കു ഉത്തരദിക്കിലേക്കു പുറപ്പെട്ടു പോകേണ്ട ആവശ്യ മെന്ത്? സഞ്ചാരത്തിൽ പലവിധ അരിഷ്ടത്തിന്നല്ല യൊ അവകാശമുള്ളതു? അരമനയിൽ ആത്മനിഷ്ഠയോടു കൂടി ഇരുന്നു ആനന്ദിക്കരുതൊ? ആത്മതത്വത്തെ അറിഞ്ഞു ആനന്ദിപ്പാൻ ഉത്തരദിക്കിലേക്ക് പുറപ്പെട്ടു

പോകേണ്ടമൊ ? ഉത്തരദിക്കിലാണൊ ആത്മാവ്. ആത്മാവ് ഹൃദയവാസിയല്ലയൊ? ഹൃദിസ്ഥനായ ആത്മാവിൽ രമിക്കുന്നവനെ കലി എന്തു ചെയ്യും? പഞ്ചസാര തിന്നുമ്പോൾ കലിക്കു കയ്പ്പിക്കുവാൻ കഴിയുമൊ? ആത്മജ്ഞാനിക്കു കലിയിൽനിന്നു ഭീതി ജനിക്കുമൊ? സത്തുക്കൾക്കു കലി എന്ന ഒരു യുഗംതന്നെ ഉണ്ടോ?

''സതാംസത്യയുഗംസാക്ഷാൽ സർവ്വദൈവാസതാംകലിഃ''

അർത്ഥം—സത്തുക്കൾക്കു എല്ലായ്പ്പോഴും സത്യയുഗംതന്നെ എന്നല്ലയൊ ഈ ദേവീഭാഗവതപ്രമാണംകൊണ്ടു സിദ്ധിച്ചതു? ഇതിനെ യുക്തികൊണ്ടും അനുഭവംകൊണ്ടും ഞാൻ മോക്ഷപ്രദീപത്തിൽ നല്ലവണ്ണം തെളിയിച്ചിട്ടും ഉണ്ട്. കൊച്ചുകുട്ടികളെ ഭയപ്പെടുത്തുവാൻവേണ്ടി മാതാക്കന്മാർ ''കുമ്മനാണ്ടി വരുന്നു'' പറഞ്ഞാൽ കുട്ടികൾ ഭയപ്പെടും അപ്പോലെ കലിവരുന്നു എന്നു ഭയപ്പെട്ട് രാജ്യംവിട്ട് ഓടിപ്പോകുന്നതാണൊ ആത്മജ്ഞാനിയുടെ ലക്ഷണം കാലത്തിനു കലി എന്നൊരു നാമം കല്പിതമല്ലയൊ? അല്ലാതെ കലി എന്നു ഒന്നു വാസ്തവത്തിൽ ഉണ്ടോ? ഉണ്ട് എന്നുതന്നെ നാം വിചാരിക്കുക. എന്നാലും ആത്മജ്ഞാനിക്കു ഭയത്തിനു അവകാശമുണ്ടോ?

''ആനന്ദംബ്രഹ്മണൊവിദ്വാൻ നബിഭേതികുതശ്ചന''

ആത്മാനന്ദത്തെ അറിഞ്ഞവൻ ഒന്നിൽനിന്നും ഭയപ്പെടുകയില്ല എന്നല്ലയൊ ഈ ഉപനിഷത്തിൻെറ അർത്ഥം ഹിന്തുക്കളിൽ ചിലരാൽമാത്രം കലികാലമാണെന്നു തീർച്ചപ്പെടുത്തപ്പെട്ട ഇക്കാലത്തുകൂടി സത്തുക്കൾ കലിയെ പേടിച്ചു ഉത്തരദിക്കിലേക്ക് ഓടിപ്പോകുന്നില്ല. ആത്മജ്ഞാനമില്ലാത്ത കർമ്മഠന്മാരാണ് ''ഉത്തരദിക്കു പുണ്യഭൂമിയാണ്. അവിടെചെന്നു മരിച്ചാൽ മുക്തി കിട്ടും'' എന്നുഭ്രമിച്ച് അന്ത്യകാലത്തിൽ ഉത്തരദിക്കിലേക്ക് ഓടിപ്പോകുന്നതു. ഇപ്പോഴും ഹിന്തുക്കൾ പലരും അങ്ങിനെ

ചെയ്തു വരുന്നു. ഇങ്ങിനെ ആലോചിക്കുംതോറും ശ്രീകൃഷ്ണനാൽ നേരിട്ടു ഉപദേശിക്കപ്പെട്ട അർജ്ജുനന്നുകൂടി ഭഗവൽഗീതകൊണ്ടു കർമ്മമനായി കാലം കഴിച്ചുകൂട്ടു വാനെ കഴിവുണ്ടായിട്ടുള്ളു. ആത്മതത്വത്തെ അറിഞ്ഞു ആനന്ദിച്ച് അഭയത്തെ പ്രാപിക്കുവാൻ കഴിഞ്ഞിട്ടില്ലാ എന്നതു സിദ്ധമായിരിക്കുന്നു. ആ സ്ഥിതിക്കു മററുള്ളവർ ഭഗവൽഗീതകൊണ്ട് മൂത്തകർമ്മികളായിത്തീരുന്നതിൽ എന്താ അത്ഭുതം? അതുകൊണ്ടു അജ്ഞാനികളുടെ ബുദ്ധി ഭേദത്തെ വരുത്തരുത് ജ്ഞാനികളും അജ്ഞാനികളുടെ കൂട്ടത്തിൽ കൂടി ആ കർമ്മങ്ങളെ ചെയ്യിപ്പിച്ചുകൊള്ളേണമെന്നു വിധിച്ചതിൽമീതെ ഒരു അന്യായവിധി ഇല്ലെന്നാണ് എന്റെ പക്ഷം. ഇങ്ങിനെയുള്ള വിധികളെ വിശ്വസിച്ചിട്ടാണ് ജ്ഞാനം നശിച്ചുപോയിആ൦വീതം ഓരോ വിഗ്രഹാരാധനയും ആ൦വീതം ഓരോ ജാതിയും ഉറച്ച്അനേക ജാതികിളലും അനേക ദേവന്മാരിലും ഭ്രമിച്ചു അടിപിടികൂട്ടിക്കൊണ്ടു ഇന്നും ഹിന്തുക്കൾ കിടക്കുന്നതു് ഇങ്ങിനെയുള്ള വിധിയെ വിശ്വസിച്ചിട്ടാണ് ഹിന്തുമതതത്വത്തെ മനസ്സിലാക്കുവാൻ ജ്ഞാനമില്ലാതെ അന്യമതങ്ങളിലേക്ക് ഹിന്തുക്കൾ പാഞ്ഞുപോകുന്നതു. അങ്ങിനെ വരുവാനെതരമുള്ളു. ജ്ഞാനികൾ അജ്ഞാനികളുടെ കൂട്ടത്തിൽകൂടി ഭഗവൽഗീതാവചനപ്രകാരം അജ്ഞാനകർമ്മങ്ങളെ ചെയ്യുമ്പോൾ അജ്ഞാനികൾക്ക് അജ്ഞാനം അതികട്ടിയായി ഉറച്ചുപോകുന്നു. എങ്ങിനെയെങ്കിൽ "ജ്ഞാനികളുംകൂടി .യാഗവ്രത വിഗ്രഹാരാധനാദികർമ്മങ്ങളെ നമ്മോടുകൂടി ചെയ്യുന്നു. അതുകൊണ്ടു നാം ചെയ്യുന്ന കർമ്മം അത്യന്തം ഉത്തമംതന്നെ, അവശ്യം ചെയ്യേണ്ടതുതന്നെ'' എന്ന ദൃഢവിശ്വാസം അജ്ഞാനികൾക്കു വദ്ധിക്കുന്നു. ആ വിശ്വാസം വദ്ധിക്കുംതോറും അജ്ഞാനകർമ്മങ്ങൾ വദ്ധിക്കുന്നു അവ വദ്ധിക്കുംതോറും അജ്ഞാനവും വദ്ധിക്കുന്നു. അജ്ഞാനം വദ്ധിക്കുംതോറും യോഗജ്ഞാനമാഗ്ഗത്തെ പ്രകടിപ്പിക്കുന്നജ്ഞാനിയുടെ നേരെ

വടി എടുക്കുന്നു. പിന്നെങ്ങിനെ കർമ്മികളുടെ ഇടയിൽ ജ്ഞാനം ഉണ്ടാകും? എങ്ങിനെ കർമ്മികൾ നന്നാകും? ഹിന്തുക്കൾ ഇക്കാലത്ത് ഭേദദൃഷ്ട്യാ തമ്മിൽതല്ലി നശിക്കാതെ സംസ്കാരകാര്യാദിഭരണനിപുണന്മാരായി ബാഹ്യത്തിൽ പുഷ്ടിയോടുകൂടിയിരിക്കുന്നതു ഇംഗ്ലീഷ് വിദ്യാഭ്യാസംകൊണ്ടും ബ്രിട്ടീഷ് ഭരണം നിമിത്തവും ആകുന്നു. മതം നിമിത്തമല്ല ആത്മജ്ഞാനവും ആനന്ദവും കർമ്മികൾക്കുണ്ടാകേണമെങ്കിൽ ''നബുദ്ധിഭേദം ജനയേൽ'' ഇത്യാദികളായി ഗീതയിലും മററു കാണുന്ന കപട പ്രമാണങ്ങളെ അനുസരിക്കരുത്. അജ്ഞാനികൾ ജ്ഞാനികൾക്കു ബാലന്മാരുടെ തരത്തിലാകുന്നു. അതുകൊണ്ട് അജ്ഞാനികളുടെ ബുദ്ധിഭേദത്തെ ജനിപ്പിച്ച് ജ്ഞാനികൾ ജ്ഞാനമാർഗ്ഗത്തിലേക്കു തിരിക്കേണ്ടതു അത്യാവശ്യമാകുന്നു. എന്നാൽ ''ബുദ്ധിഭേദത്തെ ഉണ്ടാക്കിയിട്ടു അജ്ഞാനികളായ കർമ്മികൾ കർമ്മങ്ങളെ വിടുകയും ചെയ്തു. ജ്ഞാനം കിട്ടുകയും ചെയ്തില്ല. അപ്പോൾ രണ്ടുംകെട്ട തരത്തിലായില്ലയൊ'' എന്നാണ് ചോദിക്കുന്നതു്. അജ്ഞാനകർമ്മങ്ങളായ വിഗ്രഹാരാധനാ, വ്രതം, തീർത്ഥസ്നാനം, യാഗം മുതലായവയെ വിട്ടാൽ അജ്ഞാനവിഷം വർദ്ധിച്ച് നശിക്കയില്ലല്ലൊ. (പട്ടിണികിടന്നും അനവധി സംഭാരങ്ങളെ ഒരുക്കി പൂജിച്ചിട്ടും യാഗം ചെയ്തിട്ടും കാശ്യാദിയാത്രകളെ ചെയ്തിട്ടും ബുദ്ധിമുട്ടി വൃഥാ സ്വത്തിനേയും ജ്ഞാനസ്വത്തിനേയും നശിപ്പിച്ച് ചാകേണ്ടതില്ലല്ലൊ) ഇതു വലിയതായ ഒരു ലാഭമല്ലയൊ? രാജയോഗം വഴിക്ക് സുഖമായി ജ്ഞാനത്തെ സമ്പാദിക്കുകയും ചെയ്യാം. ജ്ഞാനത്തെ അഭ്യസിച്ചാൽ ജ്ഞാനം ഉണ്ടാകയില്ലാ എന്ന് വിചാരിക്കുന്നത് യുക്തമൊ? വടക്കോട്ടു നടന്നാൽ വടക്കുഭാഗത്തിൽ എത്തുകയില്ലാ എന്നു വിചാരിക്കാമൊ? അങ്ങിനെ വിചാരിച്ചാലും വടക്കോട്ടു പോകേണ്ടവൻ അതിന് വിപരീതമായി

തെക്കോട്ടെക്കാണൊ നടക്കേണ്ടതു്? അപ്രകാരം ജ്ഞാനം കിട്ടുകയില്ലാ എന്നു കരുതി അജ്ഞാനകർമ്മപിശാചത്തിനെയാണൊ പൊത്തിപ്പിടിക്കേണ്ടതു? കഷ്ടം. കഷ്ടം! കർമ്മങ്ങളെ വിട്ടിട്ടു് ജ്ഞാനം കിട്ടിയിട്ടില്ലെങ്കിൽ ഉഭയഭ്രഷ്ടനായിത്തീരുമല്ലൊ എന്നു പരിഭ്രമിക്കുന്നത് ആത്മാനന്ദാനുഭവമില്ലാത്ത വെറും പഠിപ്പുമാത്രം ഉള്ള പണ്ഡിതന്മാരുടെ വലയിൽ പെട്ടിട്ടാകുന്നു.

2. ''ചാതുർവ്വർണ്ണ്യം മയാസൃഷ്ടം'' ''പരിചര്യാത്മകം കർമ്മശൂദ്രസ്യാപീസ്വഭാവജം'' എന്നു ഭഗവൽഗീതാ—അർത്ഥം നാലുജാതി എന്നാൽ സൃഷ്ടിക്കപ്പെട്ടു. ശൂദ്രൻെറ കർമ്മം ബ്രാഹ്മണശുശ്രൂഷയാകുന്നു. ഇങ്ങിനെ കല്പിച്ചതുകൊണ്ടു ശ്രീകൃഷ്ണൻ ശൂദ്രാദിദ്വേഷിയാണെന്നും ദ്വിജപക്ഷപാതിയാണെന്നും തെളിയുന്നു. മഹാന്മാൎക്ക ഇങ്ങിനെ ഭേദദൃഷ്ടി വരാമൊ? ജാതിക്കൂട്ടവും ഭേദദൃഷ്ടിയും എത്ര നിസ്സാരന്മാരുടെ ഇടയിൽ ഉള്ളതാണ്? ''ചാതുർവ്വർണ്ണ്യം മയാസൃഷ്ടം'' എന്നും മററും പറഞ്ഞതുകൊണ്ടു് ബ്രാഹ്മണക്ഷത്രിയ വൈശ്യശൂദ്രന്മാർ എന്ന നാലുജാതിയെ സൃഷ്ടിച്ചു, അവൎക്കുള്ള ധർമ്മത്തെയും കല്പിച്ചതായിട്ടെ ഭഗവൽഗീതയിൽ കാണുന്നുള്ളു. തീയർ മുതലായി അസംഖ്യം ജാതികളെ ഹിന്തുമതത്തിൽതന്നെ കാണുന്നു. ഹിന്തുമതത്തിൽ നിന്നു ഭിന്നിച്ചു ക്രൈസ്തവമൊഹമ്മദീയ ബൌദ്ധാദിഭിന്നമതക്കാരേയും കാണുന്നു. ഇവരെ സൃഷ്ടിച്ച ദൈവം ഏതാണ്? ഇവരുടെ ധർമ്മം എന്താണ്? മീൻ പിടിക്കുകയോ വണ്ടി ഓട്ടുകയൊ ശൂദ്രരെ ശുശ്രൂഷിക്കയൊ എന്താകുന്നു എന്നു ഗീതയിൽ ഒന്നും പറഞ്ഞിട്ടില്ല. ദ്വിജന്മാരെ ഒഴിച്ചു മററുള്ളവരെല്ലാം വെള്ളം വരുമ്പോൾ പുഴയിൽ ചാടി ഒലിച്ചു സമുദ്രത്തിൽ ചേൎന്നുകൊള്ളട്ടെ അതാണ് മററുള്ളവൎക്കു ഊൎദ്ധ്വഗതി എന്നൊ കൃഷ്ണൻെറ അഭിപ്രായം? ഒരു അവതാരമൊ സമദൃഷ്ടിയായ ജ്ഞാനി

യൊ ആയിരുന്നാൽ സകല മനുഷ്യർക്കും ഒരു ഗതിയെ കല്പിക്കേണ്ടതല്ലയൊ? ''ജാതിഭേദകല്പനം ഐക്യമത്യാദിഗുണം അരികിൽ അണവാൻ പാടില്ലാതെ എന്നെന്നും ജാത്യവിരുദ്ധ കീരി, പാമ്പു മുതലായ ജന്തുക്കളെപ്പോലെ കടിപിടികൂട്ടി ഇഹപരസുഖങ്ങളിൽനിന്നു ഹിന്തുക്കളെ പതിപ്പിക്കുന്നതാണ് ജാതിഭേദം ശശവിഷാണംപോലെ ഇല്ലാത്തതാണ്'' എന്ന് ഞാൻ മോക്ഷപ്രദീപത്തിൽ ജാതിഭേദഖണ്ഡനപ്രകരണത്താൽ തെളിയിച്ചു കൊടുത്തിട്ടുംകൂടി ''ഭഗവൽഗീതയിൽ ജാതിഭേദം ഉണ്ടെന്നു ഭഗവാൻ കൃഷ്ണൻ പറഞ്ഞിട്ടില്ലയൊ'' ശങ്കരാചാര്യ സ്വാമികളും വിവേകാനന്ദസ്വാമികളുടെ ഗുരുവായ രാമകൃഷ്ണപരമഹംസനും മനുവും മററു മഹാന്മാരും ജാതിഭേദം വേണ്ടതാണെന്നു പറഞ്ഞിട്ടില്ലയൊ? എന്നു മർക്കടമുഷ്ടി പിടിക്കുന്നു. മൊയൽകൊമ്പുകൊണ്ടു കോണിപ്പടി (സോപാനം) ഉണ്ടാക്കി അതിൽകൂടെയാണ് സ്വർഗ്ഗത്തിലേക്ക് പോകേണ്ടത് എന്നു ശ്രീകൃഷ്ണനൊ, ശ്രീശങ്കരാചാര്യരൊ, രാമകൃഷ്ണപരമഹംസനൊ, മനുവൊ ആർ പറഞ്ഞാലെന്താണ്? അതിനെ വിശ്വസിക്കേണമൊ? ഈ തരക്കാർ ഹിന്തുമതത്തിലല്ലാതെ ഏതൊരു മതത്തിലാണുള്ളത്?

ആക്ഷേപം 29. ശങ്കരാചാര്യസ്വാമികളും രാമകൃഷ്ണപരമഹംസനും ജാതിഭേദം വേണ്ടതാണെന്നു പറവാൻ സംഗതിയില്ല?

സമാധാനം 29. പ്രമാണത്തെ കാണിച്ചു തരാമല്ലൊ.

''ശൂദ്രാദിസ്പർശനെസ്നാനം കാര്യം ശുദ്ധീമഭീപ്സതാ
അന്ത്യജാനാംസന്നികർഷെചാപിമജ്ജനമാചരേൽ''

(എന്നു ശങ്കരാചാര്യർ)

അർത്ഥം— ശൂദ്രാദികളെ തൊട്ടാൽ കുളിക്കേണം. താണജാതിക്കാർ സമീപത്തിൽ വന്നാൽകൂടി കുളിക്കേണം. ഇങ്ങിനെ എങ്ങുമില്ലാത്ത അനാചാരത്തെ ഈ മലയാള

ത്തിൽ ഏർപ്പെടുത്തി "നീ ശൂദ്രൻ, നീ ഈഴവൻ, നീ പാണൻ, നീ പറയൻ, ദൂരെ ഓടിപ്പോ എന്നിങ്ങിനെ ആട്ടി ഓടിക്കുവാൻ ശങ്കരാചാര്യർ സംഗതി വരുത്തിയിരിക്കുന്നു. അമേദ്ധ്യം തിന്നുന്ന നായ്ക്കൾക്കുകൂടി അരികിൽവരാം. സ്വജാതിയായ മനുഷ്യർക്ക് അരികിൽ അണവാൻ പാടില്ല. ഇത് എന്തൊരു നിയമമാണ്? വിവേകാനന്ദസ്വാമികളുടെ ഗുരു രാമകൃഷ്ണപരമഹംസനും "സ്വയമായ് പരിപക്വതയെ പ്രാപിച്ചഫലം ഭക്ഷണത്തിന്നു രുചിനൽകുന്നു എങ്കിലും ബലാൽകാരേണ പക്വമാക്കിയതു രുചിനൽകുന്നില്ല അപ്പോലെ സിദ്ധനായവന്നു ജാതിവ്യത്യാസം നശിച്ചു സ്വയമായി സമത്വമുണ്ടാകുന്നു. എന്നാൽ മററുള്ളവൾക്ക് ഈ ഉയർന്നതായ ജ്ഞാനം ലഭിക്കുന്നതുവരെ ജാതിവ്യത്യാസം അവശ്യം ആവശ്യമാകുന്നു" എന്നു പറഞ്ഞിരിക്കുന്നു. ഈ പറഞ്ഞതിന്നെ വ്യാഖ്യാനിക്കുമ്പോൾ ഉയർന്നതായ ജ്ഞാനം ലഭിക്കുന്നതുവരെ അജ്ഞാനത്തെ അഭ്യസിക്കേണമെന്ന അർത്ഥമല്ലയൊ സിദ്ധിക്കുന്നതു? ജാതിവ്യത്യാസം അജ്ഞാനകല്പിതമല്ലയൊ, അതിനെ ആചരിക്കുമ്പോൾ എങ്ങിനെ ഉയർന്ന ജ്ഞാനം സിദ്ധിക്കും? എങ്ങിനെ സമത്വം ഉണ്ടാകും? ഇരുട്ടിനെ പൊത്തിപിടിച്ചാൽ വെളിച്ചം സിദ്ധിക്കുമൊ? ബോധം ഉണ്ടാകുന്നതുവരെ മദ്യംകുടിക്കേണമെന്നു പറഞ്ഞതിനെ വിശ്വസിച്ചു മദ്യംകുടിച്ചാൽ ബോധംകെട്ടു തലകുത്തി വീഴുകയെ ഉള്ളു. അപ്രകാരം ജാതിവ്യത്യാസം "അവശ്യം ആവശ്യമാകുന്നു" എന്നു എത്രകാലം ആചരിക്കുന്നുവൊ അത്രകാലം ഉയർന്നതായ ജ്ഞാനം ലഭിക്കുന്നതല്ല. അങ്ങിനെ ആചരിക്കുന്ന ഹിന്തുക്കൾ ഇന്നും ജതിഭേദത്താൽ തമ്മിൽ തല്ലുന്നതു് നമുക്കു അനുഭവമല്ലയൊ അനേകായിരം കാലമായിട്ടും ജാതിഭേദം ഇല്ലെന്നു ജ്ഞാനം സിദ്ധിച്ചു ഐക്യമത്യത്തോടുകൂടി ഇരിപ്പാൻ ഹിന്തുക്കൾക്ക് കഴിഞ്ഞിട്ടില്ല ഹിന്തുക്കളെപ്പോലെ

ക്രൈസ്തവന്മാരും മൊഹമ്മദീയന്മാരും ബൌദ്ധ്യന്മാരും മററു ജാതിഭേദത്താൽ നശിക്കുന്നില്ല. എന്നല്ല ആ മതത്തിലുള്ള മൂഢപ്പെണ്ണുങ്ങൾക്കുകൂടി ജാതിഭേദഭ്രാന്തി കാണുന്നില്ല. അതിന്നു കാരണം അവർ ജാതിഭേദത്തെ ആചരിക്കാത്ത ഏക സംഗതിമാത്രം ആകുന്നു. ഹിന്തുമതത്തിലുള്ള പണ്ഡിതന്മാർക്കും ജാതിഭ്രാന്തി കട്ടിയായിരിക്കുന്നു. അതിന്നു കാരണം അവർ ജാതിഭേദത്തെ ആദിമുതൽക്കെ ആചരിച്ചു പഴകിവന്ന ഏക സംഗതിമാത്രം ആകുന്നു സ്കൂളിൽ പഠിക്കുന്ന കുട്ടികൾക്കുകൂടി ഹിന്തുമതപണ്ഡിതന്മാർക്കുള്ള ജാതിഭേദഭ്രാന്തി കാണപ്പെടുന്നില്ല. സ്കൂൾകുട്ടികൾ സ്കൂളിൽനിന്നു് വന്നു ഊണുകഴിപ്പാനൊ മറെറാ അകത്തു കടന്നാൽ അയ്യൊ ''അയിത്തമായിട്ടു (അശുദ്ധമായിട്ടു) കുളിക്കാതെ അകത്തു് കടന്നാൽ കണ്ണുപൊട്ടിചാകുമല്ലൊ'' എന്നുപറഞ്ഞു അവരുടെ അമ്മയച്ഛന്മാർ നിലവിളി കൂട്ടുന്ന. അമ്മയച്ഛന്മാർക്കു തൊണ്ണൂറു വയസ്സായിട്ടും അവർ ഇങ്ങിനെ നിലവിളി കൂട്ടുന്നത് ആദിമുതൽ അവർ ജാതിഭേദത്തെ ആചരിച്ചു വന്നതുകൊണ്ടാകുന്നു. സ്ക്കൂളിൽ പലജാതിക്കാർ എന്നു പറയുന്ന കുട്ടികളും ഒരുമിച്ചിരുന്നു പരിചയിച്ചതുകൊണ്ടാകുന്നു ആ കുട്ടികൾക്കു അനാചാരവിഷം അമ്മയച്ഛന്മാർക്കുള്ളതുപോലെ കാണപ്പെടാത്തതു. ജാതിഭേദമൂർത്തിഭേദ സഹിതവിഗ്രഹാരാധനാദികളായ ഭേദാചാരങ്ങൾ സമദൃഷ്ടികാരണമാകുന്നു എന്നു പറയുന്നത് അഗ്നിയുടെ ആലിംഗനം ശൈത്യസിദ്ധിക്കു കാരണമാകുന്നു എന്നു പറയുന്നതു പോലെ അസംബന്ധമായിരിക്കുന്നു. അതുകൊണ്ടു് ''ജാതിവ്യത്യാസം അവശ്യം ആവശ്യ'' മെന്നു രാമകൃഷ്ണപരമഹംസൻ പറഞ്ഞത് ശരിയല്ല. ''സ്വയമായി പരിപക്വതയെ പ്രാപിച്ച ഫലം ഭക്ഷണത്തിന്നു രുചി നല്കുന്നു എങ്കിലും ബലാൽക്കാരേണ പക്വമാക്കിയതു രുചി നൽകയില്ല'' എന്നു രാമകൃഷ്ണപരമ

ഹംസൻ പറഞ്ഞതു ശരിതന്നെ. ആ ഉദാഹരണം ജാതിഭേദവിഷയത്തിലേക്ക് പററുന്നതല്ല. സിദ്ധന്മാർക്ക് ജാതിഭേദം വേണ്ടെന്നും കാണിപ്പാൻ വേണ്ടിയാണ് മേൽപറഞ്ഞ ഉദാഹരണം കൊടുത്തിട്ടുള്ളത്. രാമകൃഷ്ണപരമഹംസൻെറ ജീവചരിത്രത്തിൽ 218—ാം വചനം നോക്കുക,

''ശൂദ്രന്തുകാരയേദ്ദാസ്യം ക്രീതമക്രീതമേവവാ
ദാസ്യായൈവഹിസൃഷ്ടോസൌബ്രാഹ്മണസ്യസ്വയംഭുവാ'

എന്ന മനുസ്മൃതി ശൂദ്രനെക്കൊണ്ടു ദാസ്യപ്രവൃത്തി എടുപ്പിച്ചുകൊള്ളേണം. അങ്ങിനെ ചെയ്യുന്നതു കൂലി കൊടുത്തിട്ടും കൂലികൊടുക്കാതെയും ആവാം. എന്തു കൊണ്ടെന്നാൽ ബ്രാഹ്മണശുശ്രൂഷക്കുവേണ്ടി മാത്രമാണ് ബ്രഹ്മാവ് ശൂദ്രനെ സൃഷ്ടിച്ചിട്ടുള്ളതു. ഇങ്ങിനെ മനു പറഞ്ഞിരിക്കുന്നു. സ്വതന്ത്ര്യമില്ലാതെ അടിമയായിക്കിടക്കുന്നതിൽമീതെ ഒരു ദുഃഖം മറെറാന്നില്ല. ഒരു നായിനെ ചങ്ങലയിലിട്ടാൽ അതുകൂടി കരഞ്ഞു നിലവിളിക്കുന്നു. സ്വാതന്ത്ര്യമില്ലാതെ കെട്ടിൽ കിടക്കുന്നതു കൊണ്ടാണ് അങ്ങിനെ നിലവിളിക്കുന്നത്. നായിനെപ്പോലെ നായന്മാർ ബ്രാഹ്മണക്കു അടിമകളായി കിടക്കെണമെന്നല്ലയൊ മനു, രാമകൃഷ്ണപരമഹംസൻ മുതലായവരുടെ നിയമം? ഇങ്ങിനെ ഒരു നിയമം ഏപ്പെടുത്തിയതിനേക്കാൾ ശൂദ്രരെ ഇരുട്ടറയിലിട്ടു കൊല്ലുവാൻ ഒരു നിയമം ഉണ്ടാക്കി വെക്കുന്നതായിരുന്നു ഉത്തമമായിരുന്നതു. ഹിന്തുക്കളിൽ തന്നെ ചിലർക്കുമാത്രമെ ഉന്നതാവസ്ഥയിൽ ഇരുന്നുകൂട, ചിലർ അധഃപതിച്ചു കിടന്നു കൊള്ളണം എന്ന നിയമം എന്തു നിയമമാണ്? ഇങ്ങിനെയല്ലയൊ മനു, ശ്രീകൃഷ്ണശങ്കരാചാര്യരാമകൃഷ്ണപരമഹംസ പ്രഭൃതികളായ പ്രമാണികളും പ്രമാണങ്ങളും നിയമിച്ചത്? ശൂദ്രനു ദ്വിജശുശ്രൂഷയല്ലാതെ തപസ്സ് ചെയ്തുകൂടാ എന്ന സിദ്ധാന്തംകൊണ്ടല്ലയൊ

ശ്രീരാമൻ തപസ്സുചെയ്യുന്ന ശൂദ്രകൻെറ കണ്ഠത്തെ ഛേദിച്ചതു? ''ദ്വിജന്മാർക്ക മാത്രമെ അരി മുതലായ സാര പദാർത്ഥങ്ങളെ ഭക്ഷിച്ചുകൂട, ശൂദ്രാദികൾ തവിട തിന്നു കൊള്ളണം'' എന്നൊരു നിയമത്തെ പൂർവ്വന്മാർ പാസ്സാക്കാഞ്ഞതു് ശൂദ്രാദികളുടെ ഭാഗ്യം. എന്താ ഇങ്ങിനെ പറയുന്നതു എന്നു വിചാരിക്കേണ്ടാ. നോക്കുക.

1 ''നൈവശാസ്ത്രംപഠെന്നൈവശ്രുണയാദ്വൈദികാക്ഷരം
നസ്നായാദുദയാൽപൂർവ്വംതപോമന്ത്രഞ്ചവർജയേൽ

2 ഇതിഹാസപുരാണാനിനപഠേച്ഛ്രോതുമർഹതി

3 അത്യാപപന്നസ്യശൂദ്രസ്യവൃത്തി:കോരുകടക്രിയാ

4 നപഠേൽസംസ്കൃതാംവാണീം

5 നോദ്ധ്വപുണ്ഡ്റീഭവേന്നൈവപുണ്ഡ്റംഗോമയഭസ്മനാ
ധാരയേദ്വിപ്രചുല്ലീസ്ഥഭസ്മനാധാരയെൽശുചി:''

ഈ പ്രമാണങ്ങൾ ശൂദ്രധർമ്മത്തെപ്പററി ശാങ്കരസ്മൃതിയിൽ പറഞ്ഞവയിൽ ഉള്ളവയാകുന്നു അർത്ഥം.

1. ശൂദ്രനു ശാസ്ത്രത്തെ പഠിച്ചുകൂടാ; വേദത്തെ കേട്ടുകൂടാ; തീർച്ചതന്നെ സംശയമില്ല ഉദിക്കുന്നതിന്നുമുമ്പ് കുളിച്ചുകൂടാ, മന്ത്രം ജപിച്ചുകൂടാ, തപസ്സ് ചെയ്തുകൂടാ.

2. ഇതിഹാസങ്ങളേയും, രാമായണം മുതലായവയേയും പുരാണങ്ങളേയും (ദേവീഭാഗവതം മുതലായ അഷ്ടാദശ പുരാണങ്ങളേയും) വായിച്ചുകൂടാ; കേൾക്കാം. 3. ശൂദ്രനു ഉപജീവനത്തിന്നില്ലാതെ ബുദ്ധിമുട്ടുമ്പോൾ ആശാരിപ്പണിയെടുത്തിട്ടും, പായനെയ്തിട്ടും, ഉപജീവനം കഴിക്കാം (ശാസ്ത്രം പഠിച്ചിട്ടോ, പുരാണാദികൾ വായിച്ചിട്ടോ ഉപജീവനം കഴിച്ചുകൂടാ എന്നഭിപ്രായം) 4. ശൂദ്രനു സംസ്കൃതഭാഷയെ പഠിച്ചുകൂടാ. 5. ശൂദ്രനു ഊർദ്ധ്വപുണ്ഡ്റം പാടില്ല. ഗോമയഭസ്മംകൊണ്ടു (ചാണകം ചുട്ട ഭസ്മം കൊണ്ടു) കുറിയിട്ടുകൂടാ. ബ്രാഹ്മണരുടെ അടുക്കളയിലെ അടുപ്പിലെ ചാരംകൊണ്ടു കുറിയിട്ടുകൂട.

ഇതു് എന്തൊരു ഭേദദൃഷ്ടിയാണ്? എന്തൊരസൂയയാണ് ഇങ്ങിനെ ചെയ്തുവെച്ചതല്ല അധികം അന്യായം. അനാഥ പ്രാണികളെ ഹിംസിപ്പാൻ വിധിച്ചതാണ്

മനുസ്മൃതി 3—ാം അദ്ധ്യായം

''ദ്വൌമാസൌമത്സ്യമാംസേന ത്രീൻമാസാൻ ഹാരിണേനതു

ഔരഭ്രേണാഥചതുരശ്ശാകുനെനാഥപഞ്ചവൈ

ദശമാസാംസ്തുതൃപ്യന്തിവരാഹമഹിഷാമിഷൈഃ''

അർത്ഥം—മത്സ്യമാംസംകൊണ്ടു ശ്രാദ്ധം കഴിച്ചാൽ പിതൃക്കൾ രണ്ടുമാസംവരെയും. മാനിൻെറ മാംസംകൊണ്ടു കഴിച്ചാൽ മൂന്നുമാസവും, ആട്ടിൻെറമാംസംകൊണ്ടു നാലു മാസവും പക്ഷികളുടെ മാംസംകൊണ്ടു അഞ്ചുമാസവും, കാട്ടുപന്നി പോത്തു് ഇവയുടെ മാംസംകൊണ്ടു ശ്രാദ്ധം ഊട്ടിയാൽ പിതൃക്കൾ പത്തുമാസം വരേയും തൃപ്തിപ്പെടും. ഇങ്ങിനെ ശ്രാദ്ധവിധിയിൽവിധിച്ച ഹിംസ അനവധി.

''യാഗേപശുവധഃകർത്തവ്യഃ'' യാഗത്തിൽ പശുവിനെ വധിക്കേണം. അങ്ങിനെ ഒരുവക ഹിംസാ പ്രമാണ വചനങ്ങളെക്കൊണ്ടു രുചി ജനിക്കാതെതന്നെ വ്യാഘ്രാദി ജന്തുക്കൾ പശു മുതലായ പ്രാണികളെ പിടിച്ചു തിന്നുന്നതുപോലെ മനുഷ്യർ ''ദൈവം നമുക്കു് തിന്നുവാൻ വേണ്ടി സൃഷ്ടിച്ചതാണ്'' എന്നു് പറഞ്ഞുകൊണ്ടു് അനാഥപ്രാണികളെ അനവധി ഹിംസിക്കുന്നു. ഈ സ്ഥിതിക്കു ഇങ്ങിനെ പ്രമാണംകൂടി ഉണ്ടാക്കി വെക്കേണമൊ? ഈ പ്രമാണങ്ങളെ ദയാലുക്കൾ തീയിലിട്ടുചുടേണ്ടവയാണ്. ഇവയെ വിശ്വസിച്ചു ഹിംസിക്കരുതു. പൂച്ച എലിയെ പിടിച്ചുതിന്നുന്നു, കുറുക്കൻ കോഴിയേയും ഞണ്ടിനേയും പിടിച്ചു തിന്നുന്നു. വ്യാഘ്രം പശു മുതലായ മൃഗങ്ങളെപ്പിടിച്ചു രക്തംകുടിച്ചു തിന്നുന്നു അപ്രകാരം നമ്മുടെ പിതൃക്കളും, ദേവന്മാരും, ഘണ്ടാകർണ്ണനും, കാളിയും, കുളിയും, മററും കോഴി ആടു മുതലായ ജന്തുക്കളെച്ചാടി

പ്പിടിച്ച കടിച്ച രുധിരം കുടിച്ചു തിന്നുകൊള്ളട്ടെ. അവക്ക അതിന്നു ശക്തിയില്ലെന്നു വിചാരിക്കുന്നുഎങ്കിൽ അത് യുക്തമല്ല, മൂട്ടകും, അട്ടകും, കൊതുവിന്നും (മക്കണജളൂകമശകങ്ങൾക്കു)കൂടി മനുഷ്യരക്തത്തെക്കുടിച്ചു തങ്ങളെപ്പോററുവാനുള്ള ശക്തി കാണുമ്പോൾ നമ്മുടെ പിതൃക്കൾക്കും, ദേവന്മാക്കും ആടു മാടു കോഴികളെപ്പിടിച്ചു രക്തം കുടിച്ചു തങ്ങളെപ്പോററുവാൻ ശക്തിയില്ലെന്നു വിചാരിക്കാമൊ? അവക്ക അവരെപ്പോററുവാൻകൂടി ശക്തിയില്ലെങ്കിൽ അവരുടെ സേവകൊണ്ട് നമുക്ക് എന്താ സിദ്ധിപ്പാനുള്ളതു? ഹിംസാപാപം മാത്രം. അല്ലാതെ ഒന്നും ഇതേവരെ ആക്കും സിദ്ധിച്ചു കണ്ടിട്ടില്ല, മേലും സിദ്ധിക്കയില്ല. ''ഉപാധിക്ക് എന്തും ചെയ്യാം ആത്മാവിന്നു ഇനിക്ക് ബാധകമല്ല ഞാൻ ബ്രഹ്മമാണ്'' എന്നു വാദിക്കുന്ന വേദാന്തികളുടെ ഹിംസ ഒന്നു വേറെ. അജ്ജുനനെ കൊണ്ട് കൃഷ്ണൻ ഗുരുജനങ്ങളെകൂടി കൊല്ലിച്ചിരിക്കുന്നു. എന്നു വാദിച്ചു ഭഗവൽഗീതാപാരായണക്കാരുടെ വകയായി ഒരുതരം ഹിംസാ ഭഗവൽഗീതാദികളിൽ ദയാദിധർമ്മങ്ങളെ വിധിച്ചിട്ടെന്തുഫലം ഹിംസാകർമ്മങ്ങളോടും, ജാതിഭേദത്തോടും പക്ഷഭേദത്തോടുകൂടി ഭഗവൽഗീതാദി പ്രമാണങ്ങളെ അനവധി കല്പിച്ച അപ്രകാരംതന്നെ ആചരിപ്പിച്ചു ഉറപ്പിച്ചതു കൊണ്ടും ''സർവ്വസംഗപരിത്യാഗം ചെയ്ത സന്യാസിക്കു മാത്രമെ ജാതിഭേദാചാരങ്ങളെ വിട്ടു നടന്നുകൂടൂ. മററുള്ള വരെല്ലാം ജാതിധർമ്മങ്ങളെ അനുസരിച്ചു തന്നെ നടക്കേണം'' എന്നു പ്രമാണികളും പ്രമാണങ്ങളും നിർബ്ബന്ധിച്ചതുകൊണ്ടും നിബ്ബന്ധിക്കുന്നതുകൊണ്ടും സമദൃഷ്ടി പ്രധാനമായ യോഗജ്ഞാനശാസ്ത്രത്തിനെ പ്രചരിപ്പിച്ചഭേദദൃഷ്ടിയേയും അജ്ഞാനത്തേയും ഹിംസയേയും നശിപ്പിപ്പാൻ കഴിയാതെവന്നു പോയി. അതുകൊണ്ടാണ് അനേകായിരം കാലമായിട്ടും ഇന്നും ജാതിഭേദാനാചാരകർമ്മങ്ങളിൽതന്നെ ഹിന്തുക്കൾ കിടക്കുന്നത്. ഇതിന്നു ഭഗവൽഗീത മഹാസഹായിനിയായിട്ടും ഇരിക്കുന്നു.

എന്നതു ഇതേവരെ പറഞ്ഞതുകൊണ്ടു തന്നെ സിദ്ധമാ യല്ലൊ. ഇനിയും കോംക്കുക

3. ''യജ്ഞദാനതപഃകമ്മനത്യാജ്യം കാര്യമെവതൽ
യജ്ഞോദാനംതപശ്ചൈവപാവനാനിമനീഷിണാം''

യാഗദാനതപഃകമ്മങ്ങരം വിദ്വാന്മാക്കു ചിത്തശ്ശുദ്ധിയെ ചെയ്യുന്നവയാകുന്നു അതുകൊണ്ടു അവയെ ഉപേക്ഷി പ്പാൻപാടില്ല. നിശ്ചയമായിട്ടും ചെയ്യേണം. എന്നു ഭഗ വാൻ അരുളിചെയ്തിരിക്കുന്നു എന്നു കർമ്മംവേദാന്തികരം വാദിച്ചു കർമ്മകാണ്ഡക്കടൽ ന ടു വി ൽ ത ന്നെ മുങ്ങി പ്പൊങ്ങി കാലത്തെ കഴിച്ചുകൂട്ടുന്നു. യോഗാനന്ദമാഗ്ഗം ഭഗവൽഗീതയിൽ പറഞ്ഞിട്ടുണ്ടെങ്കിലും ആ ആനന്ദത്തെ അണുവോളവും അവക്കു അനുഭവിപ്പാൻ സംഗതി വരു ന്നില്ല അതിന്നു ദൃഷ്ടാന്തം —യോഗപ്രസിദ്ധങ്ങളായും എന്നാൽ അനുഭൂതങ്ങളായും ഇരിക്കുന്ന ചന്ദ്രസൂര്യാദി ജ്യോതിസ്സ്, നാദംമുതലായ ആനന്ദചിഹ്നങ്ങളെ എന്റെ മോക്ഷപ്രദീപത്തിൽ വർണ്ണിച്ചതിനെ കണ്ടിട്ടു ''നയന രോഗംകൊണ്ടാണ് ചന്ദ്രാദി ജ്യോതിസ്സുകളെ കാണുന്നത് ചെകിടടപ്പ് എന്ന കർണ്ണരോഗം കൊണ്ടാണ് നാദത്തെ കോംക്കുന്നത്. രാജയോഗത്തെ അഭ്യസിച്ചാൽ ഭ്രാന്ത് പിടിക്കും'' എന്നുംമററും ഭഗവൽഗീതാപാരായണക്കാർ എഴുതി അച്ചടിപ്പിച്ചിരിക്കുന്നു. ബിംബപ്രതിഷ്ഠാദി കമ്മ പ്രവത്തകന്മാർ അതിനെ അനുമോദിക്കയും അനുമോദന പത്രം കൊടുക്കുകയും ചെയ്തിരിക്കുന്നു. അനുഭവിച്ചു നാദ ജോതിസ്സുകളെ വർണ്ണിച്ച പുരാതന രാജയോഗികരം, നയനരോഗികളും, കർണ്ണരോഗികളും, ഭ്രാന്തന്മാരു മാണൊ? യോഗാനന്ദചിഹ്നത്തെ അണുവോളമെങ്കിലും അനുഭവിപ്പാൻ സംഗതിവന്നവർ ഇങ്ങിനെ പറയുകയില്ല 'നാദാനുസന്ധാനസമാധിഭാജാം, യോഗീശ്വരാണാംഹൃദി വദ്ധമാനം ആനന്ദമേകംവചസാമഗമ്യം' എന്നപ്രമാണ ത്തിൽ പറഞ്ഞപ്രകാരം നാദത്തെ അനുസന്ധാനം ചെ

യ്യുന്ന യോഗീശ്വരന്മാരുടെ ഹൃദയത്തിലുള്ള ആനന്ദം വാചാമഗോചരമാണ് എന്നാണ് പറയുക. അമൃതത്തിന്റെ രസത്തെ അമർത്ത്യന്മാരല്ലാതെ മർത്ത്യന്മാർ അറിയുകയില്ല. യോഗജ്ഞാനത്തെ യോഗികളല്ലാതെ ഭഗവൽഗീതാപാരായണക്കാരും, ബിംബ പ്രതിഷ്ഠാദികർമ്മപ്രവർത്തകന്മാരും കർമ്മവേദാന്തികളും അറിയുകയില്ല. ഇതേവരെ അറിഞ്ഞിട്ടുംഇല്ല. ''നയോഗഃപൃഥിവീതലെ'' യോഗം ഭൂമിയിലില്ല എന്നു പറഞ്ഞ ദേവീഭാഗവതവചനത്തിന്നു അപ്പീലില്ല. ഇങ്ങിനെയിരിക്കുന്ന ഇക്കാലത്ത് നമ്മുടെ സിദ്ധഗ്രന്ഥങ്ങൾനിമിത്തം പലരും യോഗാനന്ദികളായിട്ടും ഈ ഭൂമി ചിലേടത്ത് യോഗശാലാശാലിനിയായി യോഗവതിയായിട്ടും സന്ദർശിക്കപ്പെട്ടുവാൻ സംഗതി വന്നതാണ് ആശ്ചര്യം. ഭഗവൽഗീതാപാരായണക്കാരും മററും ആക്ഷേപിക്കുന്നതും അതിനെ അനുമോദിക്കുന്നതും ആശ്ചര്യമല്ല. ഭഗവൽഗീതാദി പ്രോക്തയാഗാദികർമ്മങ്ങൾ ഈശ്വരപ്രസാദത്തിന്നും, ചിത്തശുദ്ധിക്കും ഉതകുന്നതല്ല. അതിന്നു പ്രമാണം.

''നദേവാനചശാസ്ത്രാണി നവ്രതാനിതപാംസിന
നമഖാനചദാനാനിചിത്തശുദ്ധേസ്തുകാരണം''

എന്നു ദേവീഭാഗവതം അർത്ഥം—ദേവന്മാരും ശാസ്ത്രങ്ങളും, വ്രതങ്ങളും, തപസ്സുകളും, ദാനങ്ങളും ചിത്തശുദ്ധിക്ക് ഉതകുന്നതല്ല. ഇങ്ങിനെ പ്രമാണം ഇരിക്കെ ഭഗവൽഗീതാ യാഗംകൊണ്ടു ദേവന്മാരെ പ്രസാദിപ്പിപ്പാൻ പറഞ്ഞത് ശരിയൊ? ദേവന്മാർക്കുതന്നെ മനശുദ്ധിയില്ല. നോക്കുക. ദേവേന്ദ്രൻ ഗൌതമമഹർഷിയുടെ ഭാര്യയായ അഹല്യയെ രഹസ്യം പിടിപ്പാൻവേണ്ടി ചെന്നു കോഴികൂകി മുനി സ്നാനത്തിന്നായിപ്പോയി അപ്പോൾ അഹല്യയെ അംഗീകരിക്കയും ഗൌതമൻ ശപിക്കയും ചെയ്തു. ആ ഗൌതമശാപംകൊണ്ടു അറിഞ്ഞു സഹസ്രാക്ഷൻ (ദേവേന്ദ്രൻ) സഹസ്രഭഗനായി എന്നും

ദേവേന്ദ്രന്റെ വൃഷണം അററുപോയി എന്നും പിന്നെ ദേവന്മാരെല്ലാവരുംകൂടി മേഷത്തിന്റെ (ആട്ടിന്റെ) വൃഷണത്തെ ഒട്ടിച്ചു ദേവേന്ദ്രനെ മേഷാണ്ഡനാക്കി യെന്നും പുരാണം പറയുന്നു. ദേവേന്ദ്രന്റെ അവസ്ഥ എവിടെ കോഴികൂകി കുരൂപനായിതീൎന്ന കുത്സിതാവസ്ഥ എവിടെ ? ഉർവ്വശി, മേനക, രംഭാ മുതലായ അനവധി ദേവസുന്ദരികഠം ഇരിക്കെ മഹൎഷിപത്നിയുടെ പാതിവ്രത്യംകെടുപ്പാൻ ഇടവരുത്തേണമൊ? ആരെങ്കിലും ഉഗ്രതപസ്സ് ചെയ്യുന്നുണ്ടെന്നറിഞ്ഞാൽ അപ്പോഠം ദേവേന്ദ്രൻ സ്വഭാര്യമാരെ അയച്ചു തപോഭംഗം വരുത്തും. മേനകയെ അയച്ചു വിശ്വാമിത്രമഹൎഷിയുടെ തപസ്സിന്നു വിഘ്നം വരുത്തി. ഇങ്ങിനെ എത്ര കഥ. ആരെങ്കിലും സ്വഭാര്യന്മാരെ അന്യന്നയച്ചു കൊടുക്കുമൊ? ഇത് എത്ര കുത്സിതം? സഗരമഹാരാജാവ് അശ്വമേധയാഗം ചെയ്‌വാൻ ആരംഭിച്ചു. അശ്വത്തെ നടത്തിയപ്പോഠം അമരപ്രഭു (ദേവേന്ദ്രൻ)അതിനെ കട്ടുകൊണ്ടുപോയി പാതാളത്തിൽ കെട്ടി സഗരന്റെ അറുപതിനായിരം പുത്രന്മാരെയും കൊല്ലിച്ചു. ഇങ്ങിനെ ഓരോ ദേവന്മാരുടേയും അവതാരങ്ങളുടെയും മററും ദുശ്ചേഷ്ടിതം പറവാൻ പുറപ്പെട്ടാൽ അവസാനമില്ല. അവനവന്റെ മനസ്സിനെ ശുദ്ധമാക്കുവാൻ കഴിയാത്ത ദേവന്മാരെ യാഗാദികഠം കൊണ്ട് ആരാധിച്ചാൽ നമ്മുടെ മനസ്സിന്ന് എങ്ങിനെ ശുദ്ധിയുണ്ടാകും? ഇതേവരെ ആൎക്കെങ്കിലും ഉണ്ടായിട്ടുണ്ടോ? ഇല്ല. യാഗം, വിഗ്രഹാരാധന, വ്രതം മുതലായ കൎമ്മങ്ങളെ അനുഷ്ഠിക്കുന്നവരാണ് ഭേദദൃഷ്ടി കൊണ്ട് അധികം തമ്മിൽതല്ലുന്നതും "ഹാ, ഛീ, പൊ, ഓട്" എന്ന് ആട്ടിവിലക്കുന്നതും, ജ്ഞാനികളുടെ നേരെ വടിയെടുക്കുന്നതും, ഇതാണൊ ദേവതാരാധനാദി കൎമ്മങ്ങഠംകൊണ്ടുള്ള ചിത്തശുദ്ധി? കൎമ്മങ്ങഠം അജ്ഞാനത്തെ വൎദ്ധിപ്പിക്കയെ ഉള്ളു. അതിന്നു പ്രമാണം.

''യഥാമാവാസ്യാന്ധകാരം മേഘാവരണം വദ്ധ്യതി തഥാകർമ്മ അജ്ഞാനം വദ്ധ്യതി'' കറുത്തവാവിലുള്ള ഇരുട്ടിനെ മഴക്കാർ വദ്ധിപ്പിക്കയെ ഉള്ളു. അപ്രകാരം കർമ്മം അജ്ഞാനത്തെ വദ്ധിപ്പിക്കയെ ഉള്ളു.

''കാലംയജ്ഞതപൊദാന തീർത്ഥദേവാർച്ചനഭ്രമൈഃ
ചിരമാധിശതോപെതാഃക്ഷപയന്തി മൃഗാഇവ''

എന്ന വാസിഷ്ഠം അർത്ഥം—യാഗം, തപസ്സ, ദാനം തീർത്ഥസ്നാനം, വിഗ്രഹാരാധന ഇവയിൽ ഭ്രമിച്ചു അനേകകാലം വ്യസനത്തോടുകൂടി ജനങ്ങൾ മൃഗങ്ങളെ പ്പോലെ കാലം കഴിച്ചുകൂട്ടുന്നു. യാഗാദി കർമ്മങ്ങളുടെ ദോഷങ്ങളെ ശ്രുതിയുക്ത്യനുഭവപൂർവ്വം എന്റെ മോക്ഷ പ്രദീപത്തിലും, ആനന്ദസൂത്രത്തിലും വളരെ വിസ്തരിച്ചു തെളിയിച്ചിട്ടുള്ളതുകൊണ്ടു ഇതിൽ വിസ്തരിക്കുന്നില്ല.

4. ''പിതാഹമസ്യജഗംതൊ'' ഞാൻ ഈ ലോകത്തിന്റെ പിതാവാകുന്നു എന്നു കൃഷ്ണൻ ഗീതയിൽ പറഞ്ഞിരിക്കുന്നു. പിതൃധർമ്മം എന്താണെന്നു നാം ഒന്നു ആലോചിക്കുക. ജഗത്തിൽ പിതാക്കന്മാർ അവരവരുടെ പുത്രന്മാരെ സർവ്വപ്രകാരത്തിലും നന്നാക്കുന്നു സ്വപുത്രന്മാർക്കു എല്ലായ്പ്പോഴും യോഗക്ഷേമങ്ങളെ കാംക്ഷിക്കയും ചെയ്യുന്നു. അപ്പോൾ പുത്രന്മാരെ നന്നാക്കി അവർക്കു യോഗക്ഷേമങ്ങളെ ചെയ്യുന്നതാണ് പിതൃധർമ്മം എന്നു സിദ്ധിച്ചു. പക്ഷെ ഇഷ്ടത്തിന്നു തക്കവണ്ണം അവയെ ചെയ്വാനും പുത്രന്മാരെ നല്ലവഴിക്കുതന്നെ നടത്തുവാനും ശക്തിയില്ലായ്കയാൽ ചില പുത്രന്മാർ വികൃതികളായി കെട്ടുപോകുന്നു. സൽപുത്രന്മാരാണെങ്കിലും അവർക്കു പിടിപെടുന്ന രോഗാദ്യരിഷ്ടങ്ങളിൽ ചിലതു നീക്കുവാൻ കഴിയാതെ പിതാക്കന്മാർ വ്യസനിക്കയും ചെയ്യുന്നു. ഇതിന്നുകാരണം ഇവരുടെ കഴിവില്ലായ്മ മാത്രം ആകുന്നു. ജഗൽപിതാവ് സർവ്വശക്തനാണെന്നു സർവ്വമതക്കാരും സമ്മതിക്കുന്നതുകൊണ്ടു ആ പിതാവിന്നു കഴിയാത്തതായിട്ടു ഒന്നും ഇല്ല, എന്നതും

സിദ്ധമാണല്ലൊ. ആ സ്ഥിതിക്ക ജഗൽപിതാവും സർവ്വശക്തനും ആയ കൃഷ്ണനു് സ്വപുത്രന്മാരായ ഈ സർവ്വലോക ജനങ്ങളേയും നല്ലവഴിക്ക നടത്തിക്കാമല്ലൊ. എന്തുകൊണ്ടാണ് അങ്ങിനെ ചെയ്യാതെ തമ്മിൽ തല്ലുവാൻ ഇടവരുത്തി താൻ ഒരു കക്ഷിയിൽ ചേർന്നു മററുള്ളവരുടെ കഴുത്ത് മുറിക്കുന്നത്? പിതാവിന്നു ഇങ്ങിനെ പക്ഷഭേദം വരാമൊ? അവനവന്റെ കർമ്മത്തിന്നനുസരിച്ചു പിതാവു പുത്രന്മാരെയും രാജാവു പ്രജകളെയും സ്നേഹിക്കയും ശിക്ഷിക്കയും ചെയ്യുന്നതാകുന്നു അല്ലാതെ പിതാവിന്നും രാജാവിന്നും ചിലരിൽ സ്നേഹമുണ്ടായിട്ടും ചിലരിൽ ദ്വേഷമുണ്ടായിട്ടും അങ്ങിനെ ചെയ്യുന്നതല്ല. അപ്രകാരം സർവ്വപിതാവും സ്നേഹദ്വേഷങ്ങൾകൊണ്ടു ചെയ്യുന്നതല്ല. അവനവന്റെ കർമ്മങ്ങൾക്ക് അനുസരിച്ചു ചെയ്യുന്നതാകുന്നു'' എന്നു സമാധാനിക്കുന്നു എങ്കിൽ അതു ശരിയല്ല. പിതാവിന്നും രാജാവിന്നും മക്കളുടേയും പ്രജകളുടേയും ഉള്ളിൽ പ്രവേശിച്ചിട്ടൊ മററു വല്ല പ്രകാരത്തിലൊ ശരിയായ വഴിക്ക തന്നെ നടത്തുവാൻ ശക്തിയില്ല. അതുകൊണ്ടു പുത്രന്മാരും പ്രജകളും തെററിനടക്കുമ്പോൾ ശിക്ഷിക്കേണ്ടിവന്നു പോകുന്നു. സർവ്വപിതാവായ കൃഷ്ണൻ സർവ്വശക്തനായതുകൊണ്ടു സർവ്വന്മാരുടെയും ഹൃദയത്തിൽ പ്രവേശിച്ചിട്ടൊ മററു പ്രകാരത്തിലൊ എല്ലാവരെയും യാതൊരു തെററുംകൂടാതെ നല്ലവഴിക്കുതന്നെ നടത്താം. അപ്പോൾ ദുഷ്ടന്മാർ ഉണ്ടാകയും ഇല്ല. അങ്ങിനെ ചെയ്യാതെ പുത്രന്മാർ ദുഷ്ടന്മാരായിത്തീരുന്നതിനെ കാത്തുകൊണ്ടിരുന്നു കണ്ടുപിടിച്ചു കണ്ഠഛേദം ചെയ്യുന്നതും ചെയ്യിപ്പിക്കുന്നതുമാണൊ പിതൃധർമ്മം? സിംഹവ്യാഘ്രാദി ദുഷ്ടജന്തുക്കൾകൂടി അവയുടെ കുട്ടികളെ കൊല്ലുകയൊ കൊല്ലിക്കയൊ ചെയ്യില്ലല്ലൊ. ''ഞാൻ അവതാരമാണ്, ഞാൻ ഈ ജഗത്തിന്റെ പിതാവാണ്'' എന്നു പറഞ്ഞ

കൃഷ്ണൻെറ വാക്കുകൊണ്ടുതന്നെ കൃഷ്ണനു് നിൽക്കക്കള്ളിയില്ലാതെ വന്നുപോയി. അർജ്ജുനനോടു എന്തും പറയാമെന്നൊ? 'ഹെ കൃഷ്ണ! ജഗൽപിതാവായ അങ്ങുന്ന പുത്രന്മാരെ ശരിക്കു നടത്താതെ യുദ്ധം ചെയ്യിച്ചു കൊല്ലിക്കുന്നതും കൊല്ലുന്നതും എന്തിനാണ്? ദുര്യോധനാദി സ്വജനങ്ങളേയും, ഭീഷ്മാദി മഹാഗുരുജനങ്ങളേയും, പുത്രമിത്രാദികളേയും എന്നെകൊണ്ടു കൊല്ലിക്കുന്നതു എന്തിനാണ്? പുത്രന്മാരെ ശരിക്കു നടത്തിക്കാത്ത തെററ് ഭവാൻെറ വകല്ലല്ലെ?'' എന്നു ഒരു ചോദ്യം അർജ്ജുനൻ ചെയ്യേണ്ടതായിരുന്നു. ജഗൽപിതാവായ കൃഷ്ണന്നു അവതാരവും, യുദ്ധവും, പുത്രഹിംസയും കൂടാതെ കഴിപ്പാൻ വേറെയും വഴിയുണ്ട്. അത് എന്താകുന്നു എങ്കിൽ ഒന്നാമത്തെ സൃഷ്ടിയിൽ തന്നെ ചന്ദ്രന്നു ശീതളത്വത്തെയും കരിമ്പിന്നു മധുരത്തേയും മററും സൃഷ്ടിച്ചതുപോലെ മനുഷ്യർക്കു മഹാഭക്തി, ജ്ഞാനം, സമദൃഷ്ടി, ദയ, പരസ്പരോപകാരപരതാ, രാഗദ്വേഷാധിരാഹിത്യം മുതലായ സകല സൽഗുണങ്ങളെമാത്രം സൃഷ്ടിച്ചതാണെങ്കിൽ സർവ്വന്മാരും പാപകർമ്മങ്ങളെ ചെയ്യാതെ ജഗൽപിതാവായ കൃഷ്ണനെ ഭജിച്ചു നല്ലസ്ഥിതിയിൽ തന്നെ കഴിച്ചുകൂട്ടുമല്ലൊ. അവരുടെ സൽഗുണങ്ങളെ അവർ ഉപേക്ഷിച്ചാലുംകൂടി പോകയില്ല. ചന്ദ്രൻെറ ശീതളത്വത്തെ ചന്ദ്രൻ ഉപേക്ഷിച്ചാലും പോകുമൊ? ഇല്ല. അപ്പോൾ ദുഷ്ടന്മാരായിതീരുവാൻ ആർക്കും നിർവ്വാഹമില്ല. കൃഷ്ണൻ അങ്ങിനെ ചെയ്യാതെ പുത്രന്മാർ ദുഷ്ടന്മാരായിത്തീരുവാൻ കാത്തുംകൊണ്ടിരുന്നു കലഹിച്ചു കഴുത്തുമുറിക്കുന്നതും, മുറിപ്പിക്കുന്നതുമാണൊ പിതൃധർമ്മം? അവതാരവും, യുദ്ധവും പുത്രഹിംസയും കൂടാതെ കഴിപ്പാൻ ജഗൽപിതാവായ കൃഷ്ണന്നു വേറെയും വഴിയുണ്ട് അതായതു സൃഷ്ടിക്കാതെ ഇരിക്കുകതന്നെ. സൃഷ്ടി

ച്ചിട്ട വല്ല ലാഭവും ഉണ്ടോ? പിന്നെന്തിന്ന സൃഷ്ടി? പക്ഷേ മക്കളെ ഉണ്ടാക്കി അവർ വ്യാധികൊണ്ടും ദാരിദ്ര്യം കൊണ്ടും മററു പലതരത്തിലും ദുഃഖിക്കുന്നതും അവർ കലഹിച്ചു നശിക്കുന്നതും, നശിപ്പിക്കുന്നതും ജഗൽപിതാവായ കൃഷ്ണൻ ഒരു ലാഭമായി കരുതിയിരിക്കുമൊ? അങ്ങിനെ കരുതുന്നതും അതിനെ അനുസരിച്ചു ചെയ്യുന്നതുമാണൊ പിതൃധർമ്മം? ജഗൽപിതാവായ കൃഷ്ണന്റെ ധർമ്മം അങ്ങിനെയാണെന്നു് വരികിൽ നടപ്പുദീനമൊ, വസൂരിയൊ, പ്ലേഗോ മറെറാ ഉണ്ടാക്കി ദുഷ്ടപുത്രന്മാരെ കൊന്നു ലബ്ധലാഭനായിരിക്കരുതൊ? എന്നാൽ ജഗൽപിതാവാണെന്നു താൻതന്നെ പറഞ്ഞും കൊണ്ടു പുത്രന്മാരെ വൃഥാ ഹിംസിക്കുന്നതുകൊണ്ടു് ''പുത്രഹിംസാപ്രിയനാണ് ജഗൽപിതാവായ കൃഷ്ണൻ'' എന്ന ലോകാപവാദം കൂടാതെ കഴിക്കാമായിരുന്നു വല്ലൊ, പക്ഷെ തന്റെ കൈകൊണ്ടുതന്നെ ചില പുത്രന്മാരുടെ കണ്ഠത്തെ ഛേദിക്കുന്നതിലും യുദ്ധകോലാഹലത്തിലും ജഗൽപിതാവായ കൃഷ്ണന്നു് കൌതുകമുണ്ടായിരിക്കാം. അതുകൊണ്ടായിരിക്കാം പ്ലേഗ് മുതലായ രോഗം കൊണ്ടു ദുഷ്ടന്മാരെ മുഴവൻ കൊന്നൊടുക്കാതെ യുഗംതോറും അവതരിക്കും.

''സംഭവാമിയുഗെയുഗെ'' എന്നു കൃഷ്ണൻ പറഞ്ഞതു? ആ വിചാരത്തിൽ അവതരിക്കുന്ന പക്ഷവും ഒന്നാമത് മനുഷ്യരെ മുഴവൻ കൊന്നൊടുക്കുന്നതിനല്ലയൊ ഒരു അവതാരം വേണ്ടതു്? എന്തുകൊണ്ടെന്നാൽ മനുഷ്യരെപ്പോലെ ദുഷ്ടജന്തുക്കൾ ലോകത്തിൽ ഇല്ല, നോക്കുക, ആടു, മാടു, എരുമ മുതലായ ജന്തുക്കളുടെ കുട്ടികളെ കുററിയിൽ പിടിച്ചു കെട്ടിയിട്ടു അവയുടെ പാലിനെ കറന്നെടുക്കുന്നു, അവയുടെ കുട്ടികൾ അതുകണ്ടുകൊണ്ടു മുല കുടിപ്പാൻ പൊരിഞ്ഞു മൂഞ്ചു(മുഖം) കൊണ്ടു മുട്ടിയിട്ടും മററും പല വികാരങ്ങളെ കാണിക്കുന്നു, കരയുന്നു ചില പാപികൾ

ഒററത്തുള്ളിപ്പാൽ പൈക്കുട്ടിക്കു കൊടുക്കയില്ല. പശുക്കളും കുട്ടികളും വ്യസനിക്കുക എന്നല്ലാതെ എന്തുചെയ്യും? നമുക്കു മീതെ ഒരു ജാതിയുണ്ടെന്നുവെക്കുക. അവർ നമ്മുടെ കുട്ടികളെ പിടിച്ചു കെട്ടിയിട്ടു അമ്മമാരുടെ മുലപ്പാൽ മുഴവൻ കറന്നുകൊണ്ടു പോകുന്നു എങ്കിൽ നമുക്കു എത്ര സങ്കടമായിരിക്കും?

2. കാള, പോത്ത്, നായ മുതലായ ചില ജന്തുക്കളുടെ വൃഷണത്തെ കീറി മനുഷ്യർ മണി എടുക്കുന്നു. ചിലർ അവയുടെ വൃഷണത്തെ ഇടുക്കുകോലിട്ടു ഇടുക്കി ഞെക്കി ഉടക്കുകയും ചെയ്യുന്നു. ആ സമയത്തു അവക്കുള്ള സങ്കടം കാണുന്നവർക്കു കൂടി അസഹ്യമായിരിക്കുന്നു. അങ്ങിനെ ആ പ്രാണികൾക്കു സ്ത്രീവിഷയസുഖത്തെ ജന്മപര്യന്തം അനുഭവിപ്പാൻ പാടില്ലാത്ത വിധത്തിലാക്കിത്തീർക്കുന്നു. മനുഷ്യരൊ ധാതുക്ഷയം ഉണ്ടെന്നു കണ്ടാൽ ധാതുവൃദ്ധികരങ്ങളായ ഔഷധങ്ങളെ സേവിച്ചിട്ടും ജന്മപര്യന്തം സ്ത്രീവിഷയസുഖത്തെ അനുഭവിപ്പാൻ ശ്രമിക്കുന്നു മേൽപറഞ്ഞ പ്രാണികളുടെ എന്നപോലെ മനുഷ്യരുടെ വൃഷണങ്ങളെ കീറി മണിഎടുക്കുവാനോ ഉടക്കുവാനൊ ആരെങ്കിലും സമ്മതിക്കുമൊ? മനുഷ്യനുള്ളതുപോലെ മററുള്ള പ്രാണികൾക്കും സുഖദുഃഖങ്ങൾ ഉണ്ടെന്നറിഞ്ഞിട്ടുംകൂടി പ്രാണികളെ പീഡിക്കുന്നതു നരധർമ്മമൊ നരിധർമ്മമൊ? ഓരോ പ്രാണികളെ അറക്കുമ്പോൾ അവ പ്രാണവേദന സഹിച്ചുകൂടാതെ കൈകാലുകൾ പിടച്ചു കാട്ടുന്ന മരണഗോഷ്ഠി കണ്ടാലും ആർത്തനാദം കേട്ടാലും ആർ സഹിക്കും. മനുഷ്യർ ഏതെല്ലാം വിധത്തിലാണ് പ്രാണികളെ ഹിംസിക്കുന്നത്? 20—21 ഭാഗങ്ങളെ അല്പം വായിച്ചു നോക്കുക. മനുഷ്യർ ചെയ്യുന്ന ഹിംസയെപ്പററി എഴുതുന്നതായാൽ ഈ അവസരത്തിൽ സാധിക്കുന്നതല്ല. കടലിലും, കരയിലും, കാട്ടിലും, നാട്ടിലും, വീട്ടിലും മലയിലും ആകാശത്തിലും ഉള്ള സർവ്വ പ്രാണികളെയും മനുഷ്യരെയും ഹിംസിക്കുന്ന നരി ആർ എന്നു ചോദിച്ചാൽ

നരൻ എന്ന ഉത്തരം പറഞ്ഞാൽ മാത്രമെ ശരിയായ ഉത്തരമാകയുള്ള സിംഹവ്യാഘ്രാദിക്രൂരജന്തുക്കളെ കൊണ്ടു മനുഷ്യർ ചെയ്യുന്നതിൽ ഒരു ശതാംശം ഉപദ്രവം ഇല്ല. അവ ക്ഷുത്തു ബാധിക്കുമ്പോൾ ഒന്നിനെ പിടിച്ചു തിന്നും. അവയ്ക്കു മററു ആഹാരം ഇല്ലതാനും. വിശേഷ ബുദ്ധിയും ഇല്ല. അതുകൊണ്ടു അവ ഹിംസിക്കുന്നതു അന്യായമല്ല. മനുഷ്യനു ഹിംസിക്കാതെ കഴിച്ചുകൂട്ടുവാൻ അനവധി ഭക്ഷണവസ്തുക്കൾ ഉണ്ടായിട്ടും വിശേഷബുദ്ധിയുണ്ടായിട്ടും "ഹിംസിക്കരുത് ദയയിൽമീതെ ഒരു ധർമ്മമില്ല. പ്രാണിഹിംസയിൽമീതെ ഒരു അധർമ്മവുമില്ല" എന്നുപദേശിപ്പാൻ ശാസ്ത്രങ്ങളും മഹാന്മാരും ഉണ്ടായിട്ടും കൂടി ആട്ടിൻെറ വായും മൂക്കും അടക്കിപ്പിടിച്ചു വീർപ്പുമുട്ടിച്ചു വൃഷണം തിരുമ്പിയിട്ടും അറുത്തിട്ടും അടിച്ചു പതച്ചിട്ടും വെടിവെച്ചിട്ടും ക്രൂരശസ്ത്രങ്ങളെ പ്രയോഗിച്ചിട്ടും കൊല്ലുന്നതിൽ മീതെ ഒരു അന്യായകർമ്മം ലോകത്തിൽ എന്താണുള്ളത്? മനുഷ്യൻ ആകണ്ഠം ആഹാരം കഴിച്ചു ക്ഷുത്തടങ്ങി കിടക്കുമ്പോഴും പല ആലോചനതന്നെ. ചിലരുടെ ആലോചന ചിലരുടെ കഴുത്തു മുറിക്കേണ്ടതരത്തിലായിരിക്കും. ഇവരെ ഹിംസിച്ചാൽ സകല പ്രാണികൾക്കും സ്വാതന്ത്ര്യവും സൌഖ്യവും സിദ്ധിക്കും ജഗൽപിതാവായകൃഷ്ണനു ലേശം കരുണയോ, സമദൃഷ്ടിയൊ, നീതിയൊ ഉണ്ടെങ്കിൽ മനുഷ്യരെ കൊന്നു അനാഥപ്രാണികളായ ആടു, കോഴി മുതലായ സകല പ്രാണികളെ രക്ഷിപ്പാനല്ലയൊ അവതാരം ചെയ്യേണ്ടത്? അങ്ങിനെ ചെയ്യാതെ മനുഷ്യർക്കു സങ്കടം നേരിടുമ്പോൾമാത്രം അവതരിച്ചു രക്ഷപ്പെടുത്തിയാൽ മതിയൊ? ജഗൽപിതാവിൻെറ ധർമ്മം പക്ഷഭേദമാണൊ? ജഗൽപിതാവിൻെറ ധർമ്മം പ്രബലകക്ഷിയിൽ ചേരുന്നതാണോ? "മനുഷ്യർ കൃഷ്ണനെ പൂജിക്കും, സ്തുതിക്കും, നമസ്കരിക്കും പല വിധത്തിലും ബഹുമാനിക്കും. ആടു, കോഴി മുതലായവയ്ക്കു

സഹായിച്ചാൽ ആവിധ ബഹുമാനവും സിദ്ധിക്കയില്ല'' എന്നു കരുതി ദേവമനുഷ്യാദി പ്രബലപക്ഷത്തിൽ ജഗൽ പിതാവായ കൃഷ്ണൻ കൂടുന്നതാണൊ? ഇതാണൊ പിതൃ ധർമ്മം? ഞാൻ ഈ ജഗത്തിൻെറ പിതാവാകുന്നു'' എന്നു കൃഷ്ണൻ പറഞ്ഞതിനെപ്പററി ആക്ഷേപിക്കുന്നതാ യാൽ ഉത്തരം പറവാൻ നിർവ്വാഹമില്ലാതെ കൃഷ്ണൻ കുഴങ്ങിപ്പോകുമായിരുന്നു. ''എന്നല്ല ജഗൽപിതാവ് എന്നു പറഞ്ഞതു തെററിപ്പോയി ദുർഗ്ഗുണങ്ങൾക്ക് ഇരിപ്പിട മാകുന്നു'' എന്നുകൂടി കൃഷ്ണനു സമ്മതിക്കേണ്ടിവരും ''എലിക്കു മരണം പൂച്ചക്കു വിളയാട്ടം'' എന്നു പറഞ്ഞ കൂട്ടത്തിൽ ജഗൽപിതാവായ കൃഷ്ണൻെറ വിളയാട്ടം പുത്രന്മാർക്കു പ്രാണവേദനയായിട്ടിരിക്കുന്നു. ദാരിദ്ര്യവും മഹാവ്യാധിയും രണ്ടും പിടിപെട്ടു ദുഃഖിക്കുന്നവർ എത്ര? രാഗദ്വേഷാദി രോഗം നിമിത്തം ദുഃഖിക്കാത്തവർ ആർ? ജനനമരണദുഃഖങ്ങൾ ഇല്ലാത്തവർ ആർ? മനുഷ്യരെ ഒഴിച്ചു മററുള്ള പ്രാണികളുടെ ദുഃഖമൊ പറയേണ്ടതില്ല; മനുഷ്യരിൽനിന്നു അവക്കു നേരിടുന്ന അസഹ്യമായ ദുഃഖത്തെ ഞാൻ അല്പം പറഞ്ഞുവല്ലൊ. അതിനു പുറമെ ചെറിയ മത്സ്യത്തെ വലിയ മത്സ്യം; തവളയെ പാമ്പു; പശുവിനെ പുലി; എലിയെ പൂച്ച ഇങ്ങിനെ അനേക തരത്തിലുള്ള ദുർബ്ബല പ്രാണികളെ പ്രബലപ്രാണികൾ ജീവനോടുകൂടി ചാടിപ്പിടിച്ചു കൊന്നുതിന്നുന്നു, ഇതും എന്തൊരു സങ്കടമാണ്? ജഗൽപിതാവു തൻെറ പുത്രന്മാ രിൽ പ്രബലന്മാർ, എളിയ പുത്രന്മാരെ പിടിച്ചു തിന്നേണ്ടു തരത്തിലും തമ്മിൽ തല്ലേണ്ടു തരത്തിലും മഹാവ്യാധി കളിൽപെട്ടു ദുഃഖിക്കേണ്ടു വിധത്തിലും ആണൊ സൃഷ്ടി ക്കേണ്ടതു്? ജഗൽപിതാവ് അവതരിച്ചിട്ടും സമദൃഷ്ടി, ജ്ഞാനം, ഐക്യമത്യം മുതലായ ഗുണങ്ങൾ അരികിൽ അണവാൻ നിർവ്വാഹമില്ലാത്തവിധത്തിൽ ജാതിഭേദ യാഗാദികളായ അജ്ഞാനകർമ്മങ്ങളെയാണൊ സ്ഥാപി

ക്കേണ്ടതു്? ജ്ഞാനികളെ അടിച്ചു ഓടിക്കു മാറാക്കുക യാണൊ ചെയ്യേണ്ടതു്? ജഗൽപിതാവു് ഹൃദയത്തിലിരുന്നു കൊണ്ടു് പുത്രന്മാരെ ഭ്രമിപ്പിച്ചിട്ടും സങ്കടത്തിൽ ചാടിക്കു കയാണൊ ചെയ്യേണ്ടതു്? ജഗൽപിതാവായ ഈശ്വര നാണു് ഭ്രമിപ്പിക്കുന്നതു് എന്നല്ലയൊ ഗീത പറയുന്നതു് ''ഈശ്വരസ്സർവ്വഭൂതനാം ഹൃദ്ദേശേജ്ജുനതിഷ്ഠതി, ഭ്രാമയൻ സർവ്വഭൂതാനിയന്ത്രാരൂഢാനിമായയാ'' ഹേ, അജ്ജുന! സൃഷ്ടിയന്ത്രത്തിന്മേൽ കയറിയ മനുഷ്യാദിസർവ്വപ്രാണി കളേയും മായകൊണ്ടു് ചുററിതിരിച്ചുകൊണ്ടു് ഈശ്വരൻ സകല പ്രാണികളുടേയും ഹൃദയത്തിലിരിക്കുന്നു എന്നൎത്ഥം ഈശ്വരൻ ഹൃദയത്തിലിരുന്നുകൊണ്ടു ഇങ്ങിനെ പ്രവൃത്തി ച്ചുകൊണ്ടിരിക്കുമ്പോൾ പ്രാണികളെല്ലാം ആ വഴിക്കു തന്നെ അതാതിനെ ചെയ്യാതെ ഈശ്വരന്നു എതിരായി ചെയ്യുവാൻഎങ്ങിനെ ശക്തന്മാരായിത്തീരും? കൊടു ങ്കാററടിക്കുമ്പോൾ അതിൻെറ വഴിക്കുതന്നെ പൊടികളും ശുഷ്കപത്രങ്ങളും മററും പോകുന്നതല്ലാതെ ആ വങ്കാ ററിന്നു എതിരായി പോകുവാൻ കഴിയുമൊ? നദീപ്രവാഹ ത്തിൽപെട്ട് എറുമ്പുകൾ ആ പ്രവാഹം വഴിക്കുതന്നെ ഒലി ച്ചുപോകുന്നതല്ലാതെ അതിന്നു എതിരായി നീന്തിക്കയറു വാൻ കഴിയുമൊ? പിതാവു തൻെറ കുട്ടിയുടെ കയ്യിൽ കത്തികൊടുത്തു കുട്ടിയുടെ കയ്യിനെപ്പിടിച്ചുതിരിച്ചു ആ കുട്ടിയുടേയും മററും കുട്ടിയുടേയും കഴുത്തിൽകുത്തിച്ചു കൊല്ലു കയും കൊല്ലിക്കയും ചെയ്യുമ്പോൾ കുട്ടി എന്തുചെയ്യും? അപ്രകാരം ജഗൽപിതാവു ഉള്ളിലിരുന്നുകൊണ്ടു തിന്മ കളെ ചെയ്യിപ്പിക്കുമ്പോൾ പുത്രന്മാരായ പ്രാണികൾ എന്തുചെയ്യും? ഇങ്ങിനെ എല്ലാം ജഗൽ പിതാവു ചെയ്യുകയും ചെയ്യിപ്പിക്കയും ചെയ്തിട്ടു പിടിച്ചു ശിക്ഷി ക്കുന്നതു പുത്രന്മാരെയും ആകുന്നു നോക്കുക,

''താനഹംദ്വിഷതഃക്രൂരാൻസംസാരേഷുനരാധമാൻ
ക്ഷിപാമ്യജസ്രമശുഭാനാസുരീഷ്വേവയോനിഷു''

അൎത്ഥം—ദ്വേഷിക്കുന്നവരും, ക്രൂരന്മാരും, അശുഭന്മാരും

നരാധമന്മാരും ആയവരെ ഞാൻ എപ്പോഴും സംസാര ങ്ങളിൽ അസുരയോനികളിൽ തന്നെ തള്ളിയിടുന്നു, എന്നു ഭഗവൽഗീതയിൽ ജഗൽപിതാവായ കൃഷ്ണൻ പറ ഞ്ഞിരിക്കുന്നു. എന്തിന്നുവേണ്ടി തൻെറ പുത്രന്മാരെ നീച യോനികളിൽ തള്ളിയിടുന്നു? ഉൽകൃഷ്ടയോനികളിൽ ആക്കിഉദ്ധരിക്കുന്നതല്ലയൊ ഉത്തമം? പുത്രന്മാരെ നല്ല വണ്ണം സൃഷ്ടിപ്പാനും നല്ലവഴിക്കുതന്നെ നടത്തുവാനും ശക്തി യുള്ള ജഗൽപിതാവ്, അങ്ങിനെ ചെയ്യാതെ അവരെ അധഃപതിപ്പിക്കുന്നതാണൊ പിതൃധർമ്മം? അതാണൊ ധർമ്മ സംസ്ഥാപനം? അതാണൊ അവതാരകാര്യം? നമ്മുടെ ജഗൽ പിതാവായ കൃഷ്ണന്നു ഒരു മേലാധികാരിയു ണ്ടെങ്കിൽ ജഗൽ പിതാവിനെ എന്നെന്നും നരകത്തിൽ ഇടും. ''എൻെറ കുററമല്ല, മായയാണ് (ത്രിഗുണങ്ങളാണ്) ഇങ്ങിനെയെല്ലാം തകരാറാക്കുന്നതു്'' എന്നുപറഞ്ഞു ജഗൽ പിതാവിൻെറ കുററത്തെ മായയിൽ ആരോപിച്ചു രക്ഷ പ്പെടുവാനും നിർവ്വാഹമില്ല. ജഗൽപിതാവിൻെറ വായ്മൊഴിതന്നെ ജഗൽപിതാവിന്നു വിരോധമായിരി ക്കുന്നു, കേരംപ്പിൻ,

''പിതാഹമസ്യ ജഗതൊമാതാ ധാതാപിതാമഹഃ''

അൎത്ഥം—ജഗത്തിൻെറ പിതാവും മാതാവും (മായയും) മുത്തച്ഛനും സൃഷ്ടികൎത്താവും ഞാൻ ആകുന്നു എന്നു, കൃഷ്ണൻ ഭഗവൽഗീതയിൽ പറഞ്ഞിരിക്കുന്നു. അതുകൊണ്ടു വേറെ ഒരു പ്രകൃതിയുണ്ടു് തകരാറാക്കിത്തീർപ്പാൻ എന്നു പറയുന്നു എങ്കിൽ അതു സാധുവാകയില്ല. ഈശ്വരൻ വിധേയമായനായതുകൊണ്ടു താൻ ഒതുക്കിയാൽ ഒതു ങ്ങാത്ത പ്രകൃതിയും ഇല്ല. മന്ത്രി പ്രജകളെ ദ്രോഹിക്കു ന്നതു കണ്ടാൽ ആ മന്ത്രിയെ ഒതുക്കേണ്ട ഭാരം രാജാവി ന്നാണ് അപ്രകാരം പുത്രന്മാരെ വികൃതികളാക്കുന്നതു പ്രകൃതിയാകുന്നു എങ്കിൽ ആ പ്രകൃതിയെ ഒതുക്കേണ്ട ഭാരം ജഗൽ പിതാവിൻേറതാകുന്നു.

5. ''സമോഹംസർവ്വഭൂതേഷുനമേദ്വേഷ്യോസ്തിന പ്രിയഃ''

ഞാൻ എല്ലാ പ്രാണികളിലും സമനാകുന്നു ഇനിക്ക് ദ്വേഷ്യനും ഇല്ല പ്രിയനും ഇല്ല. എന്നു ജഗൽപിതാവായ കൃഷ്ണൻ ഗീതയിൽ പറഞ്ഞിരിക്കുന്നു അതിൽ തന്നെ.

''ഇഷ്ടോസിമേദൃഢമിതിതതൊവക്ഷ്യാമിതേഹിതം''
''താനഹംദ്വിഷതഃക്രൂരാൻ സംസാരേഷുനരാധമാൻ
ക്ഷിപാമ്യജസ്രമശുഭാനാസുരീഷ്വേവയോനിഷു''

ഇത്യാദി വചനങ്ങൾകൊണ്ടു ഹെ ''അജ്ജുന! നീ ഇനിക്ക് ഏററവും പ്രിയനായതുകൊണ്ട് നിണക്ക് ഹിതമായിട്ടുള്ളതിനെ പറയാം. ആ ക്രൂരന്മാരും, അശുഭന്മാരും, നരാധമന്മാരും ആയ ദ്വിഷത്തുക്കളെ ഞാൻ എന്നും നീചയോനികളിൽ തന്നെ തള്ളിയിടും'' എന്നു പറഞ്ഞിരിക്കുന്നു. ഇതുകൊണ്ടു ജഗൽപിതാവിനു പ്രിയനും ദ്വേഷ്യനും ഇല്ലെന്നു പറഞ്ഞതിന്നു നേരെ വിപരീതമായി പ്രിയനും ദ്വേഷ്യനും ഉണ്ടെന്നു സമ്മതിക്കേണ്ടി വന്നു? അജ്ജുനൻ പ്രിയനായതുകൊണ്ടല്ലയൊ സ്വസഹോദരിയായ സുഭദ്രയെ മോഷ്ടിപ്പാൻകൂടി കൃഷ്ണൻ അജ്ജുനന്നു സഹായിച്ചതും. ദേവന്മാൎക്കും ഭക്തന്മാൎക്കും കാണിച്ചുകൊടുക്കാത്ത വിശ്വരൂപംകൂടി അജ്ജുനന്നു കാണിച്ചുകൊടുത്തിട്ടു ഹേ അജ്ജുന! നിണക്ക് മാത്രമെ ഞാൻ ഈ രൂപത്തെ കാണിച്ചു തന്നിട്ടുള്ളു. എന്നു കൃഷ്ണൻതന്നെ ഗീതയിൽ പറഞ്ഞതും. അജ്ജുനന്നു വേണ്ടി എന്തെല്ലാമാണ് ചെയ്തിട്ടുള്ളതു? ദുര്യോധനാദികളെ മുടിക്കുവാൻ എന്തൊക്കെയാണ് ചെയ്തിട്ടുള്ളതു? ജഗൽപിതാവിന്റെ പ്രവൃത്തി മുഴുവനും പക്ഷഭേദവും അന്യായവും ആകുന്നു. സമത്വം എവിടെ? ''ഞാൻ സമനാണ്, ഇനിക്ക് പ്രിയനും ദ്വേഷ്യനും ഇല്ല. രാഗദ്വേഷാദികൾ അരുത്, അഹിംസാദിധൎമ്മത്തോടു കൂടിയിരിക്കേണം'' എന്നും മററും ഉപദേശിപ്പാൻ അറിഞ്ഞുകൂടാത്തവർ ചുരുക്കമാണ്. നടവടികൊണ്ടാണ് അന്യ

ന്മാക്കു ഉപദേശിക്കേണ്ടതു. ഭഗവൽഗീതയുടെ ഗതി അങ്ങിനെയല്ല.

ഈ ദുര്യോധനൻെറ ഉപദ്രവം നിമിത്തം പാണ്ഡവാദി പല സജ്ജനങ്ങൾക്കും ഉപദ്രവം ഉണ്ടു. "അതുകൊണ്ടു ആ ദുഷ്ടനെ നിഗ്രഹിച്ചു സാധുജനരക്ഷയെ ചെയ്‌വാൻ വേണ്ടി അർജ്ജുനനെക്കൊണ്ടു വധിപ്പിച്ചതാകുന്നു" എന്നു സമാധാനിക്കുന്നു എങ്കിൽ, അതു ശരിയല്ല. "അച്ഛേദ്യോയമദാഹ്യോയ" മിത്യാദിശ്ലോകംകൊണ്ടു ആത്മാവിനെ ശസ്ത്രങ്ങൾകൊണ്ടു ഛേദിപ്പാനും, അഗ്നിയെക്കൊണ്ടു ദഹിപ്പിപ്പാനും, ജലത്തെക്കൊണ്ടു അലിയിപ്പിപ്പാനും, കാററിനെക്കൊണ്ടു ശോഷിപ്പിപ്പാനും കഴികയില്ല. ഒരു വിധത്തിലും ആർക്കും ആത്മാവിനെ ഉപദ്രവിപ്പാനൊ, നശിപ്പിപ്പാനൊ കഴികയില്ല. അതുകൊണ്ടു ഞാൻ കൊല്ലുന്നുവല്ലോ, പാപമാണല്ലൊ എന്ന ഭയം വേണ്ടാ, ശോചിക്കേണ്ടാ ഹേ! അർജ്ജുന! യുദ്ധം ചെയ്യുക" എന്നിങ്ങിനെ ഉപദേശിച്ചു ധൈര്യത്തെ നൽകിയിട്ടാണ് അർജുനൻ യുദ്ധത്തിന്നു സന്നദ്ധനായതും അർജ്ജുനൻ നിശിതശസ്ത്രങ്ങൾകൊണ്ടു കണ്ണത്തെ ഛേദിച്ചാലും ആത്മാവിന്നു ഉപദ്രവനാശങ്ങൾ പററാത്ത അവസ്ഥക്കു ദുര്യോധനൻെറ അനീതികൊണ്ടും സത്തുക്കളുടെ ആത്മാവിന്നു യാതൊരു ഹാനിയും പററില്ലല്ലൊ, പിന്നെ എന്തിന്നു ദുര്യോധന വധത്തെ ചെയ്യിപ്പിച്ചു? ആത്മാവിന്നു ഒന്നും പററുന്നില്ലെങ്കിലും ദേഹത്തിന്നു ഉപദ്രവം ഏൽക്കുന്നു. അതുകൊണ്ടു ദുര്യോധനാദികളെ വധിപ്പിച്ചതാകുന്നു" എന്നു പറയുന്നു എങ്കിൽ അന്തവന്ത ഇമേ ദേഹാഃ' ദേഹങ്ങൾ നാശത്തോടുകൂടിയവയാകുന്നു അതിനാൽ ദേഹനാശത്തെ പററിയും ക്ലേശിപ്പാൻ അവകാശമില്ല" എന്നു കൃഷ്ണൻ ഉപദേശിച്ചിരിക്കുന്നു. അപ്പോൾ കൃഷ്ണൻെറ അഭിപ്രായപ്രകാരംതന്നെ ദുര്യാധനൻെറ ദുർന്നീതിനിമിത്തം

ദേഹോപദ്രവത്തെപ്പററിയും ക്ലേശിപ്പാൻ അവകാശമില്ല. പിന്നെന്തിന്നു ദുര്യോധനാദികളെ കൊല്ലിച്ചു? പാണ്ഡവന്മാൎക്ക രാജ്യലാഭത്തിന്നു വേണ്ടിത്തന്നെ. സ്വലാഭത്തിന്നുവേണ്ടി ഹിംസിക്കാമെന്നു ഗീത അനുവദിച്ചിട്ടുണ്ടു എന്നു തീൎച്ചപ്പെട്ടില്ലയൊ? ''യസ്യനാഹംകൃതൊഭാവ'' ഇത്യാദി ശ്ലോകം സ്തുതിപരമല്ലെന്നു സമ്മതിച്ചെമതിയാവു പാണ്ഡവർ രാജ്യം ഭരിച്ചിട്ടില്ലെങ്കിൽ രാജ്യം ഒലിച്ചുപോകും എന്നു വിചാരിപ്പാനും തരമില്ല. ഒരു രാജാവല്ലെങ്കിൽ മറെറാരു രാജാവു് ഉണ്ടാകും. ഇന്നു ഇന്ത്യയെ ഭരിക്കുന്നതു പാണ്ഡവന്മാരാണൊ? എത്രയൊ രാജാക്കന്മാർ കാലധൎമ്മത്തെ പ്രാപിച്ചുപോയി, എത്രയൊ രാജാക്കന്മാർ രാജ്യത്തെ ഉപേക്ഷിച്ചു സന്യസിക്കയും ഉണ്ടായി. അതുകൊണ്ടു രാജ്യം ഒലിച്ചുപോയൊ? ഇല്ല, രാജ്യഭരണത്തെ വിട്ടു സന്യസിച്ചതുകൊണ്ടു പുരാതന രാജാക്കന്മാർ ദുൎഗ്ഗതിയെ പ്രാപിച്ചതും ഇല്ല. ആ കൂട്ടത്തിൽ അൎജ്ജുനനും സന്യസിച്ചതുകൊണ്ടു രാജ്യത്തിന്നാവട്ടെ അൎജ്ജുനന്നാവട്ടെ ദുൎഗ്ഗതി ഒരിക്കലും നേരിടുക ഇല്ല. അൎജ്ജുനൻ ധീരനല്ല, സന്യാസത്തിന്നു അധികാരിയല്ല എന്നു വിചാരിപ്പാനും തരമില്ല. പാശുപതാസ്ത്രത്തിന്നു വേണ്ടി തപസ്സിനെ ചെയ്യുമ്പോഴും ദേവസ്ത്രീകളുംവന്നു വികാരപ്പെടുത്തിയിട്ടുകൂടി അൎജ്ജുനന്റെ മനസ്സു ഇളകിയിട്ടില്ലപോൽ, യുദ്ധത്തിൽ ഗുരുജനവധപാപഭയാദികളായ പല സംഗതി നിമിത്തം അൎജ്ജുനൻ അത്യന്തം നിരാശനായിട്ടും ഭവിച്ചിരിക്കുന്നു. അങ്ങിനെയല്ല അൎജ്ജുനൻ അയോഗ്യനാകുന്നു എന്നുതന്നെ വിചാരിക്ക, എന്നാലും രാജയോഗത്താൽ പരമാനന്ദ പദവിയെ (മുക്തിയെ) പ്രാപിക്കാമല്ലൊ. ഇങ്ങിനെയിരിക്കെ അൎജ്ജുനൻ പരമാനന്ദപദവിയെ പ്രാപിപ്പാൻ ഇച്ഛിച്ചു ഹിംസാദിദോഷ ഭൂയിഷ്ഠമായ യുദ്ധത്തിൽ നിന്നു പിൻവലിപ്പാൻ തുനിഞ്ഞുംഇരിക്കെ അൎജ്ജുനനെ പല പ്രകാരത്തിൽ ഉപദേശിച്ചിട്ടും

"തതഃസ്വധർമ്മംകീർത്തിഞ്ചഹിത്വാപാപമവാപ്സ്യസി" നീ യുദ്ധം ചെയ്യാഞ്ഞിട്ടില്ലെങ്കിൽ സ്വധർമ്മത്തെയും കീർത്തിയേയും വിട്ട പാപത്തിൽ പതിക്കും എന്നു ഭേദോപായത്തെ പ്രയോഗിച്ചു ഭയപ്പെടുത്തിയിട്ടും ഘോരയുദ്ധകർമ്മത്തിൽ പിടിച്ചിറക്കി എത്ര മഹാന്മാരെയും എത്ര മിത്രപുത്രപൌത്ര ബാന്ധവാദികളെയും അർജ്ജുനനെകൊണ്ടു കൊല്ലിച്ചു? എത്ര സ്ത്രീകളെ വിധവകളാക്കിത്തീർത്തു? അനാഥപ്രാണികളായ എത്ര ഗജതുരഗജന്തുക്കളെ ഹിംസിച്ചു. ഇരുകക്ഷിയിലും നേരിട്ട നാശത്തിനും ശോകത്തിനും കയ്യും കണക്കുമില്ല രക്തപ്രവാഹത്തിലും സ്ത്രീജനങ്ങളുടെ നയനനദീജലപ്രവാഹത്തിലും കുരുരാജ്യം ഒലിച്ചുപോയില്ല എന്നു ചുരുക്കിപ്പറവാനെ കഴിയൂ. അർജ്ജുനന്റെ ഇഷ്ടപ്രകാരം സന്യസിപ്പാൻ സമ്മതിച്ചതാണെങ്കിൽ ഇത്രവലിയതായ രാജ്യക്ഷോഭവിപത്ത് നേരിടില്ല. അർജ്ജുനനു ജീവന്മുക്തനായി ആനന്ദിക്കയും ചെയ്യാമായിരുന്നു. ആത്മജ്ഞാനം ലഭിക്കാതെ അർജ്ജുനൻ കർമ്മഠനായി പെരുവഴിയിൽ വീണുചാകുവാനും സംഗതി വരികയില്ലായിരുന്നു. ഇങ്ങിനെ ആലോചിക്കുമ്പോഠം ശ്രീകൃഷ്ണൻ ഭയങ്കരയുദ്ധത്തെ ഉണ്ടാക്കിയതു അർജ്ജുനാദികളിലുള്ള സ്നേഹം നിമിത്തം അവരെ രാജപദവിയിൽ ഇരുത്തേണമെന്നു കാമംകൊണ്ടും കൃഷ്ണനെ മാട്ടുക്കാരൻ എന്നുംമററും തിരസ്ക്കരിച്ച ദുര്യോധനാദികളെ മുടിക്കേണമെന്ന ദ്വേഷംകൊണ്ടും ആകുന്നു എന്നതു സിദ്ധമായി. "നിഷ്കാമമായി കർമ്മംചെയ്യുക, കാമദ്വേഷാദികഠം അരുതു" എന്നു വാക്കുകൊണ്ട് മാത്രം ഉപദേശിക്കുക. കാമത്തോടും ദ്വേഷത്തോടുംകൂടി കർമ്മത്തെ ചെയ്‌വാൻ പ്രവൃത്തികൊണ്ടു ഇടകൊടുക്കുകയും ചെയ്യു. വിശേഷം. രാജ്യത്തിന്നുവേണ്ടി ഗുരുജനങ്ങളെക്കൂടി കണ്ഠംതുണ്ടമായി കണ്ടിക്കുന്ന കർക്കശകർമ്മമാണൊ നിഷ്കാമകർമ്മം? രാജ്യാദി വിഷയങ്ങളിൽ കാമമൊ (ആശയൊ) ശത്രുക്കളിൽ ദ്വേഷമൊ ഇല്ലെങ്കിൽ ഗുരുജനകണ്ഠത്തെക്കൂടി ഛേദിക്കുന്ന യുദ്ധകർമ്മംകൊണ്ട് എന്താ

വശ്യം? ഈ കർമ്മം എങ്ങിനെ നിഷ്കാമമായിരിക്കും? എങ്ങിനെ ഈശ്വരാർപ്പണമായി ഈശ്വരപ്രിയങ്കരമായി ത്തീരും? ഈശ്വരൻ യുദ്ധപ്രിയനാണൊ?

6. ''ഈശ്വരസ്സർവ്വഭൂതാനാം ഹൃദ്ദേശെർജുനതിഷ്ഠതി'' ഇത്യാദിനാ (ഈശ്വരൻ ഉള്ളിലിരുന്നു മായകൊണ്ടു സർവ്വന്മാരേയും ഭ്രമിപ്പിക്കുന്നു എന്ന ഗീതാവചനം കൊണ്ടു) മറെറാരു തരത്തിലും ജഗത്തിന്നു വലിയ തായ ദോഷം നേരിടുന്നു. എങ്ങിനെയെന്നാൽ ''ഈശ്വ രൻ എന്നെകൊണ്ടു ചെയ്യിപ്പിക്കുന്നു ഞാൻ എന്തു ചെയ്യട്ടെ'' എന്നു പലരും പറയുന്നു, പലതും ചെയ്യുന്നു അന്യായകർമ്മങ്ങളെ ചെയ്യുമ്പോഴും നമ്മുടെ കൂട്ടർക്ക് ഇതു നല്ല സമാധാനം. മേൽപറഞ്ഞ ഗീതാവചനത്തെ അടിസ്ഥാനമാക്കീട്ടല്ലയൊ വിവേകാനന്ദസ്വാമികളുടെ ഗുരുവായ രാമകൃഷ്ണപരമഹംസനും ഇങ്ങിനെ പറഞ്ഞതു? വചനം 392. ''സർവ്വപ്രവൃത്തികളുടേയും കർത്താവ് ഈശ്വരനായിരിക്കയാൽ നാം ഈശ്വരൻെറ കയ്യിൽ ഒരു ആയുധംമാത്രമാകുന്നു'' 22-ാംവചനം ''തസ്കരനോട് കക്കുവാനും ഉടമസ്ഥനോടു തസ്കരനെ നോക്കുവാനും ദൈവം പറയുന്നു.'' ദൈവം ഈ തരത്തിൽ രാമകൃഷ്ണ പരമഹംസൻ പറഞ്ഞതു പോലെയാണെങ്കിൽ ദൈവ ത്തെയാണ് മനുഷ്യരുടെ സകല കുററത്തിന്നും ദണ്ഡി ക്കേണ്ടതു. ഒരുവൻ ഒരു ആയുധംകൊണ്ടു മറെറാരാളെ കുലപ്പെടുത്തിയാൽ ആ ആയുധത്തിനെ പിടിച്ചു ശിക്ഷി ക്കുന്നില്ല. ആ കുലപാതകകർത്താവിനെമാത്രമെ പിടിച്ചു ശിക്ഷിക്കുന്നുള്ളു. അപ്രകാരം സകല കുററത്തിന്നും കർത്താ വായ ഈശ്വരനെയാണ് ശിക്ഷിക്കേണ്ടതു. ജനങ്ങളെ ശിക്ഷിപ്പാൻ ന്യായമില്ല. ജനങ്ങൾ ഈശ്വരൻെറ ഒരാ യുധം മാത്രം എന്നല്ലയൊ രാമകൃഷ്ണപരമഹംസൻ പറ ഞ്ഞതു? കള്ളൻ കക്കുന്നതും ദൈവം പറഞ്ഞിട്ടാണ് എന്നല്ലയൊ രാമകൃഷ്ണപരമഹംസൻ പറഞ്ഞതു. കഷ്ടം

ജഗൽപിതാവിനെ സർവ്വപ്രകാരത്തിലും കുററക്കാരനാക്കു വാൻ ഭഗവൽഗീത സംഗതിവരുത്തിയതു മഹാന്യൂനതയായിപ്പോയി.

7. ജഗൽപിതാവായ കൃഷ്ണൻ ഭവൽഗീതയിൽ നിഷ്കാമമായി കർമ്മം ചെയ്‌വാൻ ഉപദേശിക്കുന്ന ജഗൽപിതാവായ കൃഷ്ണനും ദേവന്മാരും സകാമന്മാരായിട്ടും ഇരിക്കുന്നു നോക്കുക.

1. '' പത്രംപുഷ്പംഫലംതോയംയോമെഭക്ത്യാപ്രയച്ഛതി
   തദഹംഭക്‌ത്യുപഹൃതംഅശ്‌നാമിപ്രയതാത്മന:
2. അനന്യാശ്ചിന്തയന്തോമാംയേജനാഃപര്യുപാസതെ
   തെഷാംനിത്യാഭിയുക്‌താനാം യോഗക്ഷേമംവഹാമ്യഹം
3. ഇഷ്ടാ്ൻഭോഗാൻഹിവോദേവാദാസ്യന്തെയജ്ഞഭാവിതാഃ''

എന്നു ഭഗവൽഗീത. അത്ഥം—1. പത്രമൊ, പുഷ്പമൊ, ഫലമൊ, തോയമൊ ഭക്‌തിയോടുകൂടി നിവേദിക്കുന്നതിനെ ഞാൻ ഭക്ഷിക്കും. 2. ഏതു ജനങ്ങളാണ് അന്യദേവതകളെ ഉപാസിക്കാതെ എന്നെ ചിന്തിച്ചു കൊണ്ടു എന്നെ സേവിക്കുന്നതു എന്നിൽ നിഷ്ഠയോടുകൂടിയ അവരുടെ യോഗക്ഷേമത്തെ ഞാൻ വഹിക്കുന്നു. (എന്നാൽ അവക്കു ലഭിക്കപ്പെടാത്തതിനെ ഞാൻ സാധിപ്പിച്ചു പരിപാലിക്കും എന്നുസാരം) 3. ദേവന്മാർ യാഗംകൊണ്ടു ആരാധിക്കപ്പെട്ടവരായിട്ടു ഇഷ്ടങ്ങളായ ഭോഗങ്ങളെ നിങ്ങാംക്കു അവർ തരും, എന്നു കൃഷ്ണൻ പറഞ്ഞിരിക്കുന്നു. ഇതുകൊണ്ടു കൃഷ്ണനേയും, ദേവന്മാരേയും പൂജാദ്രവ്യങ്ങാംകൊണ്ടു പ്രീതിപ്പെടുത്തേണം എങ്കിലെ ഇഷ്ടങ്ങളെ നൽകയുള്ളു എന്നു സിദ്ധിക്കുന്നു. അതുകൊണ്ടാണ് കർമ്മികാം അങ്ങിനെ ചെയ്യുന്നതും. ദ്രവ്യങ്ങളാൽ പൂജിക്കാതെതന്നെ ദേവന്മാർ ഇഷ്ടവരത്തെ നൽകുന്നതല്ലയൊ ഉത്തമം? ദേവന്മാക്കും, ജഗൽപിതാ

വായ കൃഷ്ണന്നും തങ്ങളെ പൂജിക്കണമെന്ന അഭി മാനവും ഫലേച്ഛയും ആവാം. മനുഷ്യന്നു ഫലേച്ഛ പാടില്ല എന്ന നിയമം ശരിയൊ? ജഗൽപിതാവിനേക്കാളും ദേവന്മാരേക്കാളും ആശ അററവരാണൊ ഈ മനുഷ്യന്മാർ?

''സന്തസ്സ്വയംപരഹിതെ വിഹിതാഭിയോഗാഃ''

സത്തുക്കൾ സ്വയം പരപ്രേരണ ഫലേച്ഛകൾ കൂടാതെതന്നെ പരോപകാരത്തിൽ തൽപരന്മാരാകുന്നു എന്നല്ല യൊ പ്രമാണം? അനുഭവവും അങ്ങിനെയല്ലയൊ? അപ്രകാരം ജഗൽപിതാവായ കൃഷ്ണനും, ദേവന്മാരും ഫലേച്ഛ കൂടാതെതന്നെ മനുഷ്യർക്കും, സകലപ്രാണി കൾക്കും ഹിതത്തെ ചെയ്വാൻ കടപ്പെട്ടവരല്ലയൊ? കൊച്ചുകുട്ടികൾ വല്ലതും പിതാവിന്നു കൊടുത്താലെ പിതാവ് ആ കുട്ടികളുടെ യോഗക്ഷേമങ്ങളെ നിർവ്വഹിക്കു എന്നു പറയുന്നതു ശരിയൊ? ഒരു നാട്ടിലും ആ നടവടി ഇല്ലല്ലൊ. ആഹാരസമയത്ത് കുട്ടികളെ കണ്ടിട്ടില്ലെങ്കിൽ പിതാവ് അന്വേഷിച്ചു പിടിച്ചു കൊണ്ടുവന്നു ചോറു കൊടുക്കുന്നു. അങ്ങിനെ അതാതു കാലത്തു വേണ്ടുന്നതി നെ എല്ലാം നിറവേററുന്നു. ജഗൽപിതാവിൻെറ അവസ്ഥക്കു നാം എത്രയൊ കൊച്ചുകുട്ടികളല്ലയൊ? ആ അവസ്ഥക്ക് മേൽപ്രകാരം ആവശ്യപ്പെടാമൊ? ദാരിദ്ര്യം, മഹാവ്യാധി മുതലായ ഓരോ മഹാസങ്കടങ്ങ ളിൽപെട്ടു ഈ കൊച്ചുകുട്ടികൾ (മനുഷ്യർ) ദുഃഖിക്കുന്ന ദുഃഖങ്ങളെ കണ്ടാൽ ഒരു ലേശം കരുണയുണ്ടെങ്കിൽ ഒരു മുഹൂർത്തത്തിൽതന്നെ സകലമനുഷ്യരേയും മുക്തന്മാരാക്കു വാൻ ജഗൽപിതാവ് സ്വയമേവ കടപ്പെട്ടിരിക്കുന്നു. മമൈവാംശൊജീവലോകെ ജീവഭൃതഃ'' എൻെറ അംശം തന്നെയാണ് ഈ ജീവന്മാർ എന്നും, ഞാൻ ജഗൽ പിതാവാണ്, ഈശ്വരനാണ് എന്നും മററും കൃഷ്ണൻ ഗീതയിൽ കൊട്ടിഘോഷിച്ചിരിക്കുന്നു. തൻെറ അംശ ങ്ങളായ പുത്രന്മാർ ഈ ദേഹം നിമിത്തം തന്നെ ദുഃഖ

സമുദ്രത്തിൽ മുങ്ങിപ്പൊങ്ങുന്നു. അതിന്റെ പുറമെ ''യജ്ഞാദികളെക്കൊണ്ടു ദേവന്മാരെ പ്രീതിപ്പെടുത്തുവിൻ ശീതം, ഉഷ്ണം, ക്ഷുത്ത്, പിപാസ മുതലായ ദ്വന്ദ്വങ്ങളെ സഹിപ്പിൻ; തപോവിഗ്രഹാരാധനാദി കർമ്മങ്ങളെ ചെയ്വിൻ'' എന്നു കല്പിച്ചു മേൽക്കുമേൽ ദുഃഖം വർദ്ധിപ്പിക്കേണമൊ? പുണ്ണിലൊരു കൊള്ളി വെയ്ക്കുന്നതുപോലെ'' എന്നു പറഞ്ഞകൂട്ടത്തിൽ വേദന സഹിച്ചു കൂടാത്ത പുണ്ണിൽ കോലെടുത്തു കുത്തുവാൻ ജഗൽപിതാവ് കല്പിക്കുന്നതു ശരിയൊ? ഒരു ന്യായാധിപതി ഇനിക്കു വല്ലതും തന്നു എന്നെ പൂജിച്ചാലെ കേസ്സ് ഗ്ഗുണമാക്കിത്തരു എന്നുപറയുന്നത് ഒരിക്കലും ന്യായമായിരിക്കയില്ല. ന്യായാധിപതി അങ്ങിനെ പറഞ്ഞാലും ജഗൽപിതാവു പുത്രന്മാരിൽനിന്നു വല്ലതും കിട്ടേണമെന്നു ആഗ്രഹിക്കാതെയും തന്നെ ഭജിക്കേണമെന്നു അഭിമാനിക്കാതെയും സംസാരസമുദ്രത്തിൽനിന്നു പുത്രന്മാരെ ഉദ്ധരിപ്പാൻ കടപ്പെട്ടിരിക്കുന്നു, ഒരു കുട്ടി കുളത്തിൽവീണു മുങ്ങിപ്പൊങ്ങുന്നതിനെ കണ്ടാൽ ആ കുട്ടിയുടെ അച്ഛനല്ലാത്ത അന്യൻകൂടി അതിവേഗത്തിൽ ചാടിപ്പിടിച്ചു കയററിവിടും. ആ കുട്ടിയോടു പ്രതിഫലം തരേണമെന്നോ തന്നെ പൂജിക്കേണമെന്നൊ ഉടമ്പടി (കരാറു) ചെയ്തിട്ടല്ല അങ്ങിനെ ചെയ്യുക. പ്രായം തികഞ്ഞവർ തന്നെ വല്ല ആപത്തിൽപെട്ടുകാണുമ്പോഠം ദയാശീലന്മാർ അവരെ പ്രതിഫലേച്ഛകൂടാതെ തന്നെ ആ ആപത്തിൽനിന്നു ഉദ്ധരിച്ചു രക്ഷപ്പെടുത്തുന്നു. നമ്മുടെ ജഗൽപിതാവായ കൃഷ്ണൻ പ്രതിഫലേച്ഛയോടുകൂടി ''എന്നെ പൂജിച്ചാൽമാത്രമെ സംസാരസമുദ്രത്തിൽ നിന്നു കയററി വിടു'' എന്നു തീർച്ചപ്പെടുത്തിയതു വളരെ അന്യായം തന്നെ.

ആക്ഷേപം 33. കൃഷ്ണൻ എന്നെ പൂജിക്കേണമെന്നു പറഞ്ഞതിന്റെ അത്ഥം സർവ്വശരീരങ്ങളിലും ഞാൻ

എന്ന ശബ്ദത്തിന്റെ പൊരുളായി വിളങ്ങുന്ന നിർഗ്ഗുണ ബ്രഹ്മത്തിൽ മനസ്സിനെ ലയിപ്പിക്കേണം എന്നാകുന്നു. അല്ലാതെ ശ്യാമളകൃഷ്ണമൂർത്തിയെ പൂജിക്കേണമെന്നല്ലാ.

സമാധാനം 33. ആ നിർഗ്ഗുണബ്രഹ്മം സംസാരിക്കയില്ല. ഞാൻ ജഗൽപിതാവാണ് എന്നെ പൂജിക്കണം, എന്നെ നമസ്ക്കരിക്കണം എന്നും മററും അഭിമാനിക്കയില്ല, ദേ്വഷിക്കയും ഇല്ല. സ്നേഹിക്കയും ഇല്ല. യാതൊന്നുകൊണ്ടും അത് വികാരപ്പെടുകയില്ല. ഉപാധിരഹിതനായി ഞാൻ എന്ന ശബ്ദത്തിന്റെ ലക്ഷ്യാർത്ഥമായിരിക്കുന്ന ആ നിർഗ്ഗുണബ്രഹ്മത്തിൽ മനസ്സിനെ നിർത്തി ആനന്ദിച്ച അതിനെ അറിവാൻ പത്രവും, പുഷ്പവും, ഫലവും, തോയവും ഒന്നും ആവശ്യമില്ല. ''പത്രം, പുഷ്പം, ഫലം, തോയ'' മിത്യാദിശ്ലോകത്താൽ പത്രമൊ, പുഷ്പമൊ, ഫലമൊ, തോയമൊ ഭക്തിയോടുകൂടി തരുന്നതിനെ ഞാൻ ഭക്ഷിക്കും എന്നു പറഞ്ഞതുകൊണ്ടു സ്ഥൂലോപാധികനായ കൃഷ്ണനെ പൂജാദ്രവ്യങ്ങൾകൊണ്ടു പൂജിക്കേണമെന്നു തന്നേയാണ് സിദ്ധാന്തിച്ചിട്ടുള്ളത്. അതുകൊണ്ടാണ് അനേകായിരം ഉറുപ്പിക ചിലവ് ചെയ്തുക്ഷേത്രംകെട്ടി പ്രതിഷ്ഠിച്ച അനവധിപൂജാദ്രവ്യങ്ങളെ സംഭരിച്ച കൃഷ്ണവിഗ്രഹത്തെ പൂജിച്ചും, സ്തുതിച്ചും, നമസ്കരിച്ചും, എഴുന്നെള്ളിച്ചും വരുന്ന സമ്പ്രദായം കർമ്മികളിൽ പ്രസിദ്ധപ്പെട്ടിരിക്കുന്നത്. ജഗൽപിതാവായ കൃഷ്ണന്നും ദേവന്മാർക്കും തങ്ങളെ പൂജിക്കേണമെന്ന അഭിമാനവും ഫലേച്ഛയും ആവാം, രാഗദേ്വഷാദികളും ആവാം, എന്തും കല്പിക്കാം, എന്തും ചെയ്യാമെന്നു അഭിപ്രായപ്പെടുന്ന ഭഗവൽഗീതാ, വെള്ളത്തിൽ മുങ്ങിപൊങ്ങി വെള്ളം കുടിച്ച പള്ള വീർത്തു ചാകാറായ കുട്ടിയെ തന്റെ പിതാവു കണ്ടാൽ വല്ലാതെ വ്യസനിച്ചു ക്ഷണമാത്രംകൊണ്ടു പിടിച്ചു കയററുന്നതുപോലെ സംസാരദുഃഖസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി വലയുന്ന സകല സന്താനങ്ങളേയും ജഗൽ

പിതാവു ദർശനമാത്രത്തിൽ ഉദ്ധരിക്കേണ്ടതാകുന്നു എന്നു ജഗൽപിതാവിന്നാണ് ഉപദേശിക്കേണ്ടത്. അങ്ങിനെ ചെയ്യാതെ യാഗവ്രതവിഗ്രഹാരാധനാദി കർമ്മങ്ങൾ കൊണ്ടും മററും ജനങ്ങളെ ഹിംസിപ്പാൻ പുറപ്പെട്ടതു അന്യായമായിപ്പോയി.

8 ജഗൽപിതാവു കൂടക്കൂടെ അവതരിക്കുന്നതു കൊണ്ടും ഹിന്തുക്കൾ മഹാ കഷ്ടദശയിൽ പെടുന്നു. എങ്ങിനെയെന്നാൽ അവതാരങ്ങൾ ആകൃതികൊണ്ടും ചേഷ്ടകൾ കൊണ്ടും വളരെ വ്യത്യാസപ്പെട്ടിരിക്കുന്നു. അവരെ പ്രസാദിപ്പിപ്പാനുള്ളമന്ത്രങ്ങളും, ധ്യാനങ്ങളും, സ്തോത്രങ്ങളും, പൂജാവിധികളും പലേതരത്തിലും ഭേദിച്ചിരിക്കുന്നു. അതുകൊണ്ടും ഹിന്തുക്കൾക്കഭേദദൃഷ്ടിയും, അനവധി യത്നവും, ദുഃഖവും വർദ്ധിക്കുന്നു. ജഗൽപിതാവ് ഒരേ ആകൃതിയിൽതന്നെ അവതരിച്ചതാണെങ്കിൽ ഈ തരത്തിൽ ഭേദദൃഷ്ട്യാ കലഹിപ്പാനും ചിലർ ശിവപ്രതിഷ്ഠ, രാമപ്രതിഷ്ഠ, സുബ്രഹ്മണ്യ പ്രതിഷ്ഠ എന്നിങ്ങനെ അനേകരൂപത്തിൽ പ്രതിമകളെ ഉണ്ടാക്കി ഒരേ ക്ഷേത്രത്തിൽ അനവധി ജഗൽപിതാക്കന്മാരെ പൂജിപ്പാനും ഭേദദൃഷ്ടി വർദ്ധിച്ചു ഏക ദൈവാരാധനയിൽ നിന്നു തെററി ദുഃഖിപ്പാനും, കുട്ടികൾ "എൻെറ അച്ഛനാണ് മീതെ നിൻെറ അച്ഛൻസാരമില്ല" എന്നുപറഞ്ഞു പരസ്പരം അടിപിടി കൂടുന്നതുപോലെ "ശിവനാണ്മീതെ, അല്ല ശിവൻകോപിയാണ്", എൻെറ വിഷ്ണുഭഗവാനാണ് മീതെ, വിഷ്ണു ശാന്തനാണ്, രാമനാണ് മീതെ, അല്ലാ സുബ്രഹ്മണ്യനാണ് മീതെ" എന്നിങ്ങനെ ശൈവവൈഷ്ണവാദി ഭേദേന ഇന്നും തമ്മിൽ തല്ലുവാനും കർമ്മഠന്മാർക്കു ജ്ഞാനികളെ അസഭ്യം പറവാനും സംഗതി വരികയില്ലായിരുന്നു, ജഗൽപിതാവിൻെറ അവതാരവും, സൃഷ്ടിയും, അന്തര്യാമിത്വവും സകലവും ആക്ഷേപാർഹങ്ങളായിട്ടുതന്നെ ഇരിക്കുന്നു. ഭഗവൽ

ഗീതാദിഹിന്തുമത ഗ്രന്ഥങ്ങൾ, ജഗൽപിതാവിനെ ദോഷകക്ഷിയാക്കിയത്തു മഹാഅന്യായമായിപ്പോയി, മേലാലെങ്കിലും വിദ്വാന്മാർ ജഗൽപിതാവിനെ (ദൈവത്തെ) സർവ്വകുററക്കാരനാക്കിത്തീർക്കുന്ന ഭഗവൽ ഗീതാദികളെപ്പോലെയുള്ള ഗ്രന്ഥങ്ങളെ ഉണ്ടാക്കാതെ ഇരിപ്പാൻ അപേക്ഷിച്ചുകൊള്ളുന്നു. ആത്മാനന്ദാനുഭവമില്ലാത്ത വെറും പഠിപ്പുള്ള വിദ്വാന്മാർ അങ്ങിനെയുള്ള ഗ്രന്ഥങ്ങളെ ഉണ്ടാക്കുന്നതുകൊണ്ടു ദൈവത്തിന്നു യാതൊരു കുററവും ഇല്ല. പക്ഷെ ലോകം ദുഃഖസമുദ്രത്തിൽ ആണ്ടുപോകുന്നു. ഇനിയും വേദങ്ങളും, ഭഗവൽഗീതയും മററും ദൈവം നേരിട്ടോ, അവതരിച്ചിട്ടോ പറഞ്ഞവയാകുന്നു എന്നു വിശ്വസിക്കുന്ന പക്ഷക്കാർ ദൈവത്തിന്നും, അവതാരങ്ങൾക്കും താഴെ പറയുംപ്രകാരം ഉപദേശിക്കേണ്ടതാണ്

1 ദൈവമെ! നീ സൃഷ്ടിക്കരുത്, സൃഷ്ടിച്ചതുകൊണ്ടാണ് ഞങ്ങൾ പലതരത്തിലും കഷ്ടപ്പെട്ടു ദുഃഖിക്കുന്നത്. വ്യാധി, അകാലമരണം, ദാരിദ്ര്യം മുതലായ കഷ്ടങ്ങൾക്കു കയ്യും കണക്കുമുണ്ടോ?

2 സൃഷ്ടിക്കുന്നപക്ഷം ചന്ദ്രൻ എപ്പോഴും ശീതളനായിത്തന്നെ ഇരിക്കുന്നു. തപിക്കുന്നില്ല. അപ്രകാരം ഒരു വിധത്തിലും ഞങ്ങൾ തപിക്കാതെ സദാ ആനന്ദികളായി ഇരിക്കേണ്ടതരത്തിൽതന്നെ സൃഷ്ടിക്കണം. അങ്ങിനെയുള്ള സൽഗുണങ്ങൾ കൊണ്ടുമാത്രം സൃഷ്ടിച്ചാൽ ഞങ്ങൾക്ക് ഒരിക്കലും പാപം ചെയ്‌വാൻ തോന്നുകയില്ല, കഴികയും ഇല്ല. ചന്ദ്രനു തന്റെ ശീതളത്വത്തെ കളവാൻ കഴിയുമൊ? ഇല്ല.

3 തിന്നാൽ രോഗത്തെ ഉണ്ടാക്കുന്നവയും, ചാകുന്നവയും ആയ വിഷവസ്തുക്കളേയും, ജീവികളെ ഉപദ്രവിക്കുന്നവയും, പിടിച്ചുതിന്നുന്നവയും ആയ സർപ്പവൃശ്ചികവ്യാഘ്രാദി ദുഷ്ടജന്തുക്കളെയും സൃഷ്ടിക്കരുതു.

4 ഉള്ളിലിരുന്നുംകൊണ്ടു നീ ഞങ്ങളെക്കൊണ്ടു പാപകർമ്മങ്ങളെ ചെയ്യിക്കരുത്. നല്ല കർമ്മങ്ങളെ മാത്രമെ ചെയ്യിക്കാവൂ.

5 അവതരിച്ചിട്ടും നീ വേണ്ടാത്ത കല്പനകളെ കല്പിച്ചു ഞങ്ങളെ നീ ദുഃഖത്തിൽ ചാടിക്കരുത്. ഭഗവൽഗീതാദികളിലുള്ള നിൻെറ കല്പനയെ അനുസരിച്ചു ഞങ്ങൾ നിന്നെ പൂജിച്ചിട്ടും, യാഗാദികൾകൊണ്ടു ദേവന്മാരെ പ്രസാദിപ്പിച്ചിട്ടും വ്രതാദികളെ എടുത്ത് കഠിന പട്ടിണി കിടന്നിട്ടും തീർത്ഥസ്നാനാദികൾക്കായി അലഞ്ഞിട്ടും എത്ര വളരെ പണം ചിലവു ചെയ്യുന്നു; എത്ര വളരെ കായക്ലേശം അനുഭവിക്കുന്നു? ഞങ്ങൾക്ക് മോക്ഷത്തിന്നുള്ള ചിത്തശുദ്ധി സമദൃഷ്ട്യാദി ഗുണങ്ങളും സിദ്ധിക്കുന്നില്ല. ഇഹലോക സമ്പദാദികളും ഉണ്ടാകുന്നില്ല. ഇനിയൊരു ജന്മത്ത് അതെല്ലാം കിട്ടുമെന്നു ചിലപ്രമാണങ്ങൾ പറയുന്നു. അതു ശരിയല്ല. വാതാദി കഠിനരോഗത്തിൽ പെട്ടവർ, വളരെ പണം ചിലവുചെയ്തു ചികിത്സിച്ചിട്ടും, പത്ഥ്യത്തിൽ കിടന്നു ബുദ്ധിമുട്ടിയിട്ടും, ആ രോഗത്തിന്നു ശാന്തികിട്ടാതെ വൈദ്യനോടു സങ്കടംപറയുമ്പോൾ "ഈ ജന്മംമുഴവൻ ചികിത്സിപ്പിൻ എന്നാൽ ഇനിയത്തെ ജന്മത്ത് രോഗശാന്തിവരും" എന്നു കല്പിക്കുന്നതു ശരിയൊ? ജഗൽ പിതാവെ നീ ഭഗവൽഗീതയിൽ "ക്ഷിപ്രംഹിമാനുഷെലോകെസിദ്ധിർഭവതി" മനുഷ്യലോകത്തിൽ സിദ്ധിവേഗത്തിൽ ഉണ്ടാകും എന്നു കല്പിച്ചിരിക്കുന്നു അനുഭവത്തിൽ ഒന്നും കാണുന്നില്ല മേലാൽഇങ്ങിനെ കല്പിക്കാതെ ഇരിപ്പാൻ അപേക്ഷ.

6 ഹെ പിതാവെ! ദൈവമേ! നിൻെറ പുത്രന്മാരായ ഞങ്ങൾ സംസാരദുഃഖസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി കരകാണാതെ കരയുന്ന കരച്ചിൽ കണ്ടാൽ ആ മാത്രക്ക് നീ കരകയററിവിടേണ്ടതല്ലയൊ? അങ്ങിനെ ചെയ്യാതെ

പൂജാദ്രവ്യങ്ങളെ സംഭരിച്ചു എന്നെ പൂജിക്ക, എന്നെ നമസ്കരിക്ക്, യാഗാദികരംകൊണ്ടു ദേവന്മാരെ തൃപ്തിപ്പെടുത്ത് എന്നും മററും നാനാവിധത്തിൽ കല്പിക്കുന്നതു എത്രവലിയ കുറവാണ്? നീ വലിയ ദുരഭിമാനിയും, പ്രതിഫലേഛരുവും പുത്രന്മാരിൽ നിന്നുകൂടി കയ്ക്കൂലി വാങ്ങുന്ന ദുർഗ്ഗുണനിധിയും ആകുന്നു എന്നല്ലയൊ ഈ കല്പനകൊണ്ടു സിദ്ധിക്കുന്നത്? നീതിയൊ കരുണയൊ, വാത്സല്യമൊ ലേശമുള്ളവർ ഇങ്ങിനെ കല്പിക്കയില്ലല്ലൊ ലോകത്തിൽ ഒരു മഹാദുഷ്ടനായ വ്യഷ്ടിപിതാവുകൂടി തന്റെ പുത്രന്മാരോടു ഇങ്ങിനെ കല്പിക്കുന്നില്ലല്ലൊ. തന്റെ പുത്രൻ കുളത്തിൽ മുങ്ങിപ്പൊങ്ങി വെള്ളം കുടിച്ചു ചാകുമ്പോരം പ്രതിഫലം തന്നാലെ പിടിച്ചു കയററി വിടു എന്നു കല്പിക്കുന്ന പിതാവു ഭൂതകാലത്തിലും, ഈ വൎത്തമാനകാലത്തിലും, ഉണ്ടായിട്ടില്ല, ഇനി ഭാവികാലത്തിൽ ഉണ്ടാകയും ഇല്ല. പുത്രന്മാർ അപേക്ഷിക്കാതെതന്നെ അവൎക്ക സൎവ്വഹിതത്തേയും ചെയ്യുന്നതല്ലയൊ പിതൃധൎമ്മം? മേലാലെങ്കിലും ആ ധൎമ്മത്തെ സ്വീകരിക്കേണമെ. ഈ ഞങ്ങളെല്ലാം നിന്നെ കരുണയും, വാത്സല്യവും, നീതിയും സൎവ്വസൽഗുണങ്ങളും നിറഞ്ഞ പിതാവായിട്ടല്ലയൊ കരുതി ഭജിച്ചു പോരുന്നതു. ആ അവസ്ഥക്കും ഞങ്ങളുടെ സൎവ്വാഭീഷ്ടത്തേയും നൽകുവാൻ നീ കടപ്പെട്ടിരിക്കെ അങ്ങിനെ ചെയ്യുന്നതൊ ഇല്ല. ഒന്നു കാണ്മാൻകൂടി നീ സംഗതി വരുത്തിത്തരുന്നില്ലല്ലൊ. ക്ഷുൽപിപാസാദികരംകൊണ്ടു കൊച്ചുകുട്ടികരം കരഞ്ഞു കരഞ്ഞു വലയുമ്പോരം തിരിഞ്ഞു നോക്കാത്ത പിതാവു ലോകത്തിൽ ഉണ്ടൊ? അതുകൊണ്ടു ഇപ്പോഴുള്ള ദുൎഗ്ഗുണങ്ങളെ എല്ലാം നീ ഉപേക്ഷിച്ചു ഞങ്ങളെ രക്ഷിക്കേണമെ എന്നു പ്രാൎത്ഥിച്ചിട്ടൊ ഉപദേശിച്ചിട്ടൊ ജഗൽപിതാവിനെ നന്നാക്കേണ്ടതാണ്. ഭഗവൽഗീതാദി ഹിന്തുമത ഗ്രന്ഥങ്ങളിൽ പറഞ്ഞതെല്ലാം ശരി എന്നു

വിശ്വസിക്കുന്ന പക്ഷം സർവ്വ കുററത്തിനും കർത്താവും കാരയിതാവും ഈശ്വരനാകുന്നു എന്നും ജ്ഞാനോപദേശം കൊണ്ടു നന്നാക്കേണ്ടതു ഈശ്വരനെയാകുന്നു എന്നും ഉള്ള ആക്ഷേപം ആരാലും അനിവാര്യമായിട്ടിരിക്കുന്നു. അതു കൊണ്ടാണ് ഞാൻ ഭഗവൽ ഗീതാസാരത്തെ മോക്ഷ പ്രദീപത്തിൽ അപ്രകാരം എഴുതിയതു. അതിനെ അനു സരിക്കാത്തവർ അവരുടെ ഈശ്വരനേയും അവതാരങ്ങ ളേയും ആദിയെ ഉടച്ചുവാർക്കേണ്ടതായിരിക്കുന്നു. അങ്ങി നെ ചെയ്യുന്നതു ഓട്ട, ചെമ്പ്, വെള്ളി, സ്വർണ്ണം മുത ലായ ലോഹങ്ങൾകൊണ്ടും മരക്കഷണങ്ങൾകൊണ്ടും കരിങ്കല്ലിന്റെ കഷണങ്ങൾകൊണ്ടും പോരാ എന്നും വരുന്നു. അതുകൊണ്ടു ഭഗവൽഗീതാദി ഗ്രന്ഥപാരായ ണക്കാരായ കർമ്മകാണ്ഡകാര്യസ്ഥന്മാർ അവരുടെ ജഗൽപിതാവിനെ (ദൈവത്തെ) നന്നാക്കട്ടെ. പിന്നെ ഭഗവൽഗീതാദികളിൽ ഞാൻ കാണിച്ച ന്യൂനതകളെ പരിഹരിച്ച പുസ്തകങ്ങളെ എഴുതട്ടെ. എന്നിലും എന്റെ സിദ്ധഗ്രന്ഥങ്ങളിലും ന്യൂനതയെ കല്പിപ്പാനുള്ള യോഗ്യത അവർക്കില്ല. ഉണ്ണിയെക്കണ്ടാലറിഞ്ഞുകൂടെ ഊരിലെപഞ്ചം'' ജാതിഭേദമാകുന്ന കുഷ്ഠവ്യാധിയും, പക്ഷഭേദമാകുന്ന പക്ഷവാതരോഗവും, അജ്ഞാനമാകുന്ന തിമിരരോഗവും, കർമ്മകാണ്ഡദുർദ്ദേവതയും പിടിപെട്ടവ രല്ലയൊ ആ കർമ്മകാണ്ഡകാര്യസ്ഥന്മാർ? അതുകൊണ്ട ല്ലയൊ അവർ എന്നെ അഹങ്കാരിയെന്നും മതാഭിമാന ഭ്രാന്തൻ .............എന്നുംമററും ശകാരിച്ച പുസ്തകത്തെ എഴുതിയതും ബിംബപ്രതിഷ്ഠാകർത്താവും മററും അനുമോദി ച്ചതും അനുമോദനപത്രത്തെ കൊടുത്തതും ? ഇവരുടെ ശകാരവർഷത്തിൽ ഇവരുടെ ഭഗവൽഗീതയും കൃഷ്ണനു മാണല്ലൊ ഒലിച്ചുപോയത്, ഇനിയും കേൾക്കുക.

''യേമേമതമിദംനിത്യമനുതിഷ്ഠന്തിമാനവാഃ''

''അഥചെത്വമഹങ്കാരാൽ നശ്രോഷ്യസിവിനംക്ഷ്യസി''

ഇത്യാദി ശ്ലോകങ്ങരംകൊണ്ടു ''എൻെറ മതത്തെ അനുസരിക്കുന്നവർ മുക്തന്മാരായിത്തീരും. അഹങ്കാരം കൊണ്ടു നീ ഞാൻ പറഞ്ഞതിനെ കേരംക്കയില്ലെങ്കിൽ നീ നശിക്കും'' എന്നു അഭിമാനിച്ചു കല്പിച്ചതു കൃഷ്ണനല്ലയൊ? അതുകൊണ്ടു ''മതാഭിമാനഭ്രാന്തൻ എന്നും മതാഭിമാനഭ്രാന്തനെക്കൊണ്ടു ലോകത്തിനു യാതൊരു ഗുണവും സിദ്ധിക്കയില്ല എന്നും അഹങ്കാരത്തിൻെറ പ്രസരിപ്പുനിമിത്തം കർണ്ണാരുന്തുദങ്ങളായ ആത്മപ്രശംസ ഇടവിടാതെ വർഷിക്കുന്ന ഒരാരം അനഹങ്കാരിയായ വിഗ്രഹാരാധകനെക്കാരം തുലോം താഴ്ന്നു നിലയിൽ ആകുന്നു എന്നും ഞാൻ യോഗ്യനാണെന്നു നെററിയിൽ ഒരു പരസ്യം എഴുതിപ്പററിക്കേണമൊ? എന്നും മററും ഈ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെ ശകാരിച്ച ശകാരവർഷത്തിൽ ഇവരുടെ കൃഷ്ണനും ഭഗവൽഗീതയും അല്ലയൊ ഒലിച്ചുപോയതു? ഇനിയും കേരംക്കുക.

''മന്മനാഭവമൽഭക്തോമദ്യാജീമാംനമസ്കുരു''

ഇത്യാദി ശ്ലോകങ്ങരംകൊണ്ടു ''എന്നിൽ മനസ്സിനെ വെക്കുക, എൻെറ ഭക്തനായി ഭവിക്ക്, എന്നെ പൂജിക്ക്, എന്നെ നമസ്കരിക്ക്, ഞാൻ ഈശ്വരനാണ്, ഞാൻ ജഗൽപിതാവാണ്'' എന്നും മററും പലപ്രകാരത്തിൽ ഞാൻ, ഞാൻ എന്നഹങ്കരിച്ച ആത്മപ്രശംസയെ ഇടവിടാതെ ഗീതയിൽ വർഷിച്ച് ഞാൻ യോഗ്യനാണെന്നു ഗീതാരൂപേണ നെററിയിൽ ഒരു പരസ്യം എഴുതിപ്പതിച്ചതു ഇവരുടെ കൃഷ്ണനൊ ഈ ബ്രഹ്മാനന്ദസ്വാമിയൊ? ഞാൻ ഇങ്ങിനെ ''എന്നെ പൂജിക്ക്, എന്നെ നമസ്കരിക്ക്'' എന്നും മററും എൻെറ ഗ്രന്ഥങ്ങളിൽ ശബ്ദിച്ചിട്ടില്ല. സുഗന്ധപുഷ്പത്തെ ജനങ്ങരം ശിരസ്സിൽ ചൂടുന്നതു ''ഞാൻ സുഗന്ധപുഷ്പമാണ്, നിങ്ങരം എന്നെ ശിരസാപൂജിക്കേണം'' എന്നു പുഷ്പം ആവശ്യപ്പെട്ടിട്ടാണൊ? പൂജ്യനായ പുരുഷനെ ലോകങ്ങരം

തനിയെ പൂജിച്ചുകൊള്ളുന്നു. "എന്നെ പൂജിക്ക് ഞാൻ പൂജ്യനാണ്" എന്നു ഘോഷിക്കേണമൊ? അങ്ങിനെ ഭഗവൽഗീതയിൽ ഘോഷിച്ചത് ഇവരുടെ കൃഷ്ണനൊ ഈ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയൊ? കൃഷ്ണൻ അന്തര്യാമിയാണ്, ഈശ്വരനാണ്, അവതാരമാണ്" എന്നുപറയുന്ന അവസ്ഥകളും ഇങ്ങിനെ വാചാ ഘോഷിക്കേണമൊ? ഘോഷിക്കാതെതന്നെ ഹിന്തുക്കളെക്കൊണ്ടും സർവ്വമതക്കാരെക്കൊണ്ടും തന്നെ പൂജിപ്പിപ്പാൻ കൃഷ്ണനു കഴിയുമല്ലൊ. ക്രിസ്ത്യാദി ഭിന്നമതക്കാർ കൃഷ്ണനെ ദൂഷിക്കുന്നത് എന്താണ്? ഹിന്തുമതത്തിൽ തന്നെ ശൈവന്മാർ കൃഷ്ണനെ പൂജിക്കാത്തത് എന്താണ്? "കൊററിക്കു വെച്ചവെടി കൊളക്കോഴിക്കു കൊണ്ടു" എന്നു പറഞ്ഞ കൂട്ടത്തിൽ ഈ ബ്രഹ്മാനന്ദസ്വാമിയെ ശകാരിച്ചതു കൃഷ്ണനാണ് കൊണ്ടതു. "മലർന്നുകിടന്നു തുപ്പിയാൽ മാറത്തുവീഴും" എന്നാലോചിപ്പാൻകൂടി ഈ ദൂഷകന്മാർക്കു ബുദ്ധിയില്ലാതെ വന്നുപോയല്ലൊ. "ജാതിഭേദങ്ങളും വിഗ്രഹാരാധനാദികർമ്മങ്ങളും അവശ്യം ആവശ്യങ്ങളാണ്, ശൂദ്രനെ തൊട്ടാൽ കുളിക്കേണം, അതിലും താഴ്ന്നവർക്കു അരികിൽ അണവാൻ കൂടി പാടില്ല, ശൂദ്രനു ബ്രാഹ്മണൻെറ അടുപ്പിലെ ചാരം കൊണ്ടു കുറിയിട്ടുകൂട, ശൂദ്രനു സംസ്കൃതം പഠിച്ചുകൂടാ, ആടു, കോഴി മുതലായ പ്രാണികളെ കൊന്നു പിതൃക്കളെയും, ദേവന്മാരെയും പ്രീതിപ്പെടുത്തേണം" എന്നും മററും അന്യായപ്രമാണങ്ങളെ കല്പിച്ചു ജാതിഭേദത്തെ വദ്ധിപ്പിച്ചിട്ടും ബിംബപ്രതിഷ്ഠാദികളെ ചെയ്യിപ്പിച്ചിട്ടും അനാഥപ്രാണിഹിംസകളെ ചെയ്യിപ്പിച്ചിട്ടും, എന്നെന്നും സമദൃഷ്ടി വരാത്തവിധത്തിൽ ഭേദദൃഷ്ടിയേയും, അജ്ഞാനത്തേയും, ഹിംസയേയും ഹിന്തുക്കളുടെ ഇടയിലുള്ള പ്രമാണികൾക്കു പ്രചരിപ്പിക്കാം അഹങ്കരിക്കാം. ആത്മപ്രശംസയെ ചെയ്യാം, അംഗനാരത്നങ്ങളെ അപഹരിക്കാം. ദിക്കുതോറും പ്രസംഗിച്ചു ദിഗ്ജയം

കൊള്ളാം എന്തുചെയ്താലും അവർ യോഗികളും, ജ്ഞാനികളും, പൂജ്യന്മാരുംതന്നെ. അതിന്നു ആക്ഷേപമില്ല. ജാതിമതഭേദമെന്നിയെ ഒരുപോലെ ഏവരേയും ആനന്ദപദവിയിൽ ഏററുന്ന രാജയോഗത്തേയും, സമദൃഷ്ടിയേയും, അഹിംസാ എന്ന പരമധർമ്മത്തേയും ഈ ബ്രഹ്മാനന്ദസ്വാമി ശിവയോഗിക്കു പ്രചരിപ്പിച്ചുകൂടാ. അങ്ങിനെ ചെയ്യുന്നതു അഹങ്കാരമാണ്. ആത്മപ്രശംസയാണ് എന്നും മററും പറഞ്ഞ് ആക്ഷേപിക്കുക. ഇതു അസൂയാ വിലാസം എന്നൊ അന്ധവിശ്വാസവിലാസം എന്നൊ, അജ്ഞാനവിലാസം എന്നൊ പറയേണ്ടതു. അതൊ ഇതുമൂന്നും മൂത്ത് മൂർത്തീകരിച്ച മൂർത്തിവിലാസം എന്നൊ പറയേണ്ടത്? ഞാനും അജ്ഞാനകർമ്മകാണ്ഡക്കാരണവരുടെ തൃക്കാലടികളിൽ അടിമപ്പെട്ടുജാതിഭേദങ്ങളും, വിഗ്രഹാരാധനാദികളും ഹിംസകളുംവേണ്ടതു തന്നെയാണ് എന്നു സമ്മതിച്ചു ബിംബപ്രതിഷ്ഠാദ്വാരേണ മോക്ഷമാർഗ്ഗത്തെ കല്പിട്ടടപ്പാനും ജാതിഭേദത്തെ നിലനിർത്തുവാനും അജവധപ്രധാനയാഗാദി ദുഷ്ടകർമ്മങ്ങളെ പ്രശംസിപ്പാനും തുടങ്ങിയാൽ കർമ്മകാണ്ഡകാര്യസ്ഥന്മാർ എന്നെയും എന്റെ ഗ്രന്ഥങ്ങളേയും ആക്ഷേപിക്കയില്ല എന്നല്ല, അനുമോദിക്കയും അനുമോദന പത്രങ്ങളെ തരികയുംചെയ്യും. ഇവരുടെ ആക്ഷേപത്തേയും അനുമോദനത്തേയും ഞാൻ വിലവെച്ചാൽ ഇനിക്കു ലോകത്തിന്നു യോഗക്ഷേമത്തെ ചെയ്‌വാൻ സാധിക്കുന്നതല്ല. കർമ്മകാണ്ഡപ്പരിഷകൾ ഇവരുടെ ദൈവമായ വിഷ്ണുവിന്റെ ബുദ്ധന്റെ മതത്തെക്കൂടി നാടുകടത്തിയവരല്ലയൊ? ബുദ്ധനിൽ ഉള്ള ഈർഷ്യ അടങ്ങാതെ ബുദ്ധാനുസാരികളെക്കൂടി ''ബൌദ്ധനെ സേവിച്ചു ജീവിക്കയെക്കാട്ടിൽ ഊർദ്ധ്വംവലിച്ചു മരിക്കതന്നെസുഖം'' എന്നു നിന്ദിച്ചവരല്ലയൊ? ആ സ്ഥിതിക്കു എന്നെ നിന്ദിക്കുന്നതു അത്ഭുതമല്ല.

## പദ്യങ്ങൾ

1 ബുദ്ധൻ വിഗ്രഹപൂജനാദികരണം ഖണ്ഡിക്കയൊലാമഹാ സിദ്ധൻതന്നെനിഷിദ്ധനാക്കി നിതരാം നിന്ദിച്ചപോലെന്നെയും ക്രുദ്ധാന്തക്കരണാന്ധകമ്മാജനംനന്ദിപ്പതല്ലത്ഭുതം സിദ്ധാന്തത്തെയറിഞ്ഞു നമ്മുടെ ജനം നിന്ദിപ്പതാണത്ഭുതം.

2 ഉടച്ചോരുമൂലത്തിനാൽ കർമ്മകാണ്ഡം
കൊട്ടത്താർദയാനന്ദനും ഹാവിഷത്തേ
കടത്തോരുകോപത്തൊടവ്വണ്ണമെന്നെ
പ്പെട്ടത്താത്തതും പാർക്കിലത്യത്ഭുതംതാൻ.

3 ചിത്തപ്രസാദവിനയാദിഗുണംപരത്തും
ക്രിസ്തുനെഹാകരിശിലന്ന തറച്ചുകൊന്നാർ
മത്ത്യൌഘമായതു കണക്കെയിവൻെറനേരെ
ശത്രുക്രിയക്കതുനിയാത്തതു മത്ഭുതംതാൻ

4 ഹന്തേമുപ്പതുവെള്ളിനൽകിവശമാക്കിക്രിസ്തുവിൻ ശിഷ്യനെ
ക്രിസ്തുനെപ്പിടികൂടിമൂഢപടലം ക്രൂശിൽതറച്ചീടിനാർ
അപ്പോൾകമ്മികളെൻെറ ശിഷ്യരെവശത്താക്കി ദൃഷിച്ചീടിലും
മൽപ്രമാണക്ഷതിചെയ്യീടാത്തതു മഹത്തായീടുമത്യത്ഭുതം.

5 വാക്കൊട്ടുംവകവെച്ചിടാതെമൃതിയാത്മാവിനെന്നോതിയ
സോക്രട്ടീസ്സിനുനൽകിനാർവിഷമഹോപോക്രീതമോർക്കാവതൊ
പാർത്തിട്ടിങ്ങലിവണ്ണമക്രമിജനം പണ്ടിന്നുമുണ്ടിപ്പൊഴെ
ന്നോർത്തിട്ടെന്നെദൃഷിച്ചുകർമ്മികരം വിടാൻമൂലംപെരുത്തത്ഭുതം.

6 ബുദ്ധൻതന്നെവധിപ്പതിന്നുനിജശിഷ്യൻദേവ
ദത്തൻശഠൻ
ക്രുദ്ധിച്ചന്നുമുതിർന്നുചെയ്തുത്തു കണക്കിന്നെൻെറ
ശിഷ്യദ്വയം
ബദ്ധാശങ്കവശത്തിലായ്പലവിധം നമ്മോടുചെയ്യുന്ന
ഈ
സിദ്ധൻതന്നൊടുപററുകില്ലവർ മനോദൂർമോഹമൊന്നും
ദൃഢം.

7 ന്യായംവിട്ടുദൂഷിക്കിലും പലവിധംദ്രോഹിച്ചു
കൊണ്ടീടിലും
ഈയെൻഹിംസയെവിട്ടു കമ്മികരം വസിച്ചീടുന്നതത്യ
ത്ഭുതം
ആയുസ്സിൻബലമൊ, അതൊ ഇതുനൃപൻശിക്ഷിക്കുമെന്നു
ള്ളൊരാ
ഭീയൊ, എന്നുടെ സിദ്ധിയൊ, സുകൃതിസംഘത്തിൻെറ
സൽഭാഗ്യമൊ?

8 പണ്ടേപണ്ടുള്ളതെല്ലാം ശരിശരിയതിനി-
ല്ലൊട്ടുമേവാദമെന്നായ്
കൊണ്ടാടിക്കൊണ്ടു പാരിൽപ്പെരുമയൊടമരും
പണ്ഡിതന്മാക്ക്നമ്മിൽ
ഉണ്ടാമൊതെല്ലുപോലുംരസമരിശമതൊ-
ന്നെന്നിയെ കമ്മകാണ്ഡം
കണ്ടിച്ചോനല്ലയോഞാൻ പലതുമവർദൂഷി-
ക്കട്ടെ കാട്ടട്ടെഗോഷ്ഠി.

9 മാലോകരെക്കമ്മ്ഠരാക്കിനിത്യം
മാലേററനൽകുന്നതുസങ്കടംമ്മ
ഹേലോകരേ! യുക്തവചസ്സിനെച്ച-
ണ്ഡാലൻപറഞ്ഞാലുമെടുത്തിടേണം

10 യുക്തന്മാരെൻെറതത്വം പരിചിനൊടറിയും യുക്തി (ഹീനക്കതെല്ലം

മത്തത്വത്തെഗ്രഹിപ്പാൻ കഴിവുവരികയേയില്ലതിന്നില്ല വാദം

സത്യം പാണ്ഡിത്യഡംഭാൽച്ചിലർ, ചിലരറിവില്ലായ്ക (യാലന്ധവിശ്വാ-

സത്താലും കർമ്മകാണ്ഡക്കടലടിയിടയിൽപെട്ട ഹിന്തുക്കരം കെട്ടു.

11 ഇക്കർമ്മക്കടലിൽ കിടന്നുവലയും ദുഃഖത്തിനെത്തീക്കവാ-

നിക്കാലം സുഖരാജയോഗവഴിയെക്കാണിക്കമെന്നിൽ ച്ചിലർ

ധിക്കാരത്തൊടുദോഷമോതിയെഴുതിട്ടിക്കിൽപരത്തീടിലും

ദിക്കൊക്കെപ്രചരിച്ചുകൊണ്ടുമുദമുണ്ടാക്കുന്നു മൽപുസ്തകം

12 കാന്തംസൂചിയെയെന്നപോലെസുകൃതിക്കുട്ടത്തെയെ (ന്നാശ്രമോ

പാന്തത്തിങ്കൽവരുത്തിടുന്നു, തനിയേയെൻഗ്രന്ഥകാന്തം ദ്രഢം

സ്വാന്തത്തിങ്കലസൂയമൂത്തു നിതരാം നിന്ദിച്ചിടും മാനുഷ

ഭ്രാന്തന്മാരുടെ ദൂഷണത്തെവിലവെക്കുന്നില്ലസൽസന്തതി

13 ബിംബസ്ഥാപനകൊണ്ടു ശർമ്മവഴിയെക്കല്ലിട്ടടക്കും മഹാ

കർമ്മാചാര്യരനേകരുണ്ടവർ വശത്താകുന്ന മാലോകരും

തന്മോഹത്തെയകററിടുന്നോരിവനെത്തമ്മാടിയെന്നോതിയാൽ

സമ്മാനിച്ചവരുന്നപണ്ഡിതരുമുണ്ടത്യത്ഭുതം പാർക്കുകിൽ

14 ക്ഷേത്രംവിഗ്രഹപൂജനം വ്രതചയംതീർത്ഥാടനം മുഖ്യമെ—

ന്നോർത്തിട്ടിങ്ങിനെയാത്തിപൂണ്ടുഴലുമീ മർത്ത്യർക്കു മോക്ഷത്തിനായ്

ഗാത്രത്തിങ്കൽവിളങ്ങിടുന്നപരനെക്കാട്ടുന്ന യോഗത്തിനെ
ക്കീർത്തിക്കുന്നൊരുനമ്മിലീഷ്യശരിയൊഹേപണ്ഡിത
പ്രൌഢരേ!

15 കർമ്മക്കാരണവൻെറ കാര്യമഖിലംനോക്കുന്ന ഹേ
കൂട്ടരേ!

എന്മേലെന്തിനു വൈരമെന്തിനുവൃഥാ ദൂഷ്യം
കഥിക്കുന്നുമാം

ബ്രഹ്മാനന്ദപദത്തിൽ വാഴ്‌വതിനായ് സന്മാർഗ്ഗമോതുന്നു
ഞാൻ

അമ്മാർഗ്ഗത്തിനുവിഘ്നകർമ്മമഖിലം നിർമ്മൂലമാക്കുന്നു
ഞാൻ

16 ഉമ്മാൻകൂടിയയച്ചിടാത്തൊരു മഹാ തെമ്മാടിയായീ
ടുമ—

ക്കർമ്മക്കാരണവൻെറ കല്പനകരം കേട്ടേററം ഭയപ്പെട്ടഹൊ
ഇമ്മാലോകരു മിമ്മഹീരമണരും കർമ്മങ്ങങ്ങളിൽ
പെട്ടുസൽ-

ധർമ്മംവേണ്ടതറിഞ്ഞിടാതെ വെറുതേജന്മം കഴിക്കുന്നുഹാ.

17 സ്വത്തില്ലാത്തദരിദ്രരോടു സമമായ് ഹിന്തുക്ഷമാ
പാലരും

ക്ഷുത്തുംദാഹവുമേററുനോററു ചിലനാളേററം തപിക്കുന്നുഹാ
ഇത്താപത്തെയിവർക്കു ചേർത്തിവരുമക്കർമ്മാസുരന്തന്നുടെ
ശത്രുത്വേനവിളങ്ങു മെന്നിലിവരിന്നെന്താണു നോക്കാ
ത്തത്?

പേയോദ്ഭ്രാന്തോപിടിച്ചാലലയുമതുകണ-
ക്കണ്ടുമിങ്ങും പലപ്പോരം
പായുംതീർത്ഥത്തിലാടാൻദിശിദിശി; സുഖമായ്
വാണിടേണ്ടും ജനങ്ങരം
കായത്തിൽത്താപമേവം നൃപരിലുമധികം
ചേർത്തിടുംകർക്കാണധ-
ത്തീയാററും രാജയോഗാമൃതമിവർ വിലവെ—
ക്കാതെത്തെന്തൊന്നുകാണ്ടും.

18 കുഷ്ഠവ്യാധികണക്കെ ഹിന്തുനിരയെക്കൊല്ലുന്ന
ജാതിവ്യധാ
കഷ്ടംതീൎത്തുവരുന്നനമ്മുടെ മഹാമോക്ഷപ്രദീപത്തിനെ
ഇഷ്ടംപൂണ്ടുവരുത്തിനോക്കി വളരെപ്പേരാത്മലാഭത്തി
നാൽ
തുഷ്ട്യാവാഴ്ത്തുവതിങ്കലീഷ്യശരിയൊ ഹേ! പണ്ഡിത
പ്രൌഢരെ!

19 ശ്വാനന്മാരുടെമാതിരിക്കടിപിടിക്കൂട്ടുന്നജാതി
ഭ്രമാൽ
നാനാദോഷമുദിച്ചിടുന്നതു മഹാന്മാർക്കൊക്കബോദ്ധ്യം
ദൃഢം
ഞാനാദോഷമകററിടുന്നളവിലെൻ മോക്ഷപ്രദീപ
ത്തിനാൽ
ഊനംനമ്മിലുരപ്പതിന്നുശരിയോ ഹേ! പണ്ഡിത
പ്രൌഢരെ!

20 മുമ്പുണ്ടായമഹജ്ജനങ്ങളധികം നിന്ദിച്ചജാതിഭ്രമ-
ക്കമ്പംപൂണ്ടുഴലുന്നകർമ്മാരെയും തൽകർമ്മകാണ്ഡ
ത്തെയും
വമ്പന്മാരവർപോയബോധവഴിയെക്കാട്ടുന്നൊരെന്നിൽ
പരം
തുമ്പില്ലായ്മയുരപ്പതിന്നുശരിയോ ഹേ! പണ്ഡിത
പ്രൌഢരെ!

21 നിന്ദിപ്പിൻ, കർമ്മിവർഗ്ഗത്തിനെമൃഗസമമാ-
യേവർനിന്ദിവോ ആ
വന്ദ്യന്മാരാം വസിഷ്ഠാദികളെ യിവനെയെ-
ന്തിന്നുനിന്ദിച്ചിടുന്നു
ഒന്നുംഞാൻസ്വന്തമോതീലവരുടെവചന
വിസ്തരിച്ചെൻ, വിശേഷാൽ
മന്ദന്നും രാജയോഗാമൃതസുഖമെവൽം
കിട്ടുമാറാക്കിവെച്ചേൻ.

22 ക്ഷീണന്നും ശക്തനും പാൽരസകരമതുപോൽ
രാജയോഗം നിനച്ചാൽ
ആണിനും പെണ്ണിനും പിന്നൊരുലിപിയറിയാ-
ത്തോർക്കുമൊഢ്യർക്കുമാർക്കും
പാണനും പാട്ടികൾക്കും പറയനുമൊരുപോൽ
മുക്തി നൽകുന്നതല്ലൊ
കാണാതീ യോഗതത്വം തെറിപറയരുതേ
പണ്ഡിതപ്രൌഢരേ ഹേ!

23 ഉണ്ടെന്നാൽ രാജയോഗാമൃതരസമൊരുവൻ
ബിംബപൂജാദികർമ്മ-
ക്കണ്ടിൽച്ചാടില്ലമററുള്ളവരെയുമതിനായ്
പ്രേരണം ചെയ്കയില്ല,
കണ്ടീടാതാരസത്തെപ്രഥമപടവഹോ
ബിംബപൂജാദിയെന്നായ്-
ക്കൊണ്ടാടീടുന്നുനമ്മെത്തെറിപറയുകയും
ചെയ്തുകൊള്ളുന്നുകേചിൽ.

24 ശാസ്ത്രത്തിൻെറ പഠിപ്പുകൊണ്ടു പലതുംകെട്ടി
ച്ചമക്കാംദൃഢം
കീർത്തിക്കാംശിവയോഗമിങ്ങിനെയിവണ്ണം ജ്ഞാനമെ
ന്നൊക്കെയും
മൂർത്ത്യാരാധനതൊട്ടുകർമ്മപടലംവേണ്ടുന്നതാണെന്നതും
ഓർത്താലിങ്ങിനെ ചൊല്ലീടുന്നവർ, പരംതത്വം
ഗ്രഹിക്കാത്തവർ

25 തത്വംനന്നായ്ഗ്രഹിച്ചോരതിനെഭുവിപര-
ത്തീടുവാനായ്ശ്രമിക്കും
വിത്തംതൽസാദ്ധ്യതയ്ക്കായ്ച്ചിലവിടുമതുചെ-
യ്യാതെപൂജാദികൾക്കായ്
അത്യന്തംതൃപ്തിപൂണ്ടിട്ടനവധിധനവും
നഷ്ടമാക്കുന്നകൂട്ടർ

സത്യതത്ത്വംഗ്രഹിക്കാത്തവരറിവിനഹോ
ലോകരേ! ശങ്കവേണ്ടാ

26 ജ്ഞാനീഞാൻ, പണ്ഡിതൻഞാൻ,
കവികുലതിലകൻ, ഞാൻമഹായോഗി
രാജൻ

ഞാനാഢ്യൻ, സ്വാമിയെന്നും ബഹുമതിയെ
ലഭിച്ചുള്ളപേരുണ്ടനേകം
ആരുംകർമ്മാസുരൻതൻഗളതലമരിവാ–
നദ്യമിക്കുന്നതേയി–
ല്ലാനന്ദത്തെക്കൊടുക്കുന്നമൃതവഴി
പരത്താനുമില്ലാരുമിന്നു.

27 ദേവേന്ദ്രൻതന്നൊടൊപ്പംബഹുമഹിമയെഴും
ഹിന്തുരാജാക്കളുണ്ട്
ഭാവിച്ചാലാനൃപന്മാർക്ഷണമതിസുഖമാം
രാജയോഗംപരത്താം
ആ വമ്പന്മാരിലാരും കരുണയുടെലവം
വെച്ചിടുന്നില്ലിതിങ്കൽ
എവൻഹാരാജയോഗംസകലദിശിപര–
ത്തീടുവാൻതക്കബന്ധു?

28 ഞാനെമ്മെ ബീയെയോ സൽജഡ്ജിയൊ നൃപനോ
പൂർണ്ണനുലുള്ള പൂജ്യൻ
താനോയൂറോപ്യനോ ഞാനധികധനികനോ
ആയിരുന്നീടിലെന്നെ
താനേമാനിക്കുമെന്നെത്തെറിപറകയുമി-
ല്ലില്ലയോഗംപരത്താൻ
നൂനംരാജാക്കളും തൽപ്രബലരുമധികം
ചേരുമെന്നോട്ടുകൂടി

29 ശക്തിക്കൊത്തകണക്കെയുക്തവഴിയെപ്പാരിൽ
(പരത്തും വിധൌ
ശക്തന്മാർബഹുകർമ്മികാണ്ഡനിരതന്മാരിന്നുശത്രുക്കളും

യുക്തിക്കൊട്ടുമടുത്തിടാത്തവചനംചൊല്ലുന്നഹാപണ്ഡി
തർ
ദിക്കൊക്കിങ്ങിനെഹിന്തുസന്തതിവൃഥാദുഃഖിക്ക
മാറായിഹാ.

30 ഗീതാനിഷ്ക്കാമകർമ്മത്തിനെപ്പൂണ്ടഹഹ സുഖകരം
രാജയോഗംവെടിഞ്ഞാൽ
സ്ഫീതാനന്ദംലഭിക്കാ, പെരുവഴിയതിലാ–
യജ്ഞനൻചത്തപോലെ
പാതംനേരിട്ടുചാകും വിടുകവിടുകഹേ
കർമ്മകാണ്ഡഭ്രമത്തെ.

31 അന്നംഭക്ഷിക്കുവാനീയഖിലമനുജരി–
ങ്ങർഹരാകുന്നവല്ലൊ
തിന്നീടാംപഞ്ചസാരാശിശുവിനുമതുപോൽ
രാജയോഗത്തെയാർക്കും
നന്നായ് ശീലിച്ചുകൊള്ളാം പരമ്പദവിയിൽ
ചേർന്നുദുഃഖങ്ങറംതീർക്കാം
എന്നുംവാഴാം സുഖത്തോടതിനു മുതിരുവിൻ
ലോകരെ നിങ്ങളൊക്ക.

32 കണ്ടേൻകാണേണ്ടമാർഗ്ഗം ശിവശിവശിവനേ
ചൊല്ലുവാൻശക്തിയില്ലേ
ഉണ്ടേനാനന്ദമാകുന്നമൃതമിതുലഭി–
ക്കാത്തതെല്ലൊബുധർക്കും
കൊണ്ടേൻരോമഞ്ചമാകും കവചമിതുയമൻ
കൂടി ഭേദിച്ചിടില്ലാ
ഉണ്ടോ ഹാ രാജയോഗത്തിനു സദൃശമതം
കണ്ടതാരീരസത്തേ.

33 കണ്ടോൻമണ്ടുമോ, കർമ്മകാണ്ഡകഠിനതീക്കുണ്ടിൽ
(വീണീടുമൊ
കുണ്ടാമിണ്ടിപറഞ്ഞുകൊണ്ടുവരുമോ, യോഗത്തെനിന്ദി
ക്കുമോ

പണ്ടുള്ളോരുപറഞ്ഞതൊക്കെ ശരിയെന്നോതീടുമൊ,
ഗീതയും
കൊണ്ടെന്നോട്ടുകയർത്തു ചാടിവരുമോ, മിണ്ടീടുമോ
വല്ലതും.
35 സാരം ഗീതയിലുണ്ടതല്പമധികം നിസ്സാരമാണുള്ളത്
നേരെല്ലമാത്തകൃഷ്ണനാൽ കഥിതമെന്നുള്ളോക്ക മോഹത്തി
നാൽ
പോരിന്നായതെടുത്തുപോരുമവർ തൻമോഹംകളഞ്ഞീട
വാൻ
ഓരോന്യനതഗീതതൻെറയുമഹം സ്വല്പംതെളീച്ചീടി
നേൻ

ബുദ്ധൻ വിഷ്ണുവിൻെറ അവതാരമാണെന്നു ഹിന്തുക്കരം സമ്മതിച്ചിട്ടുള്ളതിന്നു പ്രമാണം,

''ദുഷ്ടയജ്ഞവിഘാതായ പശുഹിംസാനിവൃത്തയെ
ബൌദ്ധരൂപംദധൌയോസൌ തസ്മൈദേവായതേനമഃ

ഇതു ദേവീഭാഗവതത്തിൽ വിഷ്ണുസ്തുതിയിലുള്ള ഒരു പദ്യമാകുന്നു. അൎത്ഥം — യാതൊരു ഭഗവാൻ ദുഷ്ടങ്ങളായ യാഗങ്ങളെ നശിപ്പിപ്പാൻവേണ്ടിയും പശുഹിംസയെ നിൎത്തൽചെയ്‌വാൻവേണ്ടിയും ബുദ്ധരൂപത്തെ ധരിച്ചുവൊ ആ ദേവനായ അങ്ങേക്കു നമസ്കാരം. ഹിന്തുക്കരം അവതാരങ്ങരം എന്നു കരുതി ഇന്നും പൂജിച്ചുവരുന്ന ഒരവതാരത്തിന്നും ബുദ്ധനുള്ളതുപോലെ സമദൃഷ്ടിദയാദി ഗുണങ്ങരം ഇല്ല എന്നതു ഇതരമതക്കാർക്കും ബോദ്ധ്യമാണു. ഇങ്ങിനെ ഇരിക്കുന്ന പരിശുദ്ധബുദ്ധനെ ഹിന്തുക്കളുടെ ദൈവത്തെ കക്കുന്നു കള്ളൻ (ചോരൻ) എന്നും മററും ഹിന്തുക്കരം നിന്ദിച്ചിരിക്കുന്നു. അതിന്നു പ്രമാണം.

''യഥാഹിചോരസ്സതഥാഹിബുദ്ധസ്തഥാഗതം
നാസ്തികമത്രവിദ്ധി
തസ്മാദ്ധിയശ്ശക്യതമഃപ്രജാനാംനനാസ്തികെ
നാഭീമുഖൊബുധസ്സ്യാൽ'

രാമായണത്തിൽ അയോദ്ധ്യാകാണ്ഡത്തിലുള്ള പദ്യമാണു ഇതു്. അർത്ഥം—ചോരനെപ്പോലെതന്നെ ആ ബുദ്ധനും, ബുദ്ധൻ നാസ്തികനാണ് നിരീശ്വരനാണ് എന്നറിയുക. അതുകൊണ്ടു ബുദ്ധമതജനങ്ങൾ വളരെ ഭയപ്പെടണം. വിദ്വാനായവൻ ആ നാസ്തികനിൽ മുഖം കൊടുക്കരുതു (വിശ്വസിക്കരുതു). ഈ മഹാനുഭാവന്റെ അനഘങ്ങളായ അഗണ്യഗുണങ്ങൾ എവിടെ? അസഹ്യമായും അതിതുച്ഛമായും ഇരിക്കുന്ന ഈ നിന്ദാവചനം എവിടെ? ജാതിഭേദവിഗ്രഹാരാധനാദ്യജ്ഞാന കർമ്മങ്ങളെ ഖണ്ഡിച്ച ഒററ സംഗതിയാണ് ഇങ്ങനെ നിന്ദിപ്പാനും കാരണം. ഹിന്തുക്കളുടെ ഇടയിൽ പൂജ്യനാകണമെങ്കിൽ ജാതിഭേദത്തെയും അതിനെ അടിസ്ഥാനമാക്കിയിട്ടുള്ള യാഗവിഗ്രഹാരാധനാദികർമ്മങ്ങളേയും അനുസരിക്കേണം എന്നാൽ ചത്തുപോയാലും ഹിന്തുക്കൾ പൂജിക്കും. ക്ഷേത്രം കെട്ടി ശ്രീകൃഷ്ണശ്രീരാമാദികളെ ഇന്നും പൂജിക്കുന്നില്ലയൊ? ബുദ്ധനിന്ദയല്ലാതെ ബുദ്ധക്ഷേത്രം ഉണ്ടോ? ആടു, കോഴി മുതലായവയെ അറുത്തു ദുർമൂർത്തികളേയും പ്രേതങ്ങളേയും കൂടി പൂജിക്കുന്ന ഹിന്തുക്കൾക്ക് കയ്യും കണക്കുമില്ല. ഇക്കാലത്തിലും മരിക്കുന്ന മഹാസംസാരികളുടേയും മൂത്തകർമ്മാചാര്യന്മാരുടേയും സ്മാരകമായി അനേകായിരം ഉറുപ്പിക ഹിന്തുക്കൾ ചിലവു ചെയ്യുന്നു ബുദ്ധന്റെ സ്മൃതിക്കു ഒററപ്പൈ ചിലവു ചെയ്തിട്ടുണ്ടോ?

ആക്ഷേപം 34 ബുദ്ധൻ നിരീശ്വരനാണ്, നിരീശ്വരന്റെ സ്മാരകമായി ആരെങ്കിലും എന്തെങ്കിലും ചെയ്യുമൊ, നിരീശ്വരനെ നിന്ദിക്കയല്ലയൊ ചെയ്യേണ്ടതു? സ്വാമികളും ആ തരക്കാരൻ തന്നെ, അതുകൊണ്ടല്ലയൊ വിഗ്രഹാരാധനാദി കർമ്മളെ സ്വാമികൾ ഖണ്ഡിച്ചതും. അതുനിമിത്തം എന്തു വന്നുകൂടി. പണ്ടൊരു ബ്രാഹ്മണൻ യാഗംചെയ്‌വാൻ ആട്ടിനെ

പ്പിടിച്ച കൊണ്ടുപോകുമ്പോൾ ക്ഷുദ്രസംഘംഒത്തുകൂടി 'ഇതു ആടല്ല നായാണ' എന്നു പറഞ്ഞു തെററിധരിപ്പിച്ചതുപോലെ കർമ്മിസംഘംഒത്തുകൂടി സ്വാമികളെയും സ്വമികൃതികളേയും തെററിധരിപ്പിക്കുന്നു. അതിന്നു പല ഉപായങ്ങളേയും എടുത്തുവരുന്നു. അതിലൊരുവകയാണ് സ്വാമികളെ ദൂഷിച്ചു എഴുതിയതിന്നു ഒരു കർമ്മാചാര്യനും, ഒരു പണ്ഡിതനും അനുമോദിച്ച് പ്രസിദ്ധം ചെയ്വാൻ പ്രേരിച്ചതും അനുമോദനപത്രം കൊടുത്തതും.

2 ''ശിവയോഗിയോട ചില ചോദ്യങ്ങൾചെയ്തു ഉത്തരം പറവാൻ കഴിഞ്ഞില്ല. തൊണ്ടയിലെ വെള്ളം വററിപ്പോയി. ബ്രഹ്മാനന്ദസ്വാമി ശിവയോഗിയെ കൊണ്ടു ബിംബാരാധനാദികർമ്മങ്ങളെ ഞാൻസമ്മതിപ്പിച്ചു'' എന്നൊരുവക. സ്വാമിയെ കണ്ടിട്ടില്ലാത്ത ഒരു പൊണ്ഡനാണ ഇങ്ങിനെ എഴുതി പണ്ഡിതനാണെന്നു ഞെളിയുന്നതു ഇങ്ങിനെയുള്ള കപടത്തൊഴിൽ കർമ്മകാണ്ഡ രാക്ഷസപ്പരിഷയല്ലാതെ ആർ ചെയ്യും?

3 സ്വാമികളുടെ ശിഷ്യന്മാരെ ചിലരെ വശത്തുവെച്ചു സ്വാമികളേയും സ്വാമികൃതികളേയും ദൂഷിപ്പിക്കുക ശിഷ്യന്മാർ തന്നെ ദൂഷ്യംപറയുമ്പോൾ ജനങ്ങൾ സ്വാമികളെ ക്ഷണത്തിൽ തെററിധരിക്കുമെല്ലൊ എന്നാണ അവരുടെ ആലോചന.

4 അദ്ദേഹത്തിൻെറ ബ്രഹ്മാനന്ദസ്വാമി ശിവയോഗിയുടെ സ്വാത്മപ്രതിപത്തി തുടങ്ങിയുള്ള വൃത്തികളേയും മോക്ഷപ്രദീപാദി പുസ്തകങ്ങളിലുള്ള അത്യബദ്ധങ്ങളായ വിഷയങ്ങളേയും ഓരോന്നോരോന്നായി തെളിയിച്ച കൊണ്ടു ..............എഴുതാൻ വിചാരിക്കുന്നു' എന്നൊരുവക

5 ബിംബപ്രതിഷ്ഠാപനേക്കാൾ ബ്രഹ്മാനന്ദസ്വാമി എത്രയൊ താണനിലയിലാണ് എന്നൊരുവക. അതു

കൊണ്ടു കർമ്മകാണ്ഡഖണ്ഡനം മേലാലങ്ങുന്ന ചെയ്യരുതു. ''കർമ്മിണഃകോടികോടായഃ'' എന്ന പറഞ്ഞ പ്രകാരം കർമ്മികരം കോടികോടിയാണ്. അനേകം ആളുകരംകൂടി ഒരുമ്പെട്ടാൽ ഒരു സത്യവാനെ അസത്യവാൻ എന്നും ഒരു പതിവ്രതയെ വ്യഭിചാരിണിഎന്നും പ്രസിദ്ധമാക്കാൻ പ്രയാസമില്ല. ആ സത്യവാനേയും പതിവ്രതയേയും അറിയാത്തവർ തെററിധരിക്കയും ചെയ്യും. ബ്രാഹ്മണൻ ആട്ടിനെ നായാണെന്നു തെററിധരിച്ചില്ലയൊ? ''ജീവിന്നേവപിശാചതാമുപഗതഃ ഖ്യാതഃ കവിർബൽഹണഃ'' ജീവിച്ചിരിക്കുന്ന പ്രസിദ്ധ ബൽഹണകവിയെ പിശാചാക്കീലയൊ?

സമാധാനം 34 എന്നിലും എന്റെ കൃതികളിലും എന്തെല്ലാമാണു ദോഷം ആരോപിക്കുന്നതു എങ്കിൽ ആരോപിച്ചുകൊള്ളട്ടെ, ബിംബപ്രതിഷ്ഠാപകനേക്കാരം എന്നല്ല ഒരു കഴുതയേക്കാരം താഴ്ന്നവനാണു ബ്രഹ്മാനന്ദസ്വാമി ശിവയോഗി എന്നു് എഴുതി പ്രസിദ്ധം ചെയ്തുകൊണ്ടട്ടെ, ഇനിക്കുഹാനിയില്ല.

ബുദ്ധനെ ''ചോരനെ''ന്നും മററും നിന്ദിച്ചിട്ടും ബുദ്ധന്റെ ശുദ്ധതക്കും ബുദ്ധതക്കും അണുവോളമെങ്കിലും ഹാനി നേരിട്ടിട്ടുണ്ടോ? ഇന്നും സാരഗ്രാഹികളായ സത്തുക്കളുടെ ഇടയിൽ ബുദ്ധൻ പൂർവ്വാധികം വിളങ്ങികൊണ്ടിരിക്കുന്നു. സാരഗ്രാഹികളുടെ ഇടയിൽ എന്റെ കൃതികളും എന്നും വിളങ്ങികൊണ്ടിരിക്കും ബുദ്ധനെ നിരീശ്വരൻ എന്നല്ലാ മഹാജ്ഞാനി എന്നാണ് മനസ്സിലാക്കേണ്ടതു. ''നദേവസ്സ്വാത്മനഃപരഃ'' ആത്മാവിൽനിന്നുവേറിട്ടു ഒരു ദൈവമില്ല എന്നാണു ഈ ഉപനിഷത്തിന്റെ അർത്ഥം. ഇതാണു ബുദ്ധന്റെ സിദ്ധാന്താവും. അതറിയാതെ ബുദ്ധനെ നിരീശ്വരൻ എന്നു നന്ദിക്കുന്നാ ഹിന്തുക്കരം ഹിന്തുമതജ്ഞാനികളേയും നിരീശ്വരൻ എന്നു പറഞ്ഞു നിന്ദിക്കേണം വന്ദിപ്പാൻ പാടില്ല. എന്തുകൊണ്ടെന്നാൽ.

''ഈശ്വരഃപ്രേരിതൊഗച്ഛേൽ സ്വൎഗ്ഗംനരകമേവവാ
സസദൈവപരാധീനഃപശുരേവനസംശയഃ'' എന്നു
വാസിഷ്ഠം

അർത്ഥം—സ്വർഗ്ഗത്തേയോ, ന ര ക ത്തേ യൊ പ്രാപിക്കുന്നത് ഈശ്വരൻ പ്രേരിച്ചിട്ടാണ്; എന്ന് വിചാരിക്കുന്നവൻ ഒരു മൃഗമാണ്. അങ്ങിനെ വിചാരിക്കുന്നവർ എല്ലായ്പ്പോഴും പരാധീനൻതന്നെ, ഇങ്ങിനെ പറഞ്ഞതുകൊണ്ടു വസിഷ്ഠരും നിരീശ്വരനാണെന്നു നിന്ദിക്കേണ്ട ഘട്ടത്തിൽ പണ്ടേ എത്തിയിരിക്കുന്നു.

1 ''ബ്രഹ്മൈവാഹമനീശ്വരഃ''
2 സ്വയമെവെശ്വരസ്തത്വമജ്ഞാത്വാമുഹ്യതെജനഃ
3 മാമേവാഹമനുധ്യായേനാന്യം ദേവംകദാചന

എന്നുശിവജ്ഞാനദീപിക. അർത്ഥം—1. ബ്രഹ്മം തന്നെഞാൻ, ഞാൻ നിരീശ്വരനാണ്. 2. ഞാൻതന്നെ ഈശ്വരൻ, തത്വത്തെ അറിയാതെ ജനം മോഹിക്കുന്നു. 3. ഞാൻ എന്നെത്തന്നെ ധ്യാനിക്കുന്നു. എന്നിൽനിന്നു അന്യമായ ഒരു ദൈവത്തെ ഒരിക്കലും ഞാൻ ധ്യാനിക്കുന്നില്ല ഇങ്ങിനെ പറഞ്ഞ ശിവജ്ഞാനദീപികാകർത്താവും നിരീശ്വരനാണെന്നു നിന്ദിക്കേണ്ടതരത്തിൽ എത്തി. വേദാന്തശാസ്ത്രത്തിൻെറ സിദ്ധാന്തം വേറെ ദൈവമില്ല. താൻതന്നെയാണു ദൈവം = ബ്രഹ്മം എന്നാണല്ലൊ ഇങ്ങിനെ തത്വം ആലോചിക്കുമ്പോൾ ബുദ്ധനെ നിന്ദിച്ചതു ഹിന്തുമതജ്ഞാനി നിന്ദയായിട്ടാണു കല്പിച്ചത്, ''ഈ ദേഹത്തെ ഒഴിച്ച് ആത്മാവു എന്നു ഒന്നില്ല'' എന്നാണ് ബുദ്ധൻെറ പക്ഷം എന്നാക്ഷേപിക്കുന്നതും ശരിയല്ല. മുക്തി എന്ന പദത്തിൻെറ പര്യായനാമമാണു ''നിർവ്വാണം'' എ ന്ന പ ദം ''മുക്തിഃ കൈവല്യ നിർവ്വാണം'' എന്നു അമരകോശം. നി ർ വ്വാ ണ ത്തെ പ്രാപിക്കേണമെന്നു ബുദ്ധൻ പറഞ്ഞിരിക്കുന്നു അതിന്നു മനസ്സിനെ നന്നാക്കുവാൻ ബുദ്ധൻ മററുള്ള മതക്കാരേ

ക്കാറം അധികം നിർബന്ധിക്കയും ചെയ്യിരിക്കുന്നു. അതു കൊണ്ടു മനസ്സു ആത്മസ്വരൂപത്തെ (നിർവ്വാണത്തെ = മുക്തിയെ) പ്രാപിക്കേണമെന്നല്ലയൊ സിദ്ധിച്ചതു? ദേഹത്തെവിട്ടു ആത്മാവില്ലെങ്കിൽ ദേഹനാശത്തോടുകൂടി കാര്യം കലാശിച്ചുവല്ലൊ. നിർവ്വാണം എന്ന മഹാനന്ദാവസ്ഥയുണ്ടെന്നു ബുദ്ധൻ പറയേണ്ട ആവശ്യമുണ്ടോ ഇല്ല കഷ്ടം കഷ്ടം "കല്ലിനെ കഴുകി പൂജിക്കേണം, കാശിക്കു പോകണം, കാവടി കെട്ടണം, വ്രതപട്ടിണി കിടക്കണം, പശുവിൻെറ (ആട്ടിൻെറ) മൂക്കും വായും അടക്കിപ്പിടിച്ചു വൃഷണം തിരുമ്പികൊന്നു യാഗം ചെയ്യണം, മത്സ്യാദികളായ അനാഥ പ്രാണികളെ കൊന്നു ആ മാംസംകൊണ്ടു ശ്രാദ്ധം ഊട്ടി പിതൃപ്രീതി വരുത്തണം. ജാതിഭേദം വേണം, ശൂദ്രനെ തൊട്ടാൽ കുളിക്കേണം അതിലും താഴ്ന്നവൻ അരികിൽ അണഞ്ഞു കൂടാ ആട്ടി ഓട്ടിപ്പായിക്കണം" എന്നും മററുമുള്ള അജ്ഞാനവിധികളെ ഏർപ്പെടുത്തി ജനങ്ങളെ അധഃപതിപ്പിക്കുന്ന അവതാരങ്ങളും ആചാര്യന്മാരും പൂജ്യന്മാർ? ആ അജ്ഞാനസമ്പ്രദായത്തെ അടിയോടെ തട്ടിത്തകർക്കുന്ന മഹാജ്ഞാനി ബുദ്ധൻ മഹാനിന്ദ്യൻ എന്നല്ലയൊ ഹിന്തുക്കൾ തീർച്ചപ്പെടുത്തിയതു്. ഇങ്ങിനെയുള്ള ഹിന്തുക്കളുടെ സന്തതി എന്നെ നിന്ദിക്കുന്നതെല്ലാം എൻെറ പരിശുദ്ധതയെ പ്രകാശിപ്പിക്കുന്നതായിട്ടേ പരിണമിക്കയുള്ളു. അതുകൊണ്ടു കർമ്മവേദാന്തിയോഗികൾ, വാചാമാത്രം എന്നെയും എൻെറ കൃതികളെയും ദൂഷ്യം പറഞ്ഞാൽ പിന്നെക്കുമാഞ്ഞുപോകും. ശിവയോഗിയെ (എന്നെ) ജയിച്ചു എന്നും മററും എഴുതി പ്രസിദ്ധപ്പെടുത്തിയാലെ ഭാവികാലത്തിലുണ്ടാവാൻ പോകുന്ന സാരഗ്രാഹികൾക്കും ഇവരുടെ വികൃതികളെക്കണ്ടു ഇവരെ നിന്ദിച്ചു ചിരിപ്പാനും എൻെറ സുകൃതികളെക്കണ്ടു ആനന്ദിച്ചു വിസ്മയിപ്പാനും അധികം അവകാശമുള്ളു. വിരൂപൻ ഉണ്ടെങ്കിലേ സുന്ദ

രനെ ഗണിക്കൂ. ദുഃഖമുണ്ടെങ്കിലെ സുഖത്തിൻെറ മഹിമ അറിയൂ. ഇരിട്ടുണ്ടെങ്കിലെ വെളിച്ചത്തിന്നും വിലകൂട്ടു.

ആക്ഷേപം 35. യോഗത്തിൽ ചന്ദ്രസൂര്യാഗ്നി നക്ഷത്രാദികളായ പല ജ്യോതിസ്സുകളേയും, ദേവന്മാരേയും, സിദ്ധന്മാരേയും പല വസ്തുക്കളേയും കണ്ടു മണിനാദാദികളെ കേട്ടു എന്നും മററും പല അനുഭവങ്ങളെ ബ്രഹ്മാനന്ദസ്വാമികൾ പറയുന്നു. ദൈവം അദൃശ്യവും അഖണ്ഡവുമായിരിക്കുമ്പോൾ ഇങ്ങിനെ പല പ്രകാരം പറയുന്നതു അസംബന്ധമാകുന്നു'' എന്നു ഭഗവൽഗീതാപാരായണക്കാരായ ചില വേദാന്തികൾ ആക്ഷേപിക്കുന്നു.

സമാധാനം 35. ''അഹമാത്മഗുഡാകേശഃ'' ''ആദിത്യാനമഹം വിഷ്ണു'' ഇത്യാദി ശ്ലോകങ്ങൾകൊണ്ടു ഭഗവൽഗീതാ പത്താം അദ്ധ്യായത്തിൽ ആത്മാവും, സൂര്യനും, ചന്ദ്രനും, സിംഹവും, സമുദ്രവും, അകത്തും പുറത്തും പലതായി കാണപ്പെടുന്ന സർവ്വചരാചരവും ഞാൻ ആകുന്നുവെന്നു കൃഷ്ണൻ പറഞ്ഞിരിക്കുന്നു. ''ബ്രഹ്മൈവജീവ: സകലം ജഗച്ച'' ബ്രഹ്മംതന്നെയാണ് ജീവനും പലപ്രകാരത്തിനു കാണപ്പെടുന്ന ജഗത്തും എന്നു വേദാന്തശാസ്ത്രത്തിലും പറഞ്ഞിരിക്കുന്നു. ആ സ്ഥിതിക്കു യോഗികൾ പലവിധ ജ്യോതിസ്സുകളായിട്ടും നാദങ്ങളായിട്ടും മററും കണ്ടതും കേട്ടതും ഇവരുടെ കൃഷ്ണൻ തന്നെ, അല്ലെങ്കിൽ ബ്രഹ്മംതന്നെ എന്നു തീർച്ചപ്പെടുത്തി ഇരിപ്പാനെ ഭഗവൽഗീതാ കർമ്മവേദാന്തികൾക്കു അവകാശമുള്ളു. ഇവക്കു ആക്ഷേപിപ്പാൻ അവകാശമില്ല. കല്ലും, മരവും, മണ്ണും, മാടും, മശകവും, പാമ്പും ചെമ്പും ചേമ്പും, മേദ്ധ്യവും അമേദ്ധ്യവും എല്ലാം അവരുടെ ബ്രഹ്മമാണ് എന്നു അവർക്കു ലജ്ജയില്ലാതെ പറയാം യോഗികൾ ചിത്തൈകാഗ്ര്യത്തിൽകണ്ട ദിവ്യജ്യോതിസ്വരൂപാദികൾ മാത്രം അവരുടെ കൃഷ്ണനൊ ബ്രഹ്മമൊ

എന്നു പറവാൻ പാടില്ല? പറവാൻ പാടില്ലെങ്കിൽ ബ്രഹ്മത്തിൽ നിന്നു ഭിന്നവസ്തുക്കളാണ് ബ്രഹ്മാനന്ദ സ്വാമി ശിവയോഗിയും യോഗാനന്ദചിഹ്നങ്ങളും, മോക്ഷപ്രദീപാദി സിദ്ധഗ്രന്ഥങ്ങളും എന്നു അവർ തീർച്ചപ്പെടുത്തിക്കൊള്ളട്ടെ അങ്ങിനെ തീർച്ചപ്പെടുത്തിയതുകൊണ്ടായിരിക്കാം നമ്മെ ദൂഷിക്കുന്നത്. അല്ലെങ്കിൽ ''ഏകമേവാദ്വിതീയം'' ഒന്നെ ഉള്ളു രണ്ടില്ല. ആ ഒന്നു (ബ്രഹ്മം) തന്നെയാണു സമസ്തചരാചര ജഗത്തു എന്നു വാദിക്കുന്ന കർമ്മവേദാന്തികൾക്ക ഈ ബ്രഹ്മാനന്ദ സ്വാമിയേയും മററും ദൂഷിപ്പാൻ അവകാശമുണ്ടോ? ആ ദൂഷണം ബ്രഹ്മദൂഷണമായിരിക്കുന്നുവല്ലൊ. ''ബ്രഹ്മത്തിൽ നിന്നു വേറിട്ടു ഒന്നും ഇല്ല എന്നല്ലയോ അവർ പറയുന്നത്'' ''ഏകമേവാദ്വിതീയം'' ഒന്നേഉള്ളു രണ്ടില്ല എന്നു വാക്കുകൊണ്ടു മാത്രം അദ്വൈതികളായിട്ടും പ്രവൃത്തികൊണ്ടു ദ്വൈതികളിലും വെച്ചു ദ്വൈതികളായിട്ടും കാണപ്പെടുന്നതു കഷ്ടം തന്നെ. സ്വപ്നകാലത്തിൽ അനേകം കാഴ്ചകൾ കാണപ്പെടുന്നു. സുഷുപ്തിയിൽ (ഗാഢനിദ്രയിൽ) എത്തിയാൽ അതൊന്നും കാണപ്പെടുന്നില്ല. അപ്പോലെ മനോനിരോധകാലത്തിൽ മനോഹരാനന്ദചിഹ്നങ്ങൾ അനവധി അനുഭവിക്കപ്പെടുന്നു. അവയേയാണു ഞാൻ വർണ്ണിച്ചതു. മനസ്സു ലയിച്ചാൽ ദ്വൈതം കാണപ്പെടുന്നില്ല. അദ്വൈതം തന്നെ. അതു തന്നെ ജീവപരൈക്യം, മുക്തി, നിർവ്വികല്പകസമാധി, നിർവ്വാണം, കൈവല്യം, രാജയോഗം, ആനന്ദപ്രാപ്തി എന്നും മററുമുള്ള പര്യായപദങ്ങളാൽ പറയപ്പെടുന്നത് മനോലയാനന്തരമുള്ള അവസ്ഥയെ പറവാൻ കഴികയില്ല. അതിനെ ഞാൻ വിസ്തരിച്ചിട്ടും ഇല്ല. അതു ബോധാതീതാവസ്ഥയാകുന്നു. അങ്ങിനെ ഇരിക്കെ ''ഞാൻ തേജസ്സിനെ കണ്ടു, നാദത്തെകേട്ടു'' എന്നു ബ്രഹ്മാനന്ദ സ്വാമി പറയുന്നതു അദ്വൈതഹാനിയാകുന്നു. എങ്ങിനെ

എന്നാൽ ''ഞാൻ എന്ന കർത്താവും തേജസ്സു എന്ന കർമ്മവും കണ്ടു എന്ന ക്രിയയും ഇങ്ങിനെ മൂന്നുവിധമായി ട്ടിരിക്കുന്നതുകൊണ്ടു ദ്വൈതമായി'' എന്നു ചിലർ ആക്ഷേപിക്കുന്നു. ഞാൻ പൂർണ്ണമനോലയത്തിന്നു പൂർവ്വം പറഞ്ഞവസ്ഥയെപ്പിടിച്ച് ഇങ്ങിനെ ആക്ഷേപിപ്പാൻ ലേശം അവകാശമില്ല. അസൂയകൊണ്ടു എന്തെങ്കിലും ആക്ഷേപിക്കുക തന്നെ.

ആക്ഷേപം 36. ''കണ്ടവർ മിണ്ടില്ലാ, മിണ്ടിയവർ കണ്ടവരല്ല'' എന്നു പറഞ്ഞപ്രകാരം ''സ്വാനുഭവമുള്ള ജ്ഞാനികൾ താന്താങ്ങൾ അനുഭവിച്ച ആത്മാനന്ദാവ സ്ഥയെ പുറത്തേക്കു വിടില്ല. ബ്രഹ്മാനന്ദസ്വാമി അങ്ങിനെ ചെയ്യുതുകൊണ്ടു അനുഭവസ്ഥനല്ല'' എന്നു ചിലർ ആക്ഷേപിക്കുന്നു.

സമാധാനം 36. അനുഭവിച്ചതിനെ പറവാൻ പാടി ല്ലെങ്കിൽ താന്താങ്ങൾ അനുഭവിച്ച യോഗാനന്ദാനുഭവങ്ങളെ ഘോഷിക്കുന്ന യോഗജ്ഞാനശാസ്ത്രങ്ങൾ എങ്ങിനെ ഉണ്ടായി? ആ ശാസ്ത്രങ്ങൾ ഉണ്ടാക്കിയവർ, അനുഭവസ്ഥ ന്മാരായ ജ്ഞാനികളല്ല, അജ്ഞാനികളാണെന്നു പറയേ ണ്ടിവരുമല്ലൊ കഷ്ടം കഷ്ടം! ഷൾപദങ്ങളല്ലാതെ പുഷ്പ രസത്തെ തവളകൾ അറിയുമൊ പുഷ്പരസത്തെ (മധുവിനെ ശേഖരിക്കുവാൻ തവളകൾക്കു കഴിയുമൊ? നപുംസകന്മാർക്കു സുന്ദരീസംയോഗസുഖം അറിവാനൊ കുട്ടിയുണ്ടാക്കുവാനോ കഴിയുമോ? അപ്രകാരം യോഗാനന്ദ ത്തെ അറിവാനൊ വർണ്ണിപ്പാനൊ ആനന്ദപ്രദമായ ഗ്രന്ഥ ത്തെ നിർമ്മിപ്പാനൊ സ്വാനുഭവസ്ഥന്മാർക്കല്ലാതെ അനുഭവഹീനന്മാർക്കു സാധിക്കുമോ? ഇങ്ങിനെ ദൃഷ്ടതയോടു കൂടി അജ്ഞപക്ഷത്തെ അടിച്ചടക്കുമ്പോൾ ''അഹങ്കാരി യാണ്'' എന്നും മററും ആക്ഷേപിക്കുക ലോകയോഗക്ഷേമ ങ്ങൾക്കു ഉപകരിക്കുന്ന അഹങ്കാരം അത്യന്തം ഉത്തമധർമ്മ മാകുന്നു എന്നാണ് എന്റെ പക്ഷം. എന്റെ അഹങ്കാര

ത്തിൽനിന്നുണ്ടായ കൃതി ഹിന്തുമതത്തിൽ പിടിപെട്ടിരിക്കുന്ന ജാതിഭേദമാകുന്ന കുഷ്ഠരോഗത്തേയും പക്ഷപാതമാകുന്ന പക്ഷവാതരോഗത്തേയും അജ്ഞാനമാകുന്നതിമിരരോഗത്തേയും നീക്കുന്നതിനുള്ള സിദ്ധൌഷധമായിത്തീർന്നിരിക്കുന്നു. ഹിന്തുക്കളെ ഹിംസിക്കുന്ന കർമ്മകാണ്ഡബ്രഹ്മാണ്ഡരാക്ഷസനെ ഹനിപ്പാനുള്ള ദിവ്യാസ്ത്രമായിത്തീർന്നിരിക്കുന്നു. ഹിന്തുമതസമുദ്രത്തിൽ മുങ്ങിപ്പൊങ്ങി മയങ്ങി ദുഃഖിക്കുന്ന സഹോദരന്മാരെ ആനന്ദക്കരയണയിക്കുന്ന തീക്കപ്പലായിത്തീർന്നിരിക്കുന്നു. വല്ല പ്രത്യുപകാരം ചെയ്വാനൊ ഒററപ്പൈപ്പോലും ഫീസ് തരുവാനൊ കഴിയാത്ത ആട്ടുകോഴി മുതലായ അനാഥപ്രാണികളുടെ പക്ഷത്തെ പിടിച്ചു വാദിച്ചു അവയെ ഹിംസാസങ്കടത്തിൽനിന്നു വിടുവിക്കുന്ന വാദിഷ്ഠരായിത്തീർന്നിരിക്കുന്നു. ഇങ്ങിനെ എന്റെ അഹങ്കാരം ലോകത്തിന്നു ഉപകാരമായിട്ടാണു തീർന്നിട്ടുള്ളതു. ആത്മാനന്ദത്തെ അനുഭവിക്കാത്തവരുടെ അഹങ്കാരാത്മപ്രശംസകൾ, പരസ്പരം തൊടുവാനും തൊട്ടതു തിന്നുവാനും കൂടി പാടില്ലാതെ അകററി ആട്ടി ഓടിക്കുന്ന ജാതിഭേദകുഷ്ഠവ്യാധിയേയും ഇഷ്ടംപോലെ സഞ്ചരിപ്പാൻ പാടില്ലാതെ ഒരേ ഭാഗത്തിൽ (ദ്വിജപക്ഷത്തിൽ) കിടന്നു കാലംകഴിക്കേണ്ട തരത്തിലുള്ള പക്ഷഭേദപക്ഷവാതരോഗത്തേയും യഥാർത്ഥവഴി കാണ്മാൻ പാടില്ലാതെ കർമ്മകാണ്ഡക്കുണ്ടിലും കുഴിയിലും ചാടിച്ചു ദുഃഖിപ്പിക്കുന്ന അജ്ഞാനതിമിരരോഗത്തേയും ഹിന്തുമതത്തിന്നു ഉണ്ടാക്കുന്ന അപത്ഥ്യപദാർത്ഥമായിത്തീർന്നിരിക്കുന്നു. ഹിന്തുക്കളെ ഹിംസിക്കുന്ന കർമ്മകാണ്ഡ രാക്ഷസനു ബന്ധുവായിത്തീർന്നിരിക്കുന്നു. ആട്ടു, കോഴി മുതലായ അനാഥപ്രാണികളെ അറക്കുന്നതിന്നു ആയുധമായിത്തീർന്നിരിക്കുന്നു ഇങ്ങിനെ ആത്മാനന്ദാനുഭവമില്ലാത്തവരുടെ അഹങ്കാരാത്മപ്രശംസാകൃതികൾ ലോകത്തിന്നു ഉപദ്രവമായിത്തീന്നി

രിക്കുന്നു. അഹങ്കാരമൊ ആത്മപ്രശംസയൊ എന്താ യാലും ലോകത്തിന്നു ഹിതമായിത്തീരുന്നതു ധർമ്മം, അഹിതമായിത്തീരുന്നതു അധർമ്മം എന്നാണ് എൻെറ സിദ്ധാന്തം. അഹങ്കാരത്തിൻെറ യഥാർത്ഥത്തേയും പ്രയോജനത്തേയും അറിയാതെ അധിക്ഷേപിക്കുന്നവർ എൻെറ മോക്ഷപ്രതീപത്തിലെ ''അഹങ്കാരശങ്കാഖണ്ഡ നപ്രകരണത്തെ ഒന്നു വായിച്ചു നോക്കേണ്ടതാണ് നോക്കി യിട്ടും അധിക്ഷേപിക്കുന്നവർ കണ്ടുകൂടായ്മ (അസൂയ) കൊണ്ടാണു'' ''കണ്ടുകൂടായ്മക്കും കഷണ്ടിക്കും മരുന്നില്ല'' എന്നല്ലയൊ പഴഞ്ചൊല്ലു.

മനസ്സുതന്നെയാണ് സ്വർഗ്ഗവും നരകവും എന്നതിന്നു പ്രമാണം.

''യൽകർമ്മകൃതെദേഹീ തൽഫലപ്രാപ്തയെപരെ
സ്വർഗ്ഗംവാനരകംവാപി വിശത്യേവമനോമയം''

എന്നു ശിവജ്ഞാനദീപികാ.

അർത്ഥം—ദേഹി, താൻചെയ്ത കർമ്മത്തിൻെറ ഫലത്തെ അനുഭവിപ്പാനായിക്കൊണ്ടു മനോരൂപമായസ്വർഗ്ഗത്തേയും നരകത്തേയും പ്രാപിക്കുന്നു. ദൈവം ഈശ്വരൻ, ബ്രഹ്മം, ആത്മാവു, ആനന്ദം എന്നും മററും പല പര്യായ നാമങ്ങളാൽ എന്നാൽ പറയപ്പെട്ടതു ഒരേ ശക്തി യെത്തന്നെയാണ് അല്പബുദ്ധികൾക്കും രാജയോഗ ത്തെ അഭ്യസിക്കാമെന്നതിന്നു പ്രമാണം.

''ഉന്മന്യവാപ്തയെ ശീഘ്രം ഭ്രൂധ്യാനം മമസമ്മതം
രാജയോഗപദംപ്രാപ്തും സുഖോപായോല്പചേതസാം''

എന്നു ഹഠയോഗപ്രദീപികാ ''സർവ്വസാദ്ധ്യസ്സു യോഗോയം എന്നു ശിവജ്ഞാനദീപികാ. അർത്ഥം— വേഗത്തിൽ മനോലയം സിദ്ധിപ്പാനായിക്കൊണ്ടു ഭ്രൂധ്യാനമാണ് എനിക്കു സമ്മതമായിട്ടുള്ളതു. അല്പ ബുദ്ധികൾക്കും രാജയോഗപദത്തെ (ആനന്ദാവ

സ്ഥയെ) പ്രാപിപ്പാൻ ഇതു എളുപ്പത്തിലുള്ള സുഖസാധന മാകുന്നു. 2. ഈ യോഗം സർവ്വന്മാർക്കും സാധിക്കാവുന്ന താകുന്നു. ഈ സ്ഥിതിക്കു ബുദ്ധിമാന്മാർക്കു പറയേണ്ട തുണ്ടൊ? ഇങ്ങിനെ സർവ്വർക്കും സാദ്ധ്യമായ സുഖസാധ നത്തെവിട്ടു ''യോഗഃ കർമ്മസു കൌശലം'' യോഗം കർമ്മങ്ങളിലുള്ള കൌശലമാകുന്നു എന്നാണു ഭഗവൽഗീതയിൽ പറഞ്ഞിട്ടുള്ളത് എന്നു പറഞ്ഞു നിഷ്കാമമായി യോഗവിരോധികളായ യാഗവിഗ്രഹാ രാധനാവ്രതാദികളെ അനുഷ്ഠിക്കുന്നതും നാനാവിധ യോഗാഭ്യാസത്തെ ചെയ്യുന്നതും ''രാജയോഗം'' അതി വിഷമമെന്നു വെറുപ്പു ജനിപ്പിക്കുന്നവിധത്തിൽ രാജയോ ഗത്തിന്റെ അന്തമില്ലാതെ രാജയോഗം എന്നപേരോടുകൂടി പുസ്തകത്തെ എഴുതിവിടുന്നതും 'ബ്രഹ്മാനന്ദസ്വാമി ശിവയോഗി ഭ്രൂധ്യാനത്തെയല്ലയൊ പറഞ്ഞിട്ടുള്ളതു, അതു എന്ത്? എന്നു അഗണ്യമായി പറയുന്നതും, ഭഗവൽ ഗീതായോഗശംസ്ത്രാദികളിൽ കലർന്നുകിടക്കുന്ന കപട പ്രമാണങ്ങളിൽ ഭ്രമിച്ചിട്ടാകുന്നു. ''നാനാകപടശാസ്ത്രേ ഭ്യോമുഹ്യന്തി സുധിയോപിവൈ'' നാനാകപടശാ സ്ത്രങ്ങളാം ഹേതുവായിട്ടു മഹാബുദ്ധിമാന്മാർ കൂടി മോഹാലസ്യപ്പെട്ടുകിടക്കുന്നു എന്നു ശിവജ്ഞാനദീപിക പലേടത്തും പറഞ്ഞതു പരമാർത്ഥംതന്നെ ഈ പരമാത്ഥ ത്തെ ഘോഷിക്കുന്ന ശിവജ്ഞാനദീപികയിലും കപട പ്രമാണങ്ങളെ കലർന്നിരിക്കുന്നു. എന്റെ കൃതികളാൽ ആ കപടപ്രമാണങ്ങളെ കണ്ടുപിടിപ്പാൻ കഴിവുണ്ടായിരി ക്കുന്നു. നോക്കുക.

## പ്രശസ്തി പദ്യങ്ങൾ.

പി. കെ. കുഞ്ഞമ്പുപണിക്കർ.

1 ''ഉള്ളത്തിലുള്ളധിക ഡംഭനിമിത്തമായി
കള്ളപ്രമാണമെഴുതിച്ചിലർ തീർത്തുപണ്ട്

പിള്ളക്കുപോലും മതിനിന്ദ്യമതെന്നുരപ്പാൻ
കള്ളംവെടിഞ്ഞ തെളിയിച്ചതിനായ് തൊഴുന്നേൻ

2 മന്നിങ്കലുള്ള ജഡബുദ്ധികൾ മിക്കപേരും
നിന്ദിച്ചിടുന്നിതു നിമിത്തമഹോ ഭവാനെ
പൊന്നിന്നു പിച്ചളയിതെന്നുരതചെയ്കമൂലം
വന്നീടുമൊ ജഗതി മാററിന്നു ഹാനിതെല്ലും''

ഹെ ആക്ഷേപക! കള്ളപ്രമാണങ്ങളെ കണ്ടുപിടിപ്പാൻ പിള്ളക്കുകൂടി കണ്ണുകൊടുത്ത എൻെറ അഹങ്കാരത്തേയോ ആക്ഷേപിക്കേണ്ടതു, പണ്ഡിതന്മാരുടെ കണ്ണിന്നുകൂടി തിമിരമുണ്ടാക്കി കർമ്മകാണ്ഡാന്ധകൂപത്തിൽ പതിപ്പിക്കുന്ന ഹിന്തുമതഗ്രന്ഥകത്താക്കന്മാരുടെ അഹങ്കാരത്തെയോ ആക്ഷേപിക്കേണ്ടതു്? അജ്ഞാനതിമിരരോഗം ഏതിന്നാണ് പിടിപെട്ടിട്ടുള്ളതു

കലികാലാപവാദഖണ്ഡനപ്രശസ്തിപദ്യങ്ങൾ
(കെ. എം. പണ്ഡിതർ)

1 വന്ദിക്കേണ്ടൊരു ജാതിതന്നെ വിലവെക്കുന്നില്ല കാലംകലി
എന്നോതുന്നതു കേമനാകിലുമഹോ മോക്ഷപ്രദീപത്തിനെ
നന്നായ്നോക്കിയബാലനോടതു പറഞ്ഞാൽ (ബാലനാമത്ത്യനെ
മന്ദാക്ഷത്തൊടു മണ്ടുവാനിടവരുത്തും യുക്തിവാദത്തിനാൽ

2 കലിക്കുദോഷമോതിടുന്ന മാനുഷൻെറ വീശയെ
ക്കരിച്ചുവിട്ടുകൊള്ളമീ പ്രദീപമെന്നപുസ്തകം
കരത്തിലുള്ളവൻ കരുത്ത സിംഹമിന്നു കർമ്മാ-
പ്രമത്തഹസ്തിമസ്തകത്തിനെത്തകത്തുകൊള്ളുവാൻ''

കലികാലാപവാദത്തെ പ്രമാണയുക്ത്യനുഭവപൂർവ്വം ഖണ്ഡിക്കയാൽ ഇങ്ങിനെ പ്രശസ്തിയെ പ്രാപിച്ച

എൻെറ മോക്ഷപ്രദീപത്തേയൊ ആക്ഷേപിക്കേണ്ടതു? ''കാലം കലിയാണ് അതാണ പണ്ടുപണ്ടെയുള്ള ആചാരപ്രമാണങ്ങളെ ഖണ്ഡിക്കുന്നതു, കാലം കലിയാണ് അന്നാണ നീചന്മാർ തലപൊന്തിപ്പാൻ കാരണം' എന്നും മററും പലവിധം അസംബന്ധം പറയുന്ന പ്രമാണപ്രമാണികളെയൊ ആക്ഷേപിക്കേണ്ടത്?

ജാതിഭേദഖണ്ഡനപ്രശസ്തിപദ്യം

എം. കെ. വാരിയർ

1 ദൂരത്തുമാറിമറയേണ്ടവനായ നീയെൻ
ചാരത്തുവന്നു, ശനി, യെന്നഴലാൻചൊല്ലി
ശ്ശൂരത്വമോടു കടുവായ് കലഹിക്കുവോർതൻ
ക്രൂരത്വവു പുതിയബുക്കിതിലസ്തമിക്കും''

അനുഭവപുരസ്സരം യുക്തിയുക്തമായി ജാതിഭേദത്തെ തിലസദൃശം ഖണ്ഡിക്കയാൽ ഇങ്ങിനെ പ്രശസ്തിയെ പ്രാപിച്ച എൻെറ മോക്ഷപ്രദീപത്തേയൊ ആക്ഷേപിക്കേണ്ടതു. ജാതിഭേദത്താൽ ഭേദദൃഷ്ടിയെ വർദ്ധിപ്പിച്ച എന്നെന്നും ഐക്യമത്യം വരാത്തവിധത്തിൽ ഹിന്തുക്കളെ തമ്മിൽതല്ലിപ്പിച്ചു നശിപ്പിക്കുന്ന മനുസ്മൃതി ഭഗവൽഗീതാദി പ്രബന്ധങ്ങളേയൊ ആക്ഷേപിക്കേണ്ടതു? ജാതിഭേദക്ഷയവ്യാധി ഏതിന്നാണ് പിടിപെട്ടിട്ടുള്ളതു?

ഹിംസാനിരോധനപ്രശസ്തിപദ്യം എം. കെ വാരിയർ

1 ''ഹിംസാനിഷേധമതിനുള്ളൊരു യുക്തിചൊല്ലി
കംസാരിവാക്കുമൊരു ക്രൂസലൊഴിഞ്ഞിളക്കം
സംസാരസിന്ധുവിനെഴും കരകണ്ടയോഗി
ഹംസാധിപൻ ജഗതിവന്ദ്യനെവക്കുമെന്നും''

........''ഇവിടെ തിരുവനന്തപുരത്തു ആററുകാൽ എന്ന സ്ഥലത്തു ഒരു ഭദ്രകാളി ക്ഷേത്രം ഉണ്ട്. ഈ ക്ഷേത്രത്തിൽ ആണ്ടുതോറും കുംഭമാസത്തിൽ പാട്ടു തുടങ്ങി പത്താംദിവസം കുരുതി എന്നൊരടിയന്തരം നടന്നുവരിക

പതിവാണ്. ഇതിൽ ഏറെക്കുറെ 100 ആടുകളും 500ന്നു മേൽ കോഴികളും വധിക്കപ്പെട്ടുവരുന്നു. അസ്മാദൃശന്മാരുടെ പ്രസംഗങ്ങളാവട്ടെ എൻെറ സുഭാഷിതരത്നാകരത്തിലെ "കോഴി, ആടു മുതലായ" ഇത്യാദിപദ്യങ്ങളാവട്ടെ ഈ ദുരിതകർമ്മത്തെ നിറുത്തുന്നതിന്നു ശക്തങ്ങളായില്ല അങ്ങിനെയിരിക്കെയാണ് അവിടുത്തെ മോക്ഷപ്രദീപം ആ ദിക്കിലുള്ള ഒരാളുടെ കൈവശം കിട്ടിയതു്. അധികം വിസ്തരിച്ചിട്ടു ആവശ്യമില്ലല്ലൊ ഈ വരുന്ന കുംഭമാസത്തിൽ ഈ ദുഷ്ട കർമ്മം നടത്താൻ പാടില്ലെന്നു ആ ദിക്കുകാർ ഐക്യകണ്ഠ്യേന തീർച്ചപ്പെടുത്തുകയും ഈ കാര്യത്തിൻെറ ത്യാജ്യതയെ വെളിപ്പെടുത്തുന്നതിന്നു ഒരു പരസ്യം മോക്ഷപ്രതീപത്തിലെ ചില ഭാഗങ്ങൾ കൂടി ഉദ്ധരിച്ചു പ്രസിദ്ധപ്പെടുത്തേണമെന്നു നിശ്ചയിക്കയും ചെയ്തിരിക്കുന്നു "പ്രതീപത്തിന് അജ്ഞാനതിമിരാനികരണത്തിൽ എത്രമാത്രം ശക്തിയുണ്ടെന്നതിനുള്ളതിനു് ഇതിലധികം ഒരു ദൃഷ്ടാന്തം വേണമെന്നില്ലല്ലൊ. കെ. സി കേശവപിള്ള.

ഹെ ആക്ഷേപക! ഇങ്ങിനെ ഹിംസയെ നിത്തൽ ചെയ്‌വാനുള്ള ശക്തി ഹിന്തുമതവേദാദികൾക്കുകൂടി ഉണ്ടായില്ലല്ലൊ അങ്ങിനെ പ്രശസ്തിയെ പ്രാപിച്ചു ഹിംസകന്മാരെക്കൂടി ഹിംസയിൽ നിന്നു പിൻവലിപ്പിച്ച അഹിംസാധർമ്മത്തെ പരിപാലിക്കുന്ന എൻെറ സിദ്ധശ്രന്ഥങ്ങളെയൊ ആക്ഷേപിക്കേണ്ടതു? 'യാഗത്തിലും പിതൃകർമ്മങ്ങളിലും ഹിംസിക്കാം' എന്നും, "ഉപാധി ചെയ്യുന്നതു ആത്മാവിന്നു ബാധകമല്ല എന്നും ഉപദേശിച്ചു അഹിംസകന്മാരെക്കൊണ്ടുകൂടി അനാഥപ്രാണികളെ ഹിംസിപ്പിക്കുന്ന ഹിന്തുമതഗ്രന്ഥങ്ങളെയൊ ആക്ഷേപിക്കേണ്ടതു?

ഭിക്ഷാടനഖണ്ഡനപ്രശസ്തിപദ്യം എം. കെ. വാരിയർ

1. "ഭിക്ഷാടനത്തിലിഹ ഭർത്തൃഹരിക്കുവേണ്ട
ശിക്ഷാവിശേഷമഴൽ വിട്ടുവിധിച്ച വിദ്വാൻ

അക്ഷാമചിൽസുഖരതൻ ശിവയോഗി യോഗ-
രക്ഷാപരൻ സുകൃതിമന്നിന്ന മണ്ഡനംതാൻ''

ഭിക്ഷാടനദോഷത്തെ തെളിയിച്ചു ഭിക്ഷയെടുക്കുന്നതിൽ നിന്നു പിൻവലിപ്പിച്ചു ആശ്വസിപ്പിക്കുന്ന എൻെറകൃതിയേയൊ ആക്ഷേപിക്കേണ്ടതു? സന്യസിപ്പിച്ചു ഭിക്ഷയെടുപ്പിച്ചുതനിക്കും അന്യന്മാൎക്കും ഉപദ്രവത്തെ ഉണ്ടാക്കുന്ന കൃതികളേയൊ ആക്ഷേപിക്കേണ്ടതു? ഇന്ത്യയിൽ (ഈ ഭാരത ഖണ്ഡത്തിൽ) എത്ര ഭിക്ഷക്കാരാണ്? എന്തു ഉപദ്രവമാണ്? ദാരിദ്ര്യത്തേയും മടിയേയും കൂടി വൎദ്ധിപ്പിക്കുന്നതല്ലാതെ മററെന്തു ഗുണമാണു ഭിക്ഷാടനത്താൽ സിദ്ധിപ്പാനുള്ളതു?

കൎമ്മകാണ്ഡ(ബ്രഹ്മരാക്ഷസവധ പ്രശസ്തികുമ്മിപ്പാട്ടു

1 ''ഹിന്തുമതത്തെ ബാധിച്ച കൎമ്മ
സ്കന്ധമാകും ബ്രഹ്മരാക്ഷസൻെറ
അന്തത്തെ ജ്ഞാനാസ്ത്രംകൊണ്ടു ചെയ്തലോക
ബന്ധുവാമംഗയെവന്ദിക്കുന്നേൻ

4 നാരായണൻ കൊന്നു രാക്ഷസരെ
ഘോരകൎമ്മകാണ്ഡ രാക്ഷസനെ
വേരോടറുക്കയാൽ അങ്ങും നാരായണൻ
ധീരനാ മംഗയെ വന്ദിക്കുന്നേൻ.

വി. കെ. പത്മനാഭൻ.

ഹേ ആക്ഷേപക! അനേകകോടി കൎമ്മാൎസൈന്യസമേതനായ കൎമ്മകാണ്ഡ ബ്രഹ്മരാക്ഷസനെ ഹനിപ്പാൻ കഴിയാതെ അവനെ ഭയപ്പെട്ടു പൂജിച്ചു അന്യന്മാരെക്കൊണ്ടും പൂജിച്ചു വന്ന അവതാരാദി കൃതികളേയൊ ആക്ഷേപിക്കേണ്ടതു? ആ ബ്രഹ്മരാക്ഷസനെ ജ്ഞാനശസ്ത്രംകൊണ്ടു ഖണ്ഡംഖണ്ഡമായി ഖണ്ഡിച്ചു അഭയത്തെ നൽകുന്നു എൻെറ കൃതികളേയൊ ആക്ഷേപിക്കേണ്ടതു? എൻെറ കൃതിയെ വായിച്ചു അഭിനന്ദിച്ചു എഴുതിയ എഴുത്തുകൾ എത്ര?

ഹ്എൻെറ കൃതിയിൽ പറയും പ്രകാരം അഭ്യസിച്ചു രാജയോഗാനന്ദത്തെ അനുഭവിച്ചു ആനന്ദാതിശയത്താൽ ആശ്ചര്യപ്പെട്ടു എഴുതിയ എഴുത്തുകൾ എത്ര? അതെല്ലാം അച്ചടിപ്പിക്കുന്നതായാൽ കുറച്ചു ദിവസംകൊണ്ടു വായിച്ചു തീരേണ്ട ഒരു മഹാപുസ്തകമായിത്തീരും. അവയിൽനിന്നു കുറച്ചു കത്തുകളെ ആനന്ദസോപാനത്തിൽ ചേർത്തിട്ടുണ്ടു. എൻെറ അഹങ്കാരം രാജയോഗചന്ദ്രനു അവതാര ഭൂമിയായിട്ടാണ് തീൎന്നിട്ടുള്ളതു എന്നുതെളിയിപ്പാൻ രണ്ടുമൂന്നു രേഖകളെ ഇതിലും ചേർത്തുകൊള്ളുന്നു.

മംഗളാശംസാ.

''സ്വാർത്ഥപരന്മാരായ ചില ഹിന്തുക്കളുടെ പ്രാപ്തിക്കുറവും അസമദൃഷ്ടിയും നിമിത്തം ഇതേവരെ പ്രമാണ ഗർത്തങ്ങളിൽ ആണ്ടുകിടന്നിരുന്ന 'രാജയോഗ' ചന്ദ്രൻെറ അവതാര ഭൂമിയായ ബ്രഹ്മശ്രീസ്വാമിപാദങ്ങൾ സർവ്വദാ വിജയിഭവിക്കട്ടെ. സാക്ഷാൽ ജ്ഞാനനിധിയായ തിരുമനസ്സിലേക്കു ഈ ഉത്രാടം തിരുനാൾ അറുപതാമത്തേതാണ്. അജ്ഞാനഘോരതിമിരഹന്തവായും സമദൃഷ്ടി പ്രിയനായും മോക്ഷമാർഗ്ഗപ്രദർശകനായും ഇരുന്നരുളുന്ന ആചാര്യപാദങ്ങൾ ഇനിയും വളരെക്കാലം ആയുരാരോഗ്യങ്ങളോടുകൂടി ലോകത്തിന്നു യോഗക്ഷേമത്തിന്നുവേണ്ടി സർവ്വോൽ കർഷേണ വർത്തിക്കട്ടെ.

വഞ്ചിപ്പാട്ട്

യുക്തിപൂർവ്വം മനുഷ്യർക്കു ശക്തിതത്വം ധരിപ്പിച്ചു
മുക്തിമാർഗ്ഗം തെളിക്കുന്നതേതൊരു മാന്യൻ
മാനസത്തെ നിർവ്വികല്പധ്യാനയോഗമതിലെന്നും
ലീനമാക്കിസ്സുഖിക്കുന്നതേതൊരുമാന്യൻ
അന്തികത്തിലണയുന്നോർക്കന്തരാത്മാവിനെക്കാണി-
ച്ചന്ധവിശ്വാസങ്ങൾ നീക്കുമന്തണനേതൊ
രാജയോഗം തെളിയിച്ചു വ്യാജമെല്ലാമകലിച്ചു

തേജസാവാണിടും യോഗിരാജനമാരൊ
ചണ്ഡനാകുംനീചകർമ്മകാണ്ഡ രക്ഷോവരൻ തന്നെ
ഖണ്ഡനംചെയ്യരുളുന്ന പുണ്യവാനേതൊ
പാരിലജ്ഞാനാന്ധകാരം പാരമായിച്ചമഞ്ഞപ്പോറം
ചാരുമോക്ഷപ്രദീപത്തെ കാട്ടിയതാരൊ
ആമഹാത്മാ ശിവയോഗിസ്വാമികറം തന്നവതാര
ശ്രീമദിക്കുംദിനമാണിന്നറികെല്ലാരും............
............ഷഷ്ടിപൂർത്തിതികയുന്നശിഷ്ടനാമിത്തിരുമേനി
ഷഷ്ടിയല്ലത്രയുംകൂടി പാർത്തരുളേണം
........... യോഗിരാജൻതിരുമേനിരോഗമേശതന്വേലം
ഭാഗധേയാലരുളേണം യോഗമാതാവെ
രാജയോഗത്തരുവിൻെറ ബീജമാകും ശിവയോഗി
രാജനെക്കാത്തരുളേണംകന്മഷഹീനെ............

എറണാകുളം ശിഷ്യന്മാർ ബിദ്വാൻ കവി കറുപ്പൻ.

സു ജ ന മി ത്രം

''ജാതിമതഭേദമെന്നിയെ സർവ്വരേയും യുക്തിയുക്തമായ വാദപ്രതിവാദത്താൽ സമ്മതിപ്പിച്ചു ജ്ഞാനോപദേശം ചെയ്തു അനുഭവപ്പെടുത്തുന്ന ഒരു അവതാര മൂർത്തിയാണു ഈ യോഗിരാജൻ എന്നു സർവ്വരാലും നിസ്സംശയം സമ്മതിക്കപ്പെടേണ്ടതാണു ........ അതുകൊണ്ടു പ്രസ്തുത ദിവ്യപുരുഷൻ ജ്ഞാനശസ്ത്രംകൊണ്ടു അജ്ഞാനോൽഭൂതങ്ങളായിരിക്കുന്ന അനാചാരാദിവനങ്ങളെവെട്ടി വെളുപ്പിച്ചു ലോകത്തെ അന്ധപരമ്പരയിൽനിന്നു മാററി ഐക്യമത്യത്തെരഞ്ജിപ്പിച്ചു യോഗക്ഷേമം വരുത്തി മോക്ഷോപദേശം ചെയ്യേണ്ടതിലേക്കു അനേക ശതവർഷങ്ങറം ശക്തിസമേതം ലോകത്തിൽ സ്ഥിതിചെയ്യേണ്ടതിന്നു പ്രാത്ഥിച്ചുകൊണ്ടു ഇവിടെ വിരമിക്കുന്നു.

സ്വാമിഭക്തൻ

ബ്രഹ്മശ്രീ പരമഹംസബ്രഹ്മാനന്ദസ്വാമി ശിവയോഗി
സൽഗ്ഗുരുപാദ പാദാരവിന്ദങ്ങളിലെ ഏകോത്തര
ഷഷ്ടിപൂർത്തിതിരുനാറം

മംഗളാശംസാപദ്യങ്ങൾ

1 മറകളിൽ മറവായിപ്പെട്ടൊരാ രാജയോഗം
പുറവിലിഹപരത്തീട്ടുള്ള യോഗീശ്വരന്ന്
അറുപതൊടൊരു വർഷം പൂർണ്ണമായ്‌വന്നതിന്നീ-
യറിവുടയമഹാത്മാ വാഴണം ദീർഘകാലം

2 ധർമ്മാധർമ്മമറിഞ്ഞിടാതമിതമാ മജ്ഞാനകർമ്മങ്ങളാൽ
വന്മാലേററുവലഞ്ഞുകൊണ്ടുയിർ വെടിഞ്ഞീടുന്ന മാലോകരെ
നിർമ്മായംനിജബോധശാശ്വതസുഖംനല്കീട്ടുരക്ഷിച്ചിടും
ബ്രഹ്മാനന്ദമഹാശയൻഭുവിവിളങ്ങീടുന്നുയോഗീശ്വരൻ.

3 ക്ഷീരാംഭോരാശിമട്ടിച്ചുഡുപതിയെയെടുത്തന്ധകാരം കെടുത്തി
പ്പാരാകെക്കാന്തിചേർത്താവിധമഖിലമതംമർദ്ദനം ചെയ്യുബുദ്ധ്യാ
പേരാളുംരാജയോഗക്കുളുർമതിയെയുദിപ്പിച്ചൊരീ (പുണ്യവാനാ-
ണ്ടീരാറാറെട്ടുമൊന്നും സുഖമൊടുതികയുന്നിദ്ദിനം (സദ്ദിനംതാൻ

4 മാലോകർക്കെമാലകററി സുഖമുണ്ടാക്കാനെളുപ്പത്തിലായ്
ശീലിപ്പാനുതകുന്നയോഗവഴിയെപ്പാലിച്ചുമാലെന്നിയെ
പാലോടൊന്നനന്തകലർന്നയശസാമൌഢ്യാന്ധകാരംകള-
ഞ്ഞീലോകത്തിനു വെണ്മചേർത്ത ശിവയോഗീന്ദ്രൻ (ചിരംവാഴണം

5 വെള്ളംതീമണ്ണുകാററും ഗഗനവുമിവയാലുള്ളൊരീ (യമ്പലത്തി-
ന്നുള്ളിൽദൈവംവസിക്കെ മുതലുചിലവുചൈതമ്പ (ലത്തെച്ചമച്ചു

കള്ളംകൈവിട്ടുകല്ലിൽക്കവിണ്ണതൊഴുതിടും
(കൂട്ടരെയുക്തിപൂർവ്വം
പിള്ളർക്കുംഹാജയിപ്പാനറിവരുളിയയീയോഗി
(വാഴേണമെന്നും

11—6—1913 ആനന്ദചന്ദ്രോദയ യോഗശാല,
തളാപ്പ്, കണ്ണൂർ.

---

ആലത്തൂർ പരിപാവന സിദ്ധാശ്രമത്തെ അലങ്കരിക്കുന്ന
ബ്രഹ്മശ്രീ പരമഹംസ ബ്രഹ്മാനന്ദശിവയോഗീശ്വരൻ
തിരുമനസ്സിലെ സന്നിധാനത്തിൽ അവിടുത്തെ
ശിഷ്യലോകങ്ങളായ അടിയങ്ങൾ സഭയ
ഭക്തി ബഹുമാനാദരം സമർപ്പിക്കുന്ന

## മംഗളപത്രം.

ഭഗവൻ യോഗിരാജ! കരുണാപയോധെ!

തിരുമേനി സർവ്വോൽകർഷേണവർത്തിച്ചാലും. തിരുമനസ്സിലെ ജന്മർക്ഷമായ ഇന്നു അടിയങ്ങൾക്കു എന്നുവേണ്ടാ സാരഗ്രാഹികൾക്കെല്ലാവർക്കും ഒരു സുദിനമായി ത്തീർന്നിരിക്കുന്നു. തിരുമേനിയുടെ ഈ അവതാരദിവസം, സാരജ്ഞന്മാരെ സന്തൃപ്തന്മാരാക്കിത്തീർക്കുന്നതിന്നു പ്രത്യേക കാരണങ്ങൾ ഉണ്ട് സ്വേച്ഛാപ്രഭുത്വത്തിന്നും സ്വകാര്യസിദ്ധികൾക്കുംവേണ്ടി പുരോഹിതസംഘം ഹിന്തുമതലോകത്തിൽ അവിടവിടെയായിപ്പടുത്തുവെച്ചിരുന്ന ഉപ്പുക്കോട്ടകൾ ജ്ഞാനസാഗരമായ തിരുമേനിയുടെ യുക്തിവാദങ്ങളാകുന്ന അലകളെക്കൊണ്ടു ഇതാ പൂഴങ്ങി വീണുതുടങ്ങിയിരിക്കുന്നു. തത്വാർത്ഥബോധകങ്ങളായ തിരുമനസ്സിലെ ഗ്രന്ഥരത്നങ്ങൾ തിരുമേനിയുടെ ഭൃത്യാനുകമ്പക്കു ഉത്തമദൃഷ്ടാന്തങ്ങളായി സമുല്ലസിക്കുന്നു. ക്ഷണികമായ ഭൌതികാനുഭവത്തെ തൃണവൽ (തൃണംപോലെ)

ഗണിച്ചു തത്വസാരത്തെ അവലംബിപ്പിക്കുവാൻ മോക്ഷപ്രദീപങ്ങളായ സിദ്ധഗ്രന്ഥങ്ങൾക്കല്ലാതെ മറ്റൊന്നിന്നും കഴിഞ്ഞിട്ടില്ല. സത്യത്തേയും സാരത്തേയും സധൈര്യം പ്രതിപാദിക്കപ്പെട്ടിട്ടുള്ളതുകൊണ്ടാണ് അന്യസഹായം കൂടാതെ ആ ഗ്രന്ഥങ്ങൾ ലോകത്തിൽ നിരങ്കുശമായി പ്രചരിച്ചുതുടങ്ങിയിരിക്കുന്നതു. വേദപുരാണേതിഹാസാദിസ്വരൂപമായ ഹിന്തുമതമഹാസമുദ്രത്തിൽ ആര്യമഹർഷിമാർ നിക്ഷേപിച്ചിരുന്ന ആനന്ദമതചന്ദ്രനെ ഉദ്ധരിച്ചിരിക്കുന്ന യോഗീന്ദ്ര! മഹാപ്രഭൊ! മഹാത്മൻ! ഭഗവാന്റെ മഹിമാവിശേഷങ്ങളെ അടിയങ്ങൾ എങ്ങിനെ വർണ്ണിക്കേണ്ടു. വിഷമദ്രുഷ്ടികൾ നട്ടുവളർത്തിയ വൈജാത്യക്കൊട്ടുകാട്ടിന്റെ അന്തരാളത്തിൽ അജ്ഞാനതിമിരാന്ധന്മാരായി കൃത്യാകൃത്യജ്ഞാനമില്ലാതെ താമസപ്രകൃതികളായി കിടന്നിരുന്ന അടിയങ്ങൾ, ഹേ യോഗിരാജൻ! തിരുമനസ്സിലെ കരുണയുടെ ഫലമായ രാജയോഗാനന്ദമതചന്ദ്രന്റെ പ്രകാശമാനങ്ങളായ കിരണകന്ദളങ്ങളാൽ ആനന്ദാഹ്ളാദഭരിതന്മാരായി ത്തീർന്നിരിക്കുന്നു എന്നുള്ളതു ഈ അറുപത്തിമൂന്നാമത്തെ തിരുനാളിൽ പ്രത്യേകം ഉൽഘോഷിക്കട്ടെ. സത്യഗുരോ നമസ്കാര.. സാരവിത്തെ നമസ്ക്കാരം. തിരുമനസ്സിലെ ആയുരാരോഗ്യസൌഖ്യങ്ങളെ അഭിലഷിച്ചുംകൊണ്ടു ഈ എളിയ ശിഷ്യന്മാർ ഇതിനെ ഇവിടെ ഉപസംഹരിക്കുന്നു.

1091 ചിങ്ങം 6-ാംനു-

ഇങ്ങിനെ ആനന്ദലഹരീപരവശന്മാരാക്കി അതിരില്ലാതെ സ്തുതിപ്പിക്കുന്ന രാജയോഗചന്ദ്രന്റെ അവതാരഭൂമിയായ എന്റെ അഹങ്കാരത്തേയൊ ആക്ഷേപിക്കേണ്ടതു, ഈ രാജയോഗചന്ദ്രനെ കർമ്മകാണ്ഡമേഘപടലത്താൽ ഇതേവരെ മറച്ചുവെച്ചിരുന്ന അവതാരാ

ചാര്യപ്രഭൃതികളുടെ അഹങ്കാരത്തേയൊ ആക്ഷേപിക്കേണ്ടതു്? ഹിന്തുക്കളുടെ ഇടയിൽ ആകാശഗമനം ചെയ്‌വാനുള്ള വിമാനം ഉണ്ടായിരുന്നപ്പോൾ അക്കഥ പറഞ്ഞിട്ടു എന്തുഫലം? ഇന്നു ആക്കെങ്കിലും അതുകൊണ്ടു ഉപകാരമുണ്ടോ? ഇല്ല. അപ്പോലെ അസ്തമിച്ചുപോയ രാജയോഗവിമാനത്തെ ഇപ്പോൾ കണ്ടുപിടിച്ചു ജാതിമതഭേദമെന്നിയെ പലരേയും ആ വിമാനത്തിൽ ഏററി ചിദാനന്ദാകാശപദവിയിൽ സഞ്ചരിപ്പിക്കുന്ന എന്റെ അഹങ്കാരത്തേയൊ നിന്ദിക്കേണ്ടതു്. രാജയോഗവിമാനത്തിൽ കരേറുന്ന സഹോദരന്മാരുടെ കാലിൽപിടിച്ചുവലിച്ചു കീഴ്പെട്ടു ഇട്ടു കർമ്മകാണ്ഡ കല്ലിലും മുള്ളിലും ഇട്ടിഴച്ചുകൊല്ലുന്ന ബിംബപ്രതിഷ്ഠാകർത്താക്കന്മാരായ മൂത്ത കർമ്മികളുടെ അഹങ്കാരത്തേയൊ നിന്ദിക്കേണ്ടതു്? സ്വന്തം സമ്പാദ്യത്തിന്നു അവന്നും അവന്റെ തായ്‌വഴിക്കും മാത്രമേ അവകാശമുള്ളു. അന്യന്മാർക്കും അവകാശമില്ല, അപ്പോലെ വേദശാസ്ത്രങ്ങൾക്കു ദ്വിജന്മാർക്കും, തൽസന്തതിക്കും മാത്രമെ അധികാരമുള്ളു. ശൂദ്രന്നു വേദം കേൾപ്പാൻകൂടി പാടില്ല, ദ്വിജന്മാർ പറഞ്ഞതിനെക്കേട്ടു അടിമയായി കിടന്നുകൊള്ളേണം എന്നും മററും നിർബ്ബന്ധിച്ചിട്ടുള്ള ഹിന്തുമതഗ്രന്ഥങ്ങളേയൊ നിന്ദിക്കേണ്ടതു്? ചന്ദ്രൻ എങ്ങിനെ സകല മനുഷ്യർക്കും പൊതുവായിട്ടുള്ളതൊ അപ്രകാരം ആ ചണ്ഡാലപര്യന്തമുള്ള ഹിന്തുക്കൾക്കു എന്നമാത്രമല്ല ക്രസ്ത്യാദി ഭിന്നമതക്കാർക്കും ഹിന്തുവേദം ഒരു പൊതുസ്വത്താണ് എന്നു സ്ഥാപിച്ച എന്റെ മോക്ഷപ്രദീപത്തെയൊ നിന്ദിക്കേണ്ടത് പക്ഷഭേദമാകുന്ന പക്ഷവാതരോഗം ഏതിന്നാണു പിടിപെട്ടിട്ടുള്ളത്? സകല സംസാര വിഷയത്തേയും ഉപേക്ഷിച്ചവക്കല്ലാതെ മോക്ഷമാർഗ്ഗത്തിൽ പ്രവേശിച്ചുകൂടാ എന്നു കല്പിച്ചു ഭയപ്പെടുത്തി സംസാരികളെ മോക്ഷപദവിയിൽനിന്നു

പിൻവലിപ്പിച്ച ദുഃഖിക്കമാറാക്കിയ ഹിന്തുമതമോക്ഷ ശാസ്ത്രങ്ങളെയൊ ആക്ഷേപിക്കേണ്ടത്? ആ ദുഃഖത്തെ നീക്കമാറുപദേശിച്ച സംസാരികളെക്കൂടി രാജയോഗാനന്ദ പദവിയിൽ പ്രവേശിപ്പിച്ച സുഖിപ്പിക്കുന്ന എൻെറ മോക്ഷപ്രദീപാദികളേയൊ ആക്ഷേപിക്കേണ്ടത്? ''അറിവില്ലാത്ത കമ്മികളുടെ ബുദ്ധിക്കു ഭേദം ജനിപ്പിക്കരുത്, വിദ്വാനും അവരോടുകൂടി കമ്മത്തെചെയ്തു യാഗാദി സകല കമ്മങ്ങളേയും അവരെക്കൊണ്ടു ചെയ്യിപ്പിക്കേണ്ണം'' എന്നു വിധിച്ച അറിവില്ലാത്തവർക്കു ഹിന്തുമതത്വത്തെ അറിവാൻ നിർവ്വാഹമില്ലാതെയാക്കി അന്യമതങ്ങളിലേക്കു ഓട്ടിച്ചിട്ടും അജ്ഞാന കർമ്മങ്ങളിൽ അലയിച്ചിട്ടും ദുഃഖിപ്പിക്കുന്ന ഭഗവൽഗീതാദികളേയൊ ആക്ഷേപിക്കേണ്ടത്? അറിവില്ലാത്തവർക്ക് ബുദ്ധിഭേദത്തെ ജനിപ്പിച്ച അറിവിനെ നൽകി ദുഃഖത്തെ അകററി ആശ്വസിപ്പിക്കുന്ന എൻെറ മോക്ഷപ്രദീപാദി കൃതികളേയൊ ആക്ഷേപിക്കേണ്ടത്? ''ഈശ്വരൻ ഉള്ളിലിരുന്നു മായകൊണ്ടു സർവ്വ പ്രാണികളെയും ഭ്രമിപ്പിക്കുന്നു. യാഗാദി കർമ്മങ്ങളാൽ ഈശ്വരൻ പ്രസാദിച്ച ചിത്തശുദ്ധിയെ നല്കും ' ഇത്യാദി വചനങ്ങളാൽ ഈശ്വരൻ എന്തും ചെയ്യിപ്പിക്കുന്നവനാണ് ഈശ്വരൻ പ്രതിഫലേഛുവാണ് പൂജാപ്രിയനാണ്, സംസാരസമുദ്രത്തിൽ മുങ്ങിപൊങ്ങി മയങ്ങി കരകാണാതെ കരയുന്ന തൻെറ കൊച്ചുകുഞ്ഞുങ്ങൾ കൈക്കൂലി കൊടുത്താലെ കരകയററു, അത്ര നിർദ്ദയനാണ്, ഈശ്വരൻ വികൃതിയാണ് സവ്വദുർഗ്ഗുണനിധിയാണ്, എന്നു ആക്ഷേപിപ്പാൻ ഇടവരുത്തിയ ഭഗവൽഗീതാദി വചനങ്ങളേയൊ ആക്ഷേപിക്കേണ്ടത്. 'തണലിനോടു ദേഹത്തെ ചേർത്താൽ ഏവനും താപം നീങ്ങും തണുപ്പും സിദ്ധിക്കും. അപ്രകാരം ആനന്ദത്തോടു ''ഈശ്വരനോടു മനസ്സിനെ ചേർത്താൽ ഏവനും ദുഃഖം നീങ്ങും. ആനന്ദവും സിദ്ധിക്കും. തണലിന്നു പക്ഷഭേദങ്ങൾ ഇല്ല, അപ്രകാരം ഈശ്വരന്നും പക്ഷഭേദാദിദോഷങ്ങൾ ഇല്ല''

ഏന്നുപദേശിച്ച ഈശ്വരനെ കുറാക്കാരനാക്കാതെ ശാശ്വതാനന്ദാവസ്ഥയെ സ്ഥാപിക്കുന്ന എൻെറ മോക്ഷപ്രദീപാദി വചനങ്ങളേയൊ ആക്ഷേപിക്കേണ്ടതു്? സ്വസമുദായത്തിൻെറ ഉന്നതിക്കു ജ്ഞാനവിശേഷത്തെയാണു ഉണ്ടാക്കി കൊടുക്കേണ്ടതു എന്നറിയാതെ ബ്രാഹ്മണർ കാട്ടികൂട്ടുന്നതുപോലെ കാണിക്കുന്നതാണ് ഉന്നതി എന്നു കരുതി ബിംബപ്രതിഷ്ഠയെ ചെയ്തുകൊടുത്തു പൂണുനൂലിടുവിച്ചു മൂലത്താർ ഉടുപ്പിച്ചു ശാന്തിക്കോലം കെട്ടിച്ചു വിടുന്ന ശ്രുദ്രാദി സമുദായാചാര്യന്മാരുടെ പ്രവൃത്തിയേയൊ ആക്ഷേപിക്കേണ്ടതു്? ജാതിമതഭേദമെന്നിയെ സർവ്വസമുദായത്തിന്നും യോഗജ്ഞാനവിശേഷത്തെ നൽകുന്ന എൻെറ കൃതികളേയൊ ആക്ഷേപിക്കേണ്ടതു്? മലയാള തറവാടുകളിലെ ചില കാരണവന്മാർ കഞ്ഞികൂടി കൊടുക്കാതെ കുഞ്ഞുകുട്ടി സഹിതം കുടുംബത്തെ പട്ടിണിയിട്ടു പരിതപിക്കുന്നതുപോലെ ഏകാദശ്യാദി വ്രതങ്ങളാൽ ഹിന്തുക്കളെപട്ടിണിയിട്ടും പരിതപിപ്പിക്കുന്ന കർമ്മകാണ്ഡക്കാരണവരേയൊ ദൂഷിക്കേണ്ടതു്? ആ കാരണവരുടെ കൈകാര്യത്തെ ദുർബ്ബലപ്പെടുത്തി സുഖഭോജന സന്തുഷ്ടന്മാരാക്കി ആനന്ദിപ്പിക്കുന്ന എൻെറ മോക്ഷപ്രദീപന്യായാധിപതിയേയൊ ദൂഷിപ്പിക്കേണ്ടതു്?

''സുഖഭോജനസന്തുഷ്ടോ ദേഹരക്ഷണതൽപരഃ
സാക്ഷീഭൂതശ്ചാഭ്യസേൽധീമാൻ ശിവയോഗമനുത്തമം''

ദേഹഹിതമായ ഭക്ഷണത്തെ കഴിച്ചു ദേഹത്തെ സംരക്ഷിച്ചുകൊണ്ടു, സന്തുഷ്ടനായിമനസിന്നുസാക്ഷിയായിരുന്നുംകൊണ്ടു ഉത്തമോത്തമമായ രാജയോഗത്തെ അഭ്യസിക്കേണമെന്നല്ലയൊ ഈ പ്രമാണത്തിൻെറ അത്ഥം? വെയിലും, മഴയും, മഞ്ഞും, കാററും മററും ഏററ ഏററവും ദുഃഖിച്ചു ക്ഷേത്രതീർത്ഥഭ്രമത്താൽ ദിശിദിശി ഭ്രാന്തന്മാരെപ്പോലെ ഹിന്തുക്കളെ ഓടി അല

യിക്കുന്ന കർമ്മകാണ്ഡദുർദേവതയേയൊ നിന്ദിക്കേണ്ടത്? ആ ദുർദേവതാബാധയെ നിർത്തി ഗാത്രക്ഷേത്ര തീർത്ഥത്തിൽ മുക്കി ആനന്ദിപ്പിക്കുന്ന എന്റെ മോക്ഷപ്രദീപദിവ്യശക്തിയേയൊ നിന്ദിക്കേണ്ടത്? ''വേദശാസ്ത്രാദികളിൽ പറഞ്ഞിട്ടുള്ളതിനെപ്പററി നമുക്ക എന്താ ആലോചിപ്പാനുള്ളത്? അതെല്ലാം ഈശ്വരനാലും മഹർഷിഭൃതികളാലും വിധിക്കപ്പെട്ടതും നമ്മുടെ പൂർവ്വന്മാരാൽ ആചരിക്കപ്പെട്ടതും അല്ലയൊ? എന്നും മററും അഭിപ്രായപ്പെട്ടു ജാതിഭേദവിഗ്രഹാരാധനാദികളുടെ ദോഷത്തെപ്പററി അണുവോളവും ആലോചിപ്പാൻകൂടി അനുവദിക്കാതെ അനേകംപേരെ അന്ധവിശ്വാസത്തിൽതന്നെ ആണ്ടുകിടക്കുമാറാക്കുന്ന പണ്ഡിതന്മാരുടെ കൃതികളെയൊ ആക്ഷേപിക്കേണ്ടത്? ആ പണ്ഡിതന്മാരുടെ അഭിപ്രായത്തേയും കൃതികളേയും, അന്ധവിശ്വാസത്തേയും അടിയോടെ തട്ടിത്തകർത്തു അസാരാംശത്തെ നീക്കി സാരാംശത്തെ കണ്ടുപിടിപ്പാൻ ബുദ്ധിശക്തിയുക്തികളേയും, ആലോചനയേയും, ആനന്ദത്തേയും നൽകുന്ന എന്റെ കൃതികളേയൊ ആക്ഷേപിക്കേണ്ടത്? എന്റെ കൃതികളെ വായിച്ചു ബഹുപേർ അന്ധവിശ്വാസത്തെ വിട്ടു ''ആനന്ദചന്ദ്രോദയാ''ദി രാജയോഗശാലകളെ ഏർപ്പെടുത്തിയിരിക്കുന്നു. അവർ അനുഭവിച്ച ആനന്ദാതിശയാവസ്ഥയെ ആനന്ദസോപാനത്തിൽ കൊട്ടിഘോഷിച്ചിരിക്കുന്നു. ഇങ്ങിനെ രാജയോഗാനന്ദത്തെപററി ആശ്ചര്യപ്പെട്ടു അളവില്ലാതെ പ്രശംസിപ്പാനൊ ഒരു രാജയോഗശാലയെ ഏർപ്പെടുത്തുവാനൊ ഭഗവൽഗീതാദിപാരായണക്കാർക്കൊ, ഹിന്തുമതവേദശാസ്ത്രികളെല്ലാം അരച്ചു കലക്കി ആചമിച്ച ആചാര്യവര്യന്മാർക്കൊ, ഞാൻ യോഗി, ഞാൻ ജ്ഞാനി ഞാൻ അന്താനന്ദൻ, ഞാൻ ഇന്താനന്ദൻ, ഞാൻ അമിതാനന്ദൻ, ഞാൻ സ്വാമിയാർ, ഞാൻ പരമഹംസൻ എന്നും മററും വലിയ വലിയ പേരിനെ സമ്പാ

ദിച്ച കെങ്കേമന്മാർക്കൊ. പ്രഭുപ്രമാണിപ്രഭൃതികൾക്കൊ ഇതേവരെ സംഗതി വന്നുവൊ? ഇല്ല. എന്റെ പുസ്തകത്തെ വായിച്ചവർക്കല്ലയൊ അതിന്നു സംഗതി വന്നത്? ഈ ഏക സംഗതി കൊണ്ടുതന്നെ ഹിന്തുമതവേദശാസ്ത്രാദികളെക്കാൾ അജ്ഞാനതിമിരനിരാകരണത്തിലും ആനന്ദാതിശയദാനത്തിലും അധികശക്തിവിശേഷം എന്റെ മോക്ഷപ്രദീപാദികൾക്കു ഉണ്ടെന്നുള്ളതു പ്രത്യക്ഷപ്പെട്ടിരിക്കുന്നുവല്ലൊ. മേൽപറയപ്പെട്ട യോഗ്യന്മാർക്കു യോഗാനന്ദത്തെ അനുഭവിപ്പാൻ സംഗതിവന്നിരുന്നു എങ്കിൽ അവർ അതിനെ പ്രശംസിക്കും. യോഗശാലകളെ ഏർപ്പെടുത്തും, യോഗത്തെ പ്രചരിപ്പിപ്പാൻവേണ്ടി എന്തും ചെയ്യും. എന്നതിനെ ഒരു ദൃഷ്ടാന്തംകൊണ്ടു ഞാൻ തെളിയിക്കാം. "അധര മധുവധൂനാംഭാഗ്യവന്തഃ പിബന്തി" "നീവിമോക്ഷഹിമോക്ഷഃ" സ്ത്രീകളുടെ അധരമധുവിനെ പാനംചെയ്യുന്നവർ ഭാഗ്യവാന്മാരാകുന്നു. സ്ത്രീകളുടെ നീവിയെ മോചിക്കുന്നതാണു (തുന്നിക്കുത്തഴിക്കുന്നതാണു) മോക്ഷം എന്നു മഹാകവികൾ വർണ്ണിച്ചിരിക്കുന്നു. സ്ത്രീകളുടെ കചകുചാദികളായ ഓരോ അംഗങ്ങളെപ്പററി വർണ്ണിച്ച കവിതകൾ കെട്ടിട്ടുള്ളതിന്നും കയ്യും കണക്കുമില്ല, ഇന്നും അങ്ങിനെതന്നെ. സ്ത്രീവിഷയത്തിലേക്കു സർവ്വസ്വത്തിനേയും ജീവിതത്തേയുംകൂടി സമർപ്പണം ചെയ്യുന്നു. സ്ത്രീസംഗസുഖത്തെ അനുഭവിച്ചതുകൊണ്ടാണു ഇങ്ങിനെ ചെയ്യുന്നതും ചെയ്തിട്ടുള്ളതും ഇതുപോലെ ആത്മസംഗസുഖത്തെ (യോഗാനന്ദത്തെ) അനുഭവിച്ചിരിക്കുന്നു എങ്കിൽ ഇന്നുള്ളവർ അനേക കവിതകൾകൊണ്ടു യോഗാനന്ദത്തേയും അതിരില്ലാതെ സ്തുതിക്കുമായിരുന്നു. പണത്തെ തൃണംപോലെ ഗണിക്കാതെ യോഗശാലകൾക്കും യോഗപ്രചാരത്തിന്നുംവേണ്ടി വീശി എറിയുകയും ചെയ്യുമായിരുന്നു. യാഗവ്രതവിഗ്രഹാരധനാദികർമ്മങ്ങൾ യോഗവിഘ്നങ്ങളാകുന്നു. യോഗ

ജ്ഞാനത്തിന്നു ഒരിക്കലും ഒരുവിധത്തിലും ആദിപടവാക യില്ല എന്നും കൊട്ടിഘോഷിക്കമായിരുന്നു. അങ്ങിനെ ചെയ്യുന്നതോ ഇല്ല. ആ ആനന്ദപ്രദമായ യോഗത്തിൻെറ സ്മാരകമായിട്ടെങ്കിലും ഒററയോഗശാലയെ ഏർപ്പെടുത്തി യിട്ടുണ്ടോ? അതും ഇല്ല. എന്നല്ലയോഗവിരോധികളായ യാഗവിഗ്രഹാരാധനാക്ഷേത്ര നിർമ്മാണാധികാരങ്ങൾ വേണ്ടി അനേകായിരം ഉറുപ്പിക ചിലവുചെയ്തുകൊണ്ടും ഇരിക്കുന്നു. ''യോഗം ആദിയിൽ അഭ്യസിച്ചുകൂടാ, ഏവ ക്കും അഭ്യസിച്ചുകൂടാ ആദിയിൽ വിഗ്രഹാരാധനാദികളാ ണവേണ്ടതു'' എന്നു പ്രസംഗംകൊണ്ടും പുസ്തകമെഴുതിയി ട്ടും പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നു. യോഗപ്രസിദ്ധ വിസ്മയാനന്ദചിഹ്നങ്ങളായ മണിനാദജ്യോതിസ്സുകളെ നാം വർണ്ണിച്ചതിനെ കേട്ടു ''ചെകിടപ്പ്' എന്ന കണ്ണുരോഗം കൊണ്ടാണു നാദം കേൾക്കുന്നതു, നേത്രരോഗംകൊണ്ടാണു സൂര്യാദിജ്യോതിസ്സുകളെ കാണുന്നതു'' എന്നു എഴുതി പ്രസിദ്ധം ചെയ്തിരിക്കുന്നു. ഇപ്രകാരമെല്ലാം ചെയ്ത വരും ചെയ്യുന്നവരുമായ കർമ്മവേദാന്തി യോഗികൾ സ്വപ്നേപി യോഗാനന്ദത്തെ അനുഭവിച്ചവരല്ലാ എന്നതു അവരുടെ വ്യാപാരംകൊണ്ടുതന്നെ തെളിയുന്നുവല്ലൊ അനുഭവിച്ചവരാണെങ്കിൽ യോഗത്തെ ഉദ്ധരിക്കാതെ മേൽപറഞ്ഞ പ്രകാരം യോഗത്തിന്നു വിരോധമായി പ്രവൃത്തിക്കുമോ? സ്ത്രീ വിഷയത്തിൽ ആസക്തൻ അതിന്നു വിരോധമായി പ്രവൃത്തിക്കു ന്നുണ്ടോ? കള്ളുകുടിയനും കഞ്ചാവുകുടിയനും കൂടി കുടിക്കു വിരോധത്തെ ചെയ്യുന്നുണ്ടോ? ഇല്ല. എന്നല്ല സ്ത്രീമദ്യ പാനാദി വിഷയങ്ങളിൽ ലജ്ജയില്ലാതെ അനവധി പണത്തെ നശിപ്പിക്കുന്നു, കായത്തേയും കെടുക്കുന്നു. രസം പിടിപെടുകയാൽ നികൃഷ്ടവിഷയങ്ങളിൽകൂടി ഇങ്ങിനെ ജനങ്ങൾ പ്രവൃത്തിക്കുമ്പോൾ രാജയോഗരസം പിടി പെട്ടാൽ പിന്നെ പറയേണ്ടതുണ്ടോ? അതിൽ രസിച്ചു

അതിനെ എല്ലാവർക്കും ഉപകാരപ്പെടുത്തുവാൻ ശ്രമിക്കുന്നതല്ലാതെ പണ്ഡിത പ്രഭൃതികൾ ക്ഷേത്രനിർമ്മാണ വിഗ്രഹാരാധനാദി ദുഃഖകർമ്മങ്ങളിൽ ജനങ്ങളെ ഒരിക്കലും ചാടിക്കയില്ല. നാളികേരത്തിൻെറ അന്തർഭാഗത്തിലുള്ള ആസ്വാദ്യാംശത്തെ ഭുജിച്ചവർ ആദ്യം ചകിരി തിന്നേണം, പിന്നെ ചിരട്ട തിന്നേണം അതിന്നുശേഷമെ അന്തർ ഭാഗത്തിലുള്ള അംശം തിന്നുകൂട എന്നുപദേശിച്ചു കുട്ടികളെ കഷ്ടത്തിൽ പെടുത്തുകയില്ല. ചകിരിയും, ചിരട്ടയും തിന്നേണം എന്നുപദേശിക്കുന്നതു പോലെയാണു ആദിയിൽ വിഗ്രഹാരാധനാദി കർമ്മങ്ങളെ അനുഷ്ഠിക്കേണമെന്നു വിധിക്കുന്നതു. ഇങ്ങിനെയുള്ള കർമ്മകാണ്ഡ പ്രവർത്തകന്മാരുടെ ശാസ്ത്രാർത്ഥജ്ഞാന സാമർത്ഥ്യത്തേയും വാചാലതയേയും വ്യാഖ്യാനങ്ങളേയും, തർജ്ജമകളേയും, സർട്ടിഫിക്കറ്റുകളയും കേണ്ടു ഭ്രമിച്ചു ഇവർ പറയുന്നതു പരമാർത്ഥമെന്നു വിശ്വസിച്ചു സുഖസാദ്ധ്യമായയോഗത്തെവിട്ടു ദുഃഖകർമ്മകാണ്ഡത്തിൽ പതിക്കരുതു. ഇവർ താഴെ പറയുന്ന ശ്ലോകത്തിന്നു ഉദാഹരണ ഭൂതന്മാരാകുന്നു.

''യേത്തുവിദ്യാർത്ഥവിജ്ഞാനെ വിദ്വാംസ ഇതികീർത്തിതാഃ
ആത്മതത്വംനജാനന്തി ദർവീപാകരസംയഥാ''

എന്നു അമനസ്കഖണ്ഡം. അർത്ഥം—ശാസ്ത്രങ്ങളുടെ അർത്ഥത്തെ അറിയുന്നതുകൊണ്ടു വിദ്വാന്മാർ എന്നു ശ്രുതിപെട്ടവർ ദർവി (ചട്ടുകം) പാകം ചെയ്യുന്ന പദാർത്ഥത്തിൻെറ രസത്തെ അറിയാത്തതുപോലെ ആനന്ദതത്വത്തെ അറിയാത്തവരാകുന്നു. ആനന്ദതത്വത്തെ അറിയാത്ത ഇത്തരം വാചാ ജ്ഞാനികളുടെ കൃതികളെക്കണ്ടു കർമ്മികൾ കിടകിടെ വിറക്കുന്നു. അതിന്നു പ്രമാണം,

''ഇദംപാപമിദംപുണ്യമിതിബിഭ്യതികർമ്മാഃ
ദൃഷ്ടാകൈതവശാസ്ത്രാണിവാഗ്ഡംഭഘടിതാനിവൈ''

''തേഷാംഗത്യന്തരംസിദ്ധം ജന്മമൃത്യുജരാസ്പദം''

എന്ന ശിവജ്ഞാനദീപികാ അത്ഥം—പണ്ഡിതം മാനികളാൽ നിമ്മിക്കപ്പെട്ട കപടശാസ്ത്രങ്ങളെ കണ്ടിട്ടു ''ഇതു പാപം ഇതു പുണ്യം'' എന്നിങ്ങനെ കർമ്മികൾ ഭയപ്പെടുന്നു. അവർക്കുള്ള ഗതി ജനനമരണ ജരാദുഃഖം തന്നെ. ഇത്രയും പറഞ്ഞതു ആട്ടിനെ നായാക്കിയതു പോലെയും ജീവിച്ചിരിക്കുമ്പോൾ തന്നെ പ്രസിദ്ധപ്പെട്ട ബൽഹണകവിയെ പിശാചാക്കിയതുപോലെയും എന്നെയും എന്റെ രാജയോഗാനന്ദ കൃതികളെയും തെററിധരിപ്പിക്കുന്ന കർമ്മവേദാന്തിയോഗി പ്രഭൃതികളുടെ ദുസ്സാമത്ഥ്യമാകുന്ന മേഘപടലത്താൽ ഇനിയും രാജയോഗചന്ദ്രൻ തീരെ മറഞ്ഞു സർവ്വത്ര അജ്ഞാനതിമിരം വന്നുമൂടാതെ ഇരിപ്പാൻവേണ്ടിയാകുന്നു. ആത്മപ്രശംസക്കു വേണ്ടിയല്ല. ആത്മപ്രശംസാ എന്നതിന്നു അത്ഥം—ആത്മാവിനെ പ്രശംസിക്കുക = തന്നെ പുകഴ്ത്തുക എന്നാകുന്നു. തന്നെപ്പുകഴ്ത്തികളാണു ആത്മപ്രശംസകന്മാരാണു ഹിന്തുക്കൾ എന്തുകൊണ്ടെന്നാൽ ''ഞങ്ങൾ ആര്യന്മാരാണു = ശ്രേഷ്ഠന്മാരാണു'' എന്നു ഹിന്തുക്കൾ പ്രശംസിക്കുന്നു, അന്യന്മാർ ശ്രേഷ്ഠന്മാരല്ലാ എന്നും തീർച്ചപ്പെടുത്തിയിരിക്കുന്നു, അതുകൊണ്ടാണ് കൃസ്ത്യാദി ഭിന്നമതക്കാരെ ആരേയും ഹിന്തുക്കളുടെ ക്ഷേത്രാദികളിൽ കടത്താത്തതും ഹിന്തുമതത്തിൽ ചേത്താത്തതും അവരോടു കൂടിക്കഴിയാത്തതും, അവരെ തൊട്ടാൽ കുളിക്കുന്നതും. ഇങ്ങിനെ ചെയ്യുന്ന ഹിന്തുക്കളെപ്പോലെ ഭേദദൃഷ്ടിയുള്ള തന്നെപ്പുകഴ്ത്തികൾ (ആത്മപ്രശംസകന്മാർ) ലോകത്തിൽ ഒരു മതക്കാരും ഇല്ല. ഈ സ്ഥിതിക്കു ഞാൻ ആത്മപ്രശംസകനായിത്തീർന്നാൽ കൂടിയും ആക്ഷേപിപ്പാൻ അവകാശമുണ്ടോ? ഹിന്തുക്കളുടെ ആത്മപ്രശംസയാകുന്ന സാംക്രമികരോഗം (പകച്ചവ്യാധി) എന്നേയും പിടിപ്പെട്ടു എന്നു സമാധാനിപ്പാനല്ലയൊ അവകാശമുള്ളത്? ഞാൻ ഈശ്വരനാണു ഞാൻ അവതാരമാണ്, ഞാൻ ലോകഗുരുവാണ്, എന്നെ പൂജിക്കേണം, എന്നെ നമസ്കരിക്കേണം എന്നും മററും

അനേക വിധത്തിൽ ഹിന്തുമതകർത്താക്കന്മാർ ആത്മപ്രശംസയെ ചെയ്തിരിക്കുന്നു. ഞാൻ അങ്ങിനെ ചെയ്തിട്ടില്ല. അഥവാ അങ്ങിനെ ഞാൻ ആത്മപ്രശംസയെ ചെയ്താൽക്കൂടിയും എന്നെ ആക്ഷേപിപ്പാൻ അവകാശമുണ്ടോ? ഹിന്തുമതകർത്തൃപ്രഭൃതികളുടെ ആത്മപ്രശംസയാകുന്ന സാംക്രമികരോഗം എന്നേയും പിടിപെട്ടു എന്നു സമാധാനിപ്പാനല്ലയൊ അവകാശമുള്ളതു? ഹിന്തുക്കളുടേയും ഹിന്തുമതകർത്താക്കന്മാരുടേയും ആത്മപ്രശംസാ, എത്രയോ യോഗ്യതയുള്ള ഈ ഇന്ത്യാഭൂമിദേവിയെ (ഭാരതഖണ്ഡത്തെ) ജാതിഭേദകുഷ്ഠരോഗിണിയും പക്ഷഭേദപക്ഷവാതരോഗിണിയും അജ്ഞാനതിമിരരോഗിണിയും കർമ്മകാണ്ഡദുർദ്ദേവതാവിഷ്ടയുമാക്കി നികൃഷ്ടയാക്കിത്തീർക്കുന്നതുപോലെ എൻെറ ആത്മപ്രശംസാ ദൂഷിപ്പിക്കുന്നില്ല. ഈ ഭൂദേവിയെ പ്രസ്തുത കുഷ്ഠരോഗദുഷ്ടദേവതാബാധയിൽനിന്നു വിമുക്തയാക്കി രാജയോഗ രാജിതയാക്കി വിശിഷ്ടയാക്കുന്നതാണ് എൻെറ ആത്മപ്രശംസ

ജാതിഭേദാദികൾകൊണ്ടു ഈ ഭൂദേവിയെ നികൃഷ്ടയാക്കീട്ടുണ്ട്. (ഹിന്തുക്കൾ പതിച്ചിട്ടുണ്ട്) എന്നതു അനുഭവസിദ്ധമാണ് അതിന്നു പ്രമാണം വേണ്ട. എങ്കിലും ഒന്നിരിക്കട്ടെ.

''ഏതസ്മിൻഭാരതേവർഷേ നാനാകർമ്മപ്രവർത്തകാഃ
ജാതിമാനാഭിഭൂതാശ്ചകൃതഘ്നസ്സത്യവർജ്ജിതാഃ''

എന്നു ശിവജ്ഞാനദീപികാ. അർത്ഥം — ഈ ഭാരതഖണ്ഡത്തിലുള്ളവർ യാഗവിഗ്രഹാരാധനാദി നാനാകർമ്മ പ്രവർത്തകന്മാരാകുന്നു ജാതിഭേദാഭിമാനത്താൽ പരവശപ്പെട്ടവരാകുന്നു. കൃതഘ്നന്മാരാകുന്നു (കൃതം ഘ്നന്തീതി കൃതഘ്നാഃ) ചെയ്തതിനെ നശിപ്പിക്കുന്നവരാകുന്നു. എന്നാൽ മഹാത്മാക്കൾ ചെയ്ത യോഗജ്ഞാനത്തെ കെടുത്തവരാകുന്നു എന്നുസാരം സത്യം വിട്ടവരാകുന്നു = സത്യത്തെ ആത്മസ്വരൂപത്തെ പ്രാപിക്കാത്തവരാകുന്നു എന്നഭിപ്രായം യോഗജ്ഞാനത്തെ വിട്ടു ജാതിഭേദാചാര വിഗ്രഹാരാധനാദി കർമ്മങ്ങളിൽ

പെട്ടാൽ സത്യത്തെ വിട്ട വട്ടത്തിൽ തിരിയുക എന്നല്ലാതെ മറെറന്തു ഗതി? കോംക്കുക.

''സ്വസ്വവര്ണ്ണാശ്രമാചാരനിരതാഃ സർവ്വമാനവാഃ
നജാനന്തി പരം ധർമ്മം വൃഥാനശ്യന്തിർഡാംഭികാഃ''

(എന്നു ഗാരുഡം) അർത്ഥം — ഞാൻ ഇന്ന ജാതി, ഞാൻ ഇന്ന ആശ്രമി, എൻെറ ആചാരം ഇന്നത് എന്നിങ്ങനെ അവനവൻെറ ജാത്യാചാരങ്ങളിലും ആശ്രമാചാരങ്ങളിലും ശ്രദ്ധിച്ചിരിക്കുന്ന മനുഷ്യന്മാരാരും മോക്ഷധർമ്മത്തെ അറിയുന്നില്ല.

അഭിമാനികളായി വൃഥാ നശിച്ചുപോകുന്നു. ഈ പ്രമാണത്തിന്നു ഉദാഹരണഭൂതന്മാരായിട്ടുതന്നെ ഹിന്തുക്കാം കാലം കഴിക്കുന്നതു കഷ്ടംതന്നെ. പണ്ടുപണ്ടേയുള്ള കർമ്മഠന്മാരുടെ അവസ്ഥ മേൽകാണിച്ച പ്രമാണപ്രകാരം ഇരിക്കുമ്പോാം ഇക്കാലത്ത് പുതിയ പൂണനൂൽ ധാരണയോടുകൂടി പലതരക്കാരും കർമ്മകാണ്ഡക്ലാസ്സിൽ ചേർന്നതും ചേരുന്നതും കഷ്ടത്തിലുംവെച്ചു മഹാകഷ്ടം തന്നെ.

''ഗതാനുഗതികോലൊകോനലോകഃപാരമാർത്ഥികഃ''

മുമ്പു നടന്നവരെ പിന്തുടരുക എന്നല്ലാതെ ലോകം പരമാർത്ഥത്തെ നോക്കുന്നില്ല എന്ന ഈ വചനം പ്രബലമായിട്ടുതന്നെ ഇരിക്കുന്നു. ഹേ ആക്ഷേപക! അങ്ങിനെയാവട്ടെ, നിണക്കു സ്വസ്തി ഭവിക്കട്ടെ.

### അനുഗ്രഹപദ്യം

ആകല്പം വിലസിച്ചിടട്ടെ ഭുവിമന്മോക്ഷപ്രദീപാദികാം
യോഗക്ഷേമമുദിച്ചിടട്ടെ യവയാലോടട്ടെ കർമ്മഭ്രമം
ശോകംവിട്ടു വസിച്ചിടട്ടെനിതരാം ലോകത്തിലെല്ലാവരും
സ്തോകംപോലുമുപദ്രവം കൊതുവിനും തട്ടാതിരിക്കട്ടെമേൽ

---

ഇതി ബ്രഹ്മാനന്ദസ്വാമി ശിവയോഗി
വിരചിതെ ആനന്ദവിമാനെ
ആക്ഷേപസമാധാനപ്രകരണം സമാപ്തം
ആനന്ദ ഏവ വിജയതെ
അഹിംസൈവ പരമോധർമ്മഃ

---

# ശുദ്ധിപത്രം

| പേജ് | വരി | തെററ് | ശരി |
|---|---|---|---|
| III | 20 | ശാസ്ത്ര | ശസ്ത്ര |
| VI | 9 | ഹിസേനം | ഹിംസനം |
| VIII | 21 | ദ്യാവാ | ദ്യോവാ |
| ,, | 23 | ശ്ലോ | ശ്ലോക |
| XII | 22 | തദപാസിത | തദുപാസിത |
| 3 | 4 | ചീത്ത | ചിത്ത |
| 6 | 30 | യഗാദി | യാഗാദി |
| 8 | 15 | ശവിച്ച | ശവിപ്പിച്ചു |
| 34 | 14 | വിംശത | വിംശതി |
| 37 | 9 | കൊത്തി | കൊട്ടത്തി |
| 100 | 26 | പ്രച | പ്രജ |
| 118 | 17 | പ്രമാണ | പ്രാണ |
| ,, | 18 | മൃതിയാത്മാ | മൃതിയില്ലാത്മാ |
| 121 | 29 | കർക്കകാണ്ഡ | കർമ്മകാണ്ഡ |
| ,, | 31 | തെത്തെന്തൊന്നു | തെന്തോന്നു |
| 122 | 24 | നിന്ദിവോ | നിന്ദിച്ചുവോ |
| ,, | 29 | എവതും | എവനും |
| 125 | 6-ാം<br>വരി<br>വിട്ടതു് | യതുള്ളിയായിരിക്കുന്ന<br>വെന്നോർത്തു<br>നിങ്ങൾ ചേതോ<br>മോഹത്തിനെ | |
| 127 | 4 | മത | മതത്തെ |
| 130 | 22 | ബുധനെ | ബുദ്ധനെ |
| 136 | 6 | പ്രതീപം | പ്രദീപം |
| 150 | 7 | ഭൃതി | പ്രഭൃതി |
| 151 | 18 | കചകപ | കചകചാ |
| 156 | 4 | വൃതാ | വൃഥാ |

## ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധഗ്രന്ഥങ്ങൾ

| | |
|---|---|
| ആനന്ദാദർശം | 1927 |
| ആനന്ദാദർശാംശം | 1928 |
| ടി. ഇംഗ്ലീഷിൽ | 1935 |
| മോക്ഷപ്രദീപം | 1905 |
| ടി. ഹിന്ദിയിൽ | 1929 |
| ടി. തമിഴിൽ | 1949 |
| ടി. ഇംഗ്ലീഷിൽ | 1950 |
| ആനന്ദസോപാനം | 1913 |
| ആനന്ദവിമാനം | 1916 |
| ആനന്ദസൂത്രം | 1910 |
| ടി തമിഴിൽ | 1935 |
| ടി. ഇംഗ്ലീഷിൽ | 1951 |
| സിദ്ധാനുഭൂതി | 1903 |
| വിഗ്രഹാരാധനാഖണ്ഡനം | 1916 |
| (തമിഴ്) | 1953 |
| ആനന്ദമതപരസ്യം | 1919 |
| ടി. ഇംഗ്ലീഷിൽ | 1951 |
| ആനന്ദക്കുമ്മി | 1920 |
| സ്ത്രീവിദ്യാപോഷിണി | 1899 |
| ആനന്ദകല്പദ്രുമം | 1905 |
| ശിവയോഗരഹസ്യം | 1893 |
| രാജയോഗപരസ്യം | 1914 |
| ആനന്ദഗുരുഗീത | 1928 |
| ആനന്ദഗാനം | 1923 |
| സന്തുഷ്ടജീവിതം (നിർമ്മലാനന്ദയോഗി) | 1980 |
| ജീവചരിത്രം (കെ. ഭീമൻനായർ) | 1982 |

ആവശ്യപ്പെടേണ്ടും വിലാസം :—

നിർമ്മലാനന്ദയോഗി, പ്രസിഡണ്ട്
ബ്രഹ്മാനന്ദസ്വാമി ശിവയോഗി സിദ്ധാശ്രമം,
ആലത്തൂർ P. O. പാലക്കാട് ജില്ല
പിൻ-678 541—ഫോൺ : 342.